# ഉദയഭാനു

മൂന്നാം ഭാഗം



കെ. നാരായണക്കുരുക്കൾ ബി. എ.

കമലാലയാ ബുക്കു ഡിപ്പോ
തിരുവനന്തപുരം-1

# ഉദയഭാനു.

---

## മൂന്നാം ഭാഗം.


ഗ്രന്ഥകർത്താ:

കെ. നാരായണക്കുരുക്കൾ ബി. ഏ.





കമലാലയാ ബുക്കുഡിപ്പോ,

തിരുവനന്തപുരം.





1125.

വില 1 ക. 8 ണ.

ശ്രീഃ

# ഉദയഭാനു.

## മൂന്നാം ഭാഗം.

## അദ്ധ്യായം 1.

### ദേവിയുടെ വിവാഹനിരാകരണം.

ആത്മത്യാഗപ്രകരണത്തിൽ സൂചിപ്പിച്ചതുപോലെ നമ്മുടെ കഥാനായികയായ ദേവി, ഉദയഭാനുവിന്റെ ഛായാപടത്തെ പൊതിഞ്ഞുകെട്ടി ഉദയഭാനുവിനു് എത്തിച്ചുകൊടുക്കുവാനായി തപാലിൽ ഇടുന്നതിനു് ഒരു ഭൃത്യനെ ഏല്പിച്ചയച്ചിട്ടു് അവളുടെ മുറിക്കകത്തു കടന്നപ്പോൾ അവളെ കാണുവാനായി അവളുടെ തരത്തിലുള്ള ന്നിധിയിലെ ചില സ്ത്രീകൾ വന്നുചേൎന്നു. അവരുമായി കുറേ നേരം അത്യധികസന്തോഷത്തോടുകൂടി ഒരു സ്വൈരസല്ലാപത്തിൽ രമിച്ചിരിക്കുമ്പോൾ, അവരിൽ സൗശീല്യാദിഗുണങ്ങൾകൊണ്ടു് ദേവിയുടെ പ്രിയതമയായി ഭവിച്ചിരുന്ന ഒരു സ്ത്രീ, ഇങ്ങനെ ദേവിയെ അറിയിച്ചു. (ദേവി, ദേവി, എന്ന ഈ ആഖ്യായികയിൽ കുറിക്കപ്പെട്ടിരിക്കുന്ന കഥാനായികയുടെ നാമം ദേവകി എന്നായിരുന്നു. അവളെ അതിവാത്സല്യത്തോടുകൂടി വളൎത്തിയ മാതാവു് ദേവകി

എന്ന സംജ്ഞയെ ചുരുക്കീട്ട് ദേവി എന്നു വിളിച്ചുവന്നു. അവളെ കാണുവാൻ വന്ന സ്ത്രീകളും ദേവിയുടെ, സഹോദരഭാവത്തിൽ ഉള്ളവരാണ്.)

ഒന്നാം സ്ത്രീ:—പ്രിയസോദരീ! ദേവിയെ, ഒരു കാര്യം അറിയിക്കുവാനാണു ഞങ്ങൾ വന്നതു്.

ദേവി:—എന്താണ് കേൾക്കട്ടെ.

ഒന്നാം സ്ത്രീ:—മററൊന്നും അല്ല, ദേവി ഇങ്ങനെ തനിയെ ഇരുന്നാലൊ? പത്തുപതിനെട്ടു വയസ്സായല്ലോ! ഒരു നമ്പൂരി വന്നിട്ടുണ്ടു്. അദ്ദേഹം എത്ര ദിവസമായി ഇതിനുവേണ്ടി അലഞ്ഞു നടക്കുന്നു.

ദേവി:—എന്തൊന്നാണു കേൾക്കട്ടെ. നിങ്ങൾ ഒക്കെ എൻെറ സോദരിമാർ തന്നല്ലോ; പറയുവിൻ!

രണ്ടാം സ്ത്രീ:—ഞാൻ പറയാം. ഇന്നു ദേവിക്കു വിവാഹം ആണു്.

ദേവി:—നല്ല വത്തമാനം. ഈ വത്തമാനത്തെ പറഞ്ഞ നിങ്ങൾക്ക് എന്താ തരേണ്ടതു്? സഹോദരിക്ക് ഇതിരിക്കട്ടെ. (എന്നു പറഞ്ഞുംകൊണ്ടു കാതിൽ കിടന്ന രണ്ടു കമ്മലുകളും എടുത്തു് അവൾക്കായി കൊടുക്കുന്നു.)

മൂന്നാം സ്ത്രീ:—ഞങ്ങൾക്കു സമ്മാനം ഒന്നും തരികയില്ലയോ?

ദേവി:—നിങ്ങൾക്കുതന്നെയാണു ഈയുള്ളതെല്ലാം. ശുഭകാര്യം. വിശേഷിച്ചും ഒരു സ്ത്രീയുടെ ജീവിതത്തിൽ വിവാഹം എത്ര ഗൗരവമുള്ളതാണ്. ഈ വളകൾ രണ്ടും സഹോദരിക്ക് ഇരിക്കട്ടെ. (എന്നു വളകൾ ഊരി മൂന്നാമത്തെ സ്ത്രീയുടെ കൈകളിൽ ഇടുന്നു.)

രണ്ടാം സ്ത്രീ:—സഹോദരീ, ഇതൊക്കെ ഞങ്ങൾക്കു തന്നു

കഴിഞ്ഞാൽ സഹോദരിക്കു വേണ്ടേ? വിശേഷിച്ചും ഇന്നു വിവാഹദിവസം.

ദേവി:—എന്റെ വിവാഹത്തിനു വേറേ ആഭരണങ്ങൾ ഞാൻ പുത്തനായിട്ട് ഉണ്ടാക്കിവച്ചിട്ടുണ്ട്. നിങ്ങൾ ആരും അറിഞ്ഞിട്ടില്ല.

ഒന്നാം സ്ത്രീ:—കാണട്ടെ, കാണട്ടെ, കാണട്ടെ! ദേവി മഹാ ഭാഗ്യവതിയാണ്. നമ്മുടെ കുടുംബത്തിൽ ദേവിയുടെ ഭാഗ്യം മററാക്കും ഇല്ല. ഞങ്ങളോ ഭാഗ്യമില്ലാത്തവർ—ഞങ്ങൾക്കു കൂട്ടിരിക്കുവാൻ നമ്പൂരിമാരുണ്ട്. അവർ ഞങ്ങൾക്കുള്ളതിനെ പിടുങ്ങിക്കൊണ്ടുപോക അല്ലാതെ.........

ദേവി:—അതിനെന്താ? ഞാൻ സഹോദരിക്കു വേണ്ടതു തരുമല്ലോ. ഇതാ ഈ രത്നമാല ഇരിക്കട്ടെ. അമ്മയുടെ കഴുത്തിൽ കിടന്നതാണ് (എന്നു കഴുത്തിൽ നിന്നും ഊരി ഒന്നാംസ്ത്രീയുടെ കഴുത്തിൽ ഇടുന്നു.)

ഒന്നാം സ്ത്രീ:—പ്രിയസഹോദരീ! എന്താണിങ്ങനെ ചെയ്തതു്. ദേവിയുടെ കഴുത്തിൽ ഈ മാല ചേരുന്നതു പോലെ, ഈ എനിക്കു ചേരുമോ? എങ്കിലും സഹോദരി തന്നതാണല്ലോ. [എന്നുപറഞ്ഞു് ആ മാലയുടെ ശോഭ നോക്കി പുഞ്ചിരിതൂകുന്നു.]

രണ്ടാം സ്ത്രീ:—ദേവീ, എന്റെ ദേവീ, ഇങ്ങോട്ടു നോക്കണേ, (എന്നു മുഖത്തെ ആട്ടിയുംകൊണ്ടു ദേവിയെ നോക്കുന്നു.)

ദേവി:—സഹോദരിക്കു നന്നായി ചേരുന്നുണ്ടു്. നന്നായിരിക്കുന്നു.

ഒന്നാം സ്ത്രീ:—ഞങ്ങൾ മൂന്നു് ആളുകളുമായി, ദേവിയുടെ കഴുത്തും, കൈയും, കാതും, പറിച്ചെടുത്തു അല്ലേ!

ദേവി:—ആരും ഒന്നും പറിച്ചെട്ടത്തില്ല. എൻെറ സന്തോഷംകൊണ്ടു ഞാൻ തന്നതാണു്. പക്ഷേ, നമ്പൂരി തട്ടിപ്പറിച്ചു കൊണ്ടുപോകയില്ലല്ലോ.

ഒന്നാം സ്ത്രീ:—ഇതോ? നമ്പൂരി കലഹിച്ചു പോയാലും ഇതു കൊടുക്കില്ല തീച്ച്തന്നെ.

ദേവി:—ഉള്ളിൽ സന്തോഷം പെരുകിവരുന്നു. എൻെറ ഈ ചീത്ത ശരീരത്തെ ഭൂഷിപ്പിച്ച ആഭരണങ്ങൾ നിങ്ങൾക്കു് എന്തു ശോഭ നൽകുന്നു. ആഭരണങ്ങൾ, നിങ്ങളെ പ്രാപിക്കുന്നതിനു കൊതിച്ചിരുന്നതുപോലെ കാണപ്പെടുന്നു. സന്തോഷം.

ഒന്നാം സ്ത്രീ:—ചീത്ത ശരീരം! ഇല്ലേ! നന്നായി. ആ സ്വർണ്ണനിറത്തോടുകൂടിയ, പ്രിയസോദരിയുടെ ദേഹത്തിനു് ആഭരണം എന്തിനു്? ഞങ്ങൾ എന്താഭരണം ധരിച്ചാലെന്തു്?

രണ്ടാം സ്ത്രീ:—നമുക്കു ദേവിയുടെ പുത്തൻ ആഭരണങ്ങൾ കൂടി കാണണ്ടേ? ദേവിയുടെ വിവാഹം! ആ നമ്പൂരി മന്മഥനു തുല്യനാണു്. എന്തു സൗന്ദയ്യം! ഇങ്ങനെ സൗന്ദയ്യം പുരുഷന്മാക്കുണ്ടോ?

ദേവി:—പുരുഷന്മാക്കു പൗരുഷം അല്ലേ വേണ്ടതു്? സ്ത്രീകൾക്കു സ്ത്രീത്വവം—

ഒന്നാം സ്ത്രീ:—എന്താണു് ഈ പൗരുഷം ആ നമ്പൂരിക്കു് ഇല്ലെന്നുണ്ടോ? സൗന്ദയ്യത്തോടുകൂടി പൗരുഷം യോജിക്കയില്ലയോ?

ദേവി:—പുരുഷന്മാക്കു് പൗരുഷം എന്താണെന്നു് അറിവില്ലേ?

മൂന്നാം സ്ത്രീ:—ഇല്ലല്ലോ. സൗന്ദയ്യം ഇല്ലാത്ത പുരുഷനോടു് ഒരു സ്ത്രീക്കും ഇഷ്ടമുണ്ടായിരിക്കയില്ല.

രണ്ടാം സ്ത്രീ:—സൗന്ദര്യംമാത്രം മതിയോ? പ്രതാപം വേണ്ടേ? സംഖ്യയില്ലാത്ത ഭൃത്യന്മാർ ഉണ്ടായിരിക്കണം. അകമ്പടിക്കാർ വേണം. മേനാവുവേണം. വണ്ടിവേണം. കുതിരവേണം. ഓച്ഛാനിച്ചു നിൽക്കുവാൻ അനേകം ആളുകൾ ഉണ്ടായിരിക്കണം. പാർക്കുവാൻ മാളിക. തേയ്ക്കുവാനും പുരട്ടുവാനും സുഗന്ധതൈലം; കുഴമ്പ്. ഉടുക്കുവാൻ തൃശ്ശൂർപാവിലുള്ള നേരിയത്ത്. വടി, ജോട്, കുട.

മൂന്നാം സ്ത്രീ:—കട്ടിൽ, മെത്ത, കസേര, കോളാമ്പി, പിടിമൊന്ത, വിശറി, വെററിലച്ചെല്ലം—ഇതൊക്കെ വിട്ടുകളഞ്ഞതെന്ത്?

ഒന്നാം സ്ത്രീ:—ഇതൊക്കെ ഉണ്ടായാലും സ്ത്രീകളെ അനുസരിക്കാത്തവരായാലോ? പ്രയോജനമെന്ത്?

ദേവി:—ഇതൊന്നും സാരമില്ല. പുരുഷന്മാർക്ക പൗരുഷം ഇതല്ല.

ഒന്നാം സ്ത്രീ:—പിന്നെ എന്താണ്?

ദേവി:—ഒരു പുരുഷൻ ഒരു സ്ത്രീയെ വിവാഹം ചെയ്തിട്ട്, അന്യസ്ത്രീകളെക്കണ്ടു ഭ്രമിക്കാതെയിരിക്കുക; അതാണു പൗരുഷം. സ്ത്രീകൾക്കു പാതിവ്രത്യം, എങ്ങനെയോ അതുപോലെ പുരുഷന്മാർക്ക പത്നീവ്രതവും ആവശ്യം. സ്ത്രീകൾക്കു സൗന്ദര്യം പാതിവ്രത്യം; പുരുഷന്മാർക്ക പത്നീവ്രതവും.

രണ്ടാം സ്ത്രീ:—ഈ നമ്പൂരിമാർക്കൊക്കെ വിവാഹംചെയ്തിട്ട് അന്തർജ്ജനങ്ങൾ ഇല്ലേ. പിന്നെ നമുക്കു കൂട്ടിരിക്കുന്നതോ?

ദേവി:—ഈ മിശ്രസംബന്ധം കഷ്ടമാണ്. നമ്മുടെ

സ്ത്രീകൾ കുലടകളായി പോകുന്നതു് ഈ മിശ്രസംബന്ധംകൊണ്ടുതന്നെയാണു്.

ഒന്നാം സ്ത്രീ:—പ്രിയസോദരിയുടെ നമ്പൂരി മന്മഥൻ തന്നെ; ഞാനും കണ്ടു. എന്തു സുഖമായിട്ടു വൎത്തമാനം പറയുന്നു? കേട്ടിട്ടില്ലായിരിക്കും.

ദേവി:—അത്ര നല്ല ആളോ?

രണ്ടാം സ്ത്രീ:—സംശയം വേണ്ട. പ്രിയസോദരീ, ആ ശങ്കകളൊക്കെ കളയണം. സുഖമായിരിക്കണം. പ്രിയസോദരിയെപ്പോലെ നല്ല കുട്ടികൾ ഉണ്ടാകട്ടെ.

മൂന്നാം സ്ത്രീ:—പ്രിയസോദരിയുടെ വിവാഹത്തിനു്, ധരിക്കുവാനുള്ള ആഭരണങ്ങൾ കാണട്ടെ. ഞങ്ങളുംകൂടി കണ്ടോട്ടെ.

ദേവി:—അതിനെന്താ, നിങ്ങളെ കാണിക്കാതെ ഞാൻ പിന്നെ ആരെയാണു കാണിക്കേണ്ടതു്?

ഒന്നാം:— സ്ത്രീ:—ഞങ്ങൾക്കും ദേവി അല്ലാതെ, പിന്നെ ആരാണു് ഇതൊക്കെ തരുവാനുള്ളതു്?

ദേവി:—നിങ്ങൾക്കു യഥേഷ്ടം തരാമല്ലോ. എന്റെ കുട്ടിപ്രായത്തിൽ ഞാൻ ധരിച്ചിരുന്ന, ആഭരണങ്ങൾ അരഞ്ഞാണം, വള ഒക്കെ ഇതാ കണ്ടുവോ? എന്തു നന്നായിരിക്കുന്നു! പ്രിയസോദരിയുടെ ആ പെൺകുഞ്ഞിനായി ഇരിക്കട്ടെ. നിങ്ങൾക്കു നല്ല പുടവകളും, കവുണികളും ആവശ്യമില്ലാതെയിരിക്കുമോ? ഇതാ ഈ പെട്ടി നിറയെ ഉണ്ടു്. ഒക്കെ നിങ്ങൾക്കുതന്നെ.

ഒന്നാം സ്ത്രീ:—പ്രിയസോദരിക്കോ?

ദേവി:—എനിക്കു് ഇന്നു വിവാഹം അല്ലേ? എല്ലാം ഭൎത്താവു തരുമല്ലോ. ഭൎത്താവിന്റെ സംരക്ഷണയിൽ വേണ്ടതൊക്കെ ലഭിക്കുമല്ലോ?

**രണ്ടാം സ്ത്രീ:**—ആ നമ്പൂരിക്കു പണമുണ്ടോ?

**ഒന്നാം സ്ത്രീ:**—ദേവിക്കു വേണ്ട പണം ഉണ്ടല്ലോ. ദേവിക്കു വാങ്ങിക്കൊള്ളാമല്ലോ. ഈ പഴയ വസ്ത്രങ്ങൾ ഞങ്ങൾക്കു് ഇരിക്കട്ടെ. ദേവി ഇങ്ങനെ കൂടക്കൂടെ തരുന്നുണ്ടു്?

**ദേവി:**—പെട്ടി ഇതാ തുറന്നു വച്ചിരിക്കുന്നു. നിങ്ങൾക്കു വേണ്ടതൊക്കെ എടുത്തുകൊൾവിൻ—ഒന്നു പറയുന്നതുകൊണ്ടു നിങ്ങൾ മുഷിയരുതേ. ആ അഴുക്കു വസ്ത്രങ്ങളൊക്കെ കളഞ്ഞു് ഈ വസ്ത്രങ്ങൾ ഉടുക്കുവിൻ—ഞാൻ കാണട്ടെ.

**രണ്ടാം സ്ത്രീ:**—ദേവീ, ഒരാൾക്കു കൈവള മാത്രം; മറ്റൊരാൾക്കു്, മാല മാത്രം.........

**ദേവി:**—ശരിയാണു്. അതു പോരാ. നിങ്ങൾ മൂന്നാളുകളും, എന്റെ സഖികളാണല്ലോ. ബാല്യം മുതൽ, നാം ഒരുമിച്ചു കളിച്ചുവളൎന്നവരാണു്. അതുകൊണ്ടു നിങ്ങൾക്കു വേണ്ട ആഭരണങ്ങൾ എടുത്തുകൊൾവിൻ. നിങ്ങൾ മൂന്നുപേരെയും ആഭരണങ്ങളിട്ടു വിശേഷവസ്ത്രങ്ങളും ധരിച്ചു കാണുവാൻ എനിക്കു് ഇന്നു ഭാഗ്യം ഉണ്ടാകുമല്ലോ. ഇതൊരു സുദിനം തന്നെ. ഇങ്ങനെ ഒരു ദിവസം, എന്റെ ജീവിതത്തിൽ ഉണ്ടായിട്ടില്ല. ഇതാ (എന്നു് ഒരു ചെറിയ കൈപ്പെട്ടി തുറന്നു് ആഭരണങ്ങൾ ഒന്നൊന്നായി, ദേവി തന്നെ എടുത്തു് ഓരോ സ്ത്രീക്കും കൊടുക്കുന്നു.)

**ഒന്നാം സ്ത്രീ:**—പ്രിയസോദരീ, ഞങ്ങൾക്കു വേണ്ടുവോളം തൃപ്തിയായി. പ്രിയസോദരിയുടെ വിവാഹദിവസം ഞങ്ങൾ ഈ ഭാഗ്യവും, സന്തോഷവും അനുഭവിക്കുന്നല്ലോ.

രണ്ടാം സ്ത്രീ:—ഞങ്ങളെ ഇതുപോലെ അനുഗ്രഹിക്കുവാൻ ഞങ്ങളുടെ അമ്മയ്ക്കും അച്ഛനും സാധിച്ചിട്ടില്ല. ഭർത്താവോ, ഉള്ളതും ഇല്ലാത്തതും ഒരുപോലെ. ദേവിയുടെ വിവാഹദിവസം ഞങ്ങൾക്കും വിവാഹദിവസം തന്നെ.

മൂന്നാം സ്ത്രീ:—നമ്മുടെ വിവാഹദിവസം നമുക്കു് ആഭരണങ്ങളും, ഈ വസ്ത്രങ്ങളും ഉണ്ടായിരുന്നുവോ? എന്താണു കള്ളം പറയുന്നതു്?

ഒന്നാം സ്ത്രീ:—കള്ളമല്ല. വിവാഹദിവസംപോലെ ഞങ്ങൾക്കു് എല്ലാം മംഗളമായി കാണപ്പെടുന്നു.

(എന്നു പറഞ്ഞിട്ടു മൂന്നു സ്ത്രീകളും, സർവാലങ്കാരങ്ങളോടുകൂടി, ദേവിയെ കെട്ടിപ്പിടിച്ചു് സന്തോഷാശ്രുകണങ്ങൾ വർഷിച്ചു്, ദേവിയുടെ ശരീരം നനയ്ക്കുന്നു. ഇങ്ങനെ കുറേ നേരം ആയപ്പോൾ, ദേവി അവരുടെ ആലിംഗനബന്ധമുക്തയായിട്ടു്, സത്വരജസ്തമോമൂർത്തികളായ മഹാസരസ്വതി, മഹാലക്ഷ്മി, മഹാകാളി എന്ന ദേവിമാരാൽ ചൂഴപ്പെട്ട സർവ്വചൈതന്യരൂപിണിയായ, ആദിശക്തിയായ, ശ്രീദേവിയെപ്പോലെ വിളങ്ങി.)

ഒന്നാം സ്ത്രീ:—എന്റെ ദേവീ, ദേവികൂടി ദേവിയുടെ പുത്തനായ ആഭരണങ്ങൾ ധരിച്ചു കാണുവാൻ ഞങ്ങൾ കൊതിക്കുന്നു.

രണ്ടാം സ്ത്രീ:—ദേവീ! പ്രിയസോദരീ! അങ്ങനെ ചെയ്യണേ! ആഭരണങ്ങൾ ധരിക്കണേ.

മൂന്നാം സ്ത്രീ:—എന്റെ പ്രിയസോദരീ, ഞങ്ങൾ എന്തു പ്രതിഫലമാണു തരേണ്ടതു്? ഞങ്ങളുടെ ഹൃദയം തുടിക്കുന്നു. ദേവികൂടി ആഭരണങ്ങൾ ധരിച്ചുകാണുന്നതിനു ഞങ്ങൾക്കു ഭാഗ്യം ഉണ്ടാകണേ!

ദേവി:—അതിന്ന വിഷമമില്ല. കാലതാമസവും വേണ്ട. (എന്നു മററൊരു മുറിക്കകത്തു പോയി കതകു ബന്ധിച്ചു.)

ഒന്നാം സ്ത്രീ:—ദേവി മഹാഭാഗ്യവതിയാണു്!

രണ്ടാം സ്ത്രീ:—സംശയമില്ല. ഈ ഗുണം ഉണ്ടല്ലോ, സ്വപ്ന ത്തിൽപോലും നമുക്കു് ഈ പുടവയും കവുണിയും റവുക്കയും ആഭരണങ്ങളും ലഭിക്കുവാൻ സംഗതി യില്ല.

മൂന്നാം സ്ത്രീ:—ദേവിക്കു മാത്രം ഇതൊക്കെയുള്ളതുകൊണ്ടു നമുക്കു്, കുറേ ഖേദം ഉണ്ടായിരുന്നു. അതു തീരെ മാറി.

ഒന്നാം സ്ത്രീ:—ഉദയഭാനുവിനെ മറന്നുവല്ലോ. ഭാഗ്യം. ഞാൻ വിചാരിച്ചില്ല. ഇങ്ങനെ നമ്പൂരിയെ വിവാഹം ചെയ്യുവാൻ സമ്മതിക്കുമെന്നു് ഞാൻ വിചാരിച്ചില്ല. മുത്തശ്ശിക്കു് എന്തു വ്യസനം ഉണ്ടായിരുന്നു. നമുക്കു വേഗം പോയി മുത്തശ്ശിയോടു പറയാം.

രണ്ടാം സ്ത്രീ:—വരട്ടെ, ദേവിയുടെ ആഭരണങ്ങൾകൂടി കണ്ടിട്ടു വേണം പോകുവാൻ. ഉദയഭാനു! എന്തു കഥയാണു്. നമ്മുടെ തറവാട്ടിൽ സംബന്ധം തുടങ്ങുകേ! പാടില്ല. ഞാൻ വിരോധിക്കും. ദേവിക്കു് എന്നോടു പ്രത്യേകം ഇഷ്ടമാണു്. ഞാൻ പറഞ്ഞാൽ തട്ടിപ്പറകയില്ല. നമ്പൂരിതന്നെ വേണം.

മൂന്നാം സ്ത്രീ:—അതാ; കതകുതുറക്കുന്നു. ദേവിയുടെ ആഭരണങ്ങൾ നമുക്കു് ഇപ്പോൾ കാണാം.

ഇങ്ങനെ പറഞ്ഞുംകൊണ്ടു നടയ്ക്കു നേരേ മുറിക്കകത്തു നോക്കിയപ്പോൾ ദേവി ഒരു കാഷായവസ്ത്രത്തിന്റെ ഒരു ഭാഗംകൊണ്ടു് അരയും, മറെറാ ഭാഗംകൊണ്ടു വക്ഷ

സ്സും മറച്ചു ധരിച്ചും, ഒരു മുക്താവലി കണ്ഠത്തിനു ചുററും അണിഞ്ഞും, ഭസ്മംകൊണ്ടു നെററിയും, കണ്ഠവും, വക്ഷസ്സും, കൈകളും, ധവളമാക്കിയും, മുറിക്കു പുറത്തുവന്നു് ആ മൂന്നു സ്ത്രീകളുടെയും മുമ്പിൽനിന്നു്, ഉള്ളിൽ നിറഞ്ഞ സന്തോഷംകൊണ്ടും മുഖം വികസിപ്പിച്ചു മന്ദസ്മിതങ്ങൾ തൂകി, അവരേ വിഭ്രമിപ്പിച്ചു. ആ സ്ത്രീകൾ ഒട്ടധികം നേരം വിസ്മയംകൊണ്ടു മതിമറന്നു സംസാരിക്കുവാൻ ശക്തിയില്ലാതെയും, നേത്രങ്ങൾക്കു ദേവിയുടെ മുഖം നോക്കുവാൻ ധൈയ്യമില്ലാതെയും, കുഴങ്ങി നിന്നുപോയി. അവക്കു് ആ ദേവിയുടെ രൂപംതന്നെ തിരിച്ചറിയുവാൻ കഴിയാത്ത വിധത്തിൽ ഒരു ശോഭ. ദേവിയുടെ ഉള്ളിലും പുറത്തും നിറഞ്ഞു ചുററിയിരുന്നതുപോലെ അവക്കു തോന്നി. അവരുടെ ഈ വിഭ്രമനിദ്രയിൽനിന്നും, അവരെ ഉണത്തുന്നതിനെന്നപോലെ ദേവി, ചില വാക്കുകൾ മന്ദമായി ഉച്ചരിക്കേണ്ടി വന്നുപോയി.

ദേവി:—പ്രിയസോദരിമാരേ! നിങ്ങളുടെ വാക്കു വ്യത്ഥമാകുവാൻ തരമില്ലല്ലോ: നിങ്ങൾ ഒക്കെക്കൂടി എനിക്കു് ഒരു ഭത്താവിനെ സങ്കല്പിച്ചു. ഞാൻ ഇതാ നിങ്ങളുടെ മുമ്പിൽവച്ചു സവ്വലോകനിയന്താവായ എൻെറ ഭത്താവിനെ വരിച്ചിരിക്കുന്നു. നിങ്ങൾ മൂവരും എൻെറ പ്രിയസോദരിമാരാണു്. എന്തിനു്? ഇന്നുമുതൽ എല്ലാ സ്ത്രീകളും എൻെറ സോദരിമാരാണല്ലോ.

മൂന്നാം സോദരി:—അയ്യോ! കഷ്ടം! എൻെറ പ്രിയസോദരിക്കു ഭ്രാന്തുപിടിച്ചു. കഷ്ടം! എന്തു പഠിത്തം, എന്തു ധനം, എന്തു സൗന്ദയ്യം. കഷ്ടം! കഷ്ടം!

രണ്ടാം സോ:—കഷ്ടം! മഹാകഷ്ടം! എന്തൊരു ഭ്രാന്തു്? ഭസ്മം സ്ത്രീകൾക്കു ചേരുന്നില്ല. ഇതിനു് എന്തു

ഭേച്ച്? ചുകന്ന വസ്ത്രം എത്ര ഭേച്ച്യുള്ളതു്. ഈ പൊട്ട ആഭരണങ്ങൾക്കും ഈ ഭേച്ച്യില്ല. കഷ്ടം!

ഒന്നാം സ്ത്രീ:—എന്തിന്ന ദേവിയേ പറയുന്നു. ഭാഗ്യം കെട്ടതു നമുക്കു്. ദേവി നേരേ ഇരുന്നു എങ്കിൽ ഇതുപോലെ നിത്യഭാഗ്യം അനുഭവിക്കാമായിരുന്നു: കഷ്ടം! ഞങ്ങൾക്കു് ഇതൊക്കെ തന്നിട്ടുവേണോ ഇങ്ങനെ ചെയ്യുവാൻ—ഞങ്ങൾ എവിടെപ്പോകേണ്ടു.

(എന്നു് മൂന്നാളുകളും ദേവിയേ കെട്ടിപ്പിടിച്ചുംകൊണ്ടു രോദനം ചെയ്യുന്നു.) ദേവി അവരെ അകററിയിട്ടു് ഇങ്ങനെ പറഞ്ഞു:—

ദേവി:—നിങ്ങൾ എന്തിനാണു കരയുന്നതു്? എനിക്കു ഭർത്താവിനെയുംകൊണ്ടു നിങ്ങൾ വന്നു. ഭർത്താവിനെ ഞാൻ സ്വീകരിച്ചു. നമ്മെ രക്ഷിക്കുന്നതിന്നു സർവ്വജ്ഞനും സർവ്വശക്തനും ആയ ഭഗവാൻ അല്ലാതെ ആരാണുള്ളതു്. ആ ഭർത്താവിനെ ഞാൻ തന്നെ ത്താൻ വരിച്ചു് അദ്ദേഹത്തിൽ സദാ രമിക്കുന്നതുകൊണ്ടു് എന്റെ മനുഷ്യജന്മം കൃതാർത്ഥത പ്രാപിക്കും.

നിധിയിലേ ഗൃഹത്തിന്റെ ഒരുഭാഗത്തു് ദേവി ഐഹികാമുഷ്മികങ്ങളായ സർവ്വകാമങ്ങളെയും ത്യാഗംചെയ്തിട്ടു് തീവ്രമായ വൈരാഗ്യം പ്രാപിക്കുമ്പോൾ ആ ഗൃഹത്തിന്റെ മറെറാരു ഭാഗത്തു നിധിയിലെ കാരണവരും ചുപ്പുഅണ്ണാവിയും നമ്പൂരിയും കൂടിയിരുന്നു ദേവിയുടെ സംബന്ധത്തെക്കുറിച്ചു പല വ്യവസ്ഥകളുംചെയ്തു. ദേവി, അവരുടെ പ്രത്യേകശ്രദ്ധയ്ക്കു വിഷയമായിഭവിച്ചതു് അവളുടെ സ്വകായ്യധനം കാരണമായിട്ടാണെന്നു പറയേണ്ടതില്ലല്ലോ. ദേവിക്കു് അവളുടെ അമ്മയുടെ സ്വയാർജ്ജിതമായ ഒട്ടധികം

ധനം സ്വാധീനമായിട്ടുണ്ടെന്നും, അതിന്റെ ഏറിയ ഭാഗവും വിശ്വസ്തന്മാരായ ആളുകളെ കടമായി ഏല്പിച്ചിരിക്കയാണെന്നും അവർ അറിയുന്നതുപോലെ, നമുക്കും അറിയാവുന്നതാണു്. കാരണവർ തറവാട്ടുവസ്തുക്കളെ അപ്പടി ചുപ്പു അണ്ണാവിക്കും അയാളെപ്പോലെയുള്ള മററു നിഷ്കണ്ടകന്മാക്കും ഒററിയായും പണയമായും എഴുതിക്കൊടുത്തു കണക്കല്ലാത്ത പണം കടം വാങ്ങീട്ടുണ്ടെന്നും നമുക്കു് അറിയാമല്ലോ. ദേവിയുടെ പണം മുഴുവനും ലഭിക്കുമെങ്കിൽ കടം മുഴുവനും തീൎന്നു തറവാട്ടുവസ്തുക്കൾ സ്വാധീനപ്പെടുമെന്നു കാരണവർ വിചാരിക്കുന്നു. ചുപ്പു അണ്ണാവിക്കു അങ്ങനെ കടം തീൎക്കുന്നതു സമ്മതമല്ലായിരുന്നു. കാരണവരുടെ പേരിൽ ഒരു അന്യായംകൊടുത്തു് തറവാടുമുഴുവനും ജപ്തിചെയ്തു തനിക്കു് അടക്കാമെന്നൊരു മോഹം അണ്ണാവിക്കുണ്ടു്. ദേവിക്കു സംബന്ധം തുടങ്ങിയാൽ പെൺകൊടുകൾക്കു വേണ്ട ദ്രവ്യം അനായാസേന ലഭിക്കുമെന്നു നമ്പൂരിക്കും, ആ വിധത്തിൽ നമ്പൂരിയെയും ദേവിയെയും അപകടത്തിലാക്കി ആ ധനം മുഴുവനും അപഹരിച്ചുകൊള്ളാമെന്ന ഒരു ദുർമ്മോഹം കൂടി ചുപ്പു അണ്ണാവിക്കും ഇല്ലാതില്ല. അവർ അതുകൊണ്ടു ദീൎഘാലോചനയ്ക്കായും വിവാഹത്തെ വ്യവസ്ഥപ്പെടുത്തുവാനായും ഒരുമിച്ചു കൂടി.

ചുപ്പു:—നമ്പൂരി ഇന്നുതന്നെ സംബന്ധം തുടങ്ങട്ടെ. മുത്തശ്ശി അങ്ങനെയാണു പറഞ്ഞതു്.

കാരണ:—അങ്ങനെ തന്നെ. എനിക്കു വിരോധമില്ല. ഗണപതിഹോമം മുടങ്ങിക്കിടക്കയാണു്. അതെങ്കിലും കഴിക്കുമല്ലോ.

നമ്പൂരി:—അങ്ങനെ ആവാം. കേട്ടോ? നിങ്ങൾ വലിയ തറവാട്ടുകാരാണു്. ഇല്ലത്തു് കേട്ടോ, കഴിച്ചിലിനു

നന്നേ ചുരുങ്ങും. അഞ്ചാറു കുട്ടികൾ, ഒരു അന്ത ർജ്ജനം, ഇവരുടെ കഥ പെരുങ്ങലിലാണു്. എന്തെങ്കിലും ഒരു പത്തുപറ പഴയരിയും അതിനു വേണ്ട കോപ്പുകളും മഠത്തിൽ എത്തിച്ചുകൊടുക്കുമല്ലോ. അല്ല. നിനക്കു മടിയുണ്ടോ?

കാരണ:—അടിയനോ? എന്തു മടി. ഈയുള്ളവക്കു ബ്രാഹ്മണർ ദൈവം.

നമ്പൂരി:—അണ്ണാവിയുടെ അമ്മിയാക്കും ചെലവിനു് എന്തെങ്കിലും കൊടുക്കേണ്ടേ എന്നു സംശയം. സാധു. എത്ര പ്രാവശ്യം ഇല്ലത്തു വന്നു! എന്തു ബുദ്ധിമുട്ടി!

അണ്ണാവി:—അതാരാണു് അറിയുന്നതു്? നേരം വൈകി. നമ്പൂരിക്കു കുളി ഉണ്ടല്ലോ. നേരത്തെ ആകട്ടെ. സന്ധ്യാവന്ദനവും കഴിയട്ടെ.

കാരണ:—ഊണു് ഏഴുമണിയോടുകൂടി കാലമാകും.

നമ്പൂരി:—നമുക്കു കുളിയുണ്ടു്. കുളിക്കാതെ പറ്റില്ല. ഒന്നു കണ്ടുകളയാം. ആ······ആ······ആ······

അണ്ണാ:—ഇനി കാണാമല്ലോ, രായും പകലും. നമ്പൂരി പോയി കുളിക്കൂ.

നമ്പൂരി:—ഹേ, അറിഞ്ഞുവോ! പറകേണ്ടിയില്ലായിരുന്നു. കുളിക്കുവാൻ പോകട്ടെ. എവിടെയാണു് ഉറക്കം. ആ ബംഗ്ലാവിലാണു് അല്ലേ? സുഖം. ശിക്ഷയാണു് അല്ലേ? ആ പേരു് ഒന്നു മാറണം. ദേവകി—ശുദ്ധ സംസ്കൃതമായിപ്പോയി. "തേയി" ആയാൽ പോരെന്നുണ്ടോ?

അണ്ണാവി:—നമ്പൂരിക്കു് എന്താ ഇഷ്ടം—അതുപോലെ തന്നെ. പോയി കുളിക്കൂ. നേരം വൈകി.

കാരണ:—അണ്ണാവിക്കും കുളിക്കണ്ടേ? വരട്ടെ! ആശാനു ഗുരുദക്ഷിണ ചെയ്യണം.

അണ്ണാവി:—ശൂദ്രനക്കു ദക്ഷിണ! ഗുരു ബ്രാഹ്മണനായാൽ ദക്ഷിണ കൊടുക്കണം. ഇല്ലെങ്കിൽ ആ ദക്ഷിണ എനിക്കു തരുമേ!

കാരണ:—അതിപ്പൊ നന്താ, ചുപ്പുവിനു്, ബ്രാഹ്മണദക്ഷിണ ഉണ്ടല്ലോ. ആശാനു ഗുരുദക്ഷിണ ചെയ്യണം. അവരുക്കു ഗുരു എന്നാൽ എന്തു ഭക്തിയാണു്! ഗുരുവിന്റെ മുമ്പിൽ ഇരിക്കയില്ല. ആശാനെക്കൂടി അറിയിക്കണം. ആശാനും വരട്ടെ.

അണ്ണാവി:—ഗ്രഹപ്പിഴ. ആശാനെ വരുത്തേണ്ട. ശകുനി, വല്ല തടസ്സവും ഉണ്ടാക്കിയേയ്ക്കും. കാൎയ്യം സമ്പ്രദായത്തിൽ നിൎവ്വഹിക്കേണ്ടതാണു്.

കാരണ:—അങ്ങനെ പാടില്ല ആശാനെക്കൂടി ക്ഷണിക്കണം. ഞങ്ങൾക്കു് അത്താഴം ഒരുമിച്ചുതന്നെ. എട്ടു കവുണി ആശാനു കൊടുക്കണം. അണ്ണാവി അതുകൂടി വാങ്ങിക്കൊണ്ടുവരണം.

അണ്ണാവി:—കവുണി വാങ്ങിക്കൊടുക്കറേൻ. അവൻ ഇവിടെ ഇന്നു വരവേണ്ട.

കാരണ:—എന്നാൽ അങ്ങോട്ടു് അയച്ചുകൊടുക്കാം. അണ്ണാവിതന്നെ കൊണ്ടുപോയിക്കൊടുത്തു വിവരം പറയണം.

അണ്ണാവി:—അതെല്ലാം അങ്ങനെ ആവാം. (എന്നു പോകുന്നു.)

[മുത്തശ്ശി ഇങ്ങോട്ടു വരുന്നു.]

കാരണ:—അമ്മയോ? അമ്മേ, അമ്മയുടെ ഹിതംപോലെ എല്ലാം നേരെ ആയി. നമ്പൂരിയെക്കൊണ്ടു് ഇന്നുതന്നേ സംബന്ധം തുടങ്ങിക്കാം.

മുത്തശ്ശി:—നന്നായി. നമ്പൂരി നല്ല ആളാണു്. ഇങ്ങനെ നമ്പൂരിമാരിൽ നല്ല ആരും ഇല്ല. നന്നായി.

കാരണ:—നമ്മുടെ ഭാഗ്യം. ഏതുവിധത്തിലും കടം തീക്കണ്ടേ? ചുപ്പു അണ്ണാവി എല്ലാം നേരെ ആക്കാമെന്നു പറഞ്ഞിട്ടുണ്ടു്.

മുത്തശ്ശി:—തുമ്പില്ലാത്ത പെണ്ണു്. കണ്ടവക്കു വാരിക്കൊടുത്തുകളയുന്നു. ആശാനും വീട്ടുകാക്കും തന്നെ, എന്തു ദ്രവ്യം വാരിക്കൊടുത്തുകളഞ്ഞു.

കാരണ:—പഠിപ്പിച്ചതാണു് തരക്കേടു്. സ്വാതന്ത്ര്യം! വിദ്യാഭ്യാസത്തിന്റെ ഫലം സ്വാതന്ത്ര്യം ആണോ? കാരണവൻ പറഞ്ഞാൽ കേൾക്കില്ല. എന്തു തന്റേടം. സ്ത്രീകൾക്കു തന്റേടം പാടുണ്ടോ?

മുത്തശ്ശി:—നമ്പൂരി സംബന്ധം തുടങ്ങട്ടെ. നമ്പൂരിയോടു പറഞ്ഞു്, അവളെ അനുസരിപ്പിക്കാം.

കാരണ:—എന്തു ദ്രോഹം ആണു് ഉടപ്പിറന്നവർ ചെയ്തതു്. ദേവി തന്നെത്താനറിഞ്ഞതിന്റെ ശേഷം ആ പണമൊക്കെ അവൾക്കു കൊടുക്കണം എന്നാണു് ഉടമ്പടി. ആ പണം നമുക്കു് അടക്കാം എന്നു വച്ചു് അവൾക്കുവേണ്ടി എന്തു പണം ചെലവു ചെയ്തിരിക്കുന്നു? എന്തു പുസ്തകം വാങ്ങി? എന്തു് ആഭരണം? എന്തു പുടവകൾ?

മുത്തശ്ശി:—ആ വകയ്ക്കു പ്രത്യേകം പണം നിന്നെ ഏല്പിച്ചിരുന്നല്ലോ. അതു പറയാനില്ല.

കാരണ:—അതും ശരിതന്നെ. അതുകൂടാതെ പലിശയും വാങ്ങി ചെലവു ചെയ്തുവന്നു. ദേവി പ്രാപ്തിയായതു മുതൽ പലിശപ്പണവും നമുക്കു കിട്ടുന്നില്ല. എല്ലാം അവർ വാങ്ങി അവൾക്കു ബോധിച്ചപോലെ കളയുന്നു. ഇവിടെ കടം, കടം, കടത്തിന്മേൽ കടം.

മുത്തശ്ശി:—അതിനു പണിയുണ്ടു്. അവർ ഒരു കാര്യം

തിരികെ വാങ്ങാതെ ആക്കിക്കളയാം. ചുപ്പു അണ്ണാവി ഉണ്ടല്ലോ.

**കാരണ:**—അതാണു നോക്കുന്നതു്. ആ പണം കിട്ടിയാൽ നമ്മുടെ കടം മുഴുവനും തീരും. അതാണു് ആലോചിക്കുന്നതു്.

**മുത്തശ്ശി:**—അവൾക്കു പണമെന്തിനു്? പെണ്ണല്ലയോ? ഇവിടെയുള്ള മററു പെണ്ണുങ്ങളെപ്പോലെ, അവൾക്കു ഒരു മൂലയിൽ കിടക്കരുതേ.

**കാരണ:**—പഠിപ്പിച്ചതാണു ദോഷം. ആയാശാൻെറ ദുർബോധനയിൽപെട്ടു ഞാൻ സമ്മതിച്ചുപോയി. ആശാൻെറ മകനുംചേന്നു ദുർബോധനകൊടുത്തു് ഇങ്ങനെ നമ്മോടു് എതിൎത്തുനിൽക്കുന്നു? എന്താണു പണി.

**മുത്തശ്ശി:**—എല്ലാം നേരെ ആകും. അവൾക്കു് ഇപ്പോൾ ഇങ്ങോട്ടു വരുന്നതിനുതന്നെ നന്നെ മടിയുണ്ടു്. വരുന്നേ ഇല്ല. പാർവ്വതിയും, ജാനകിയും, രുദ്രാണിയും അല്ലേ വരുന്നതു്. അവൾക്കു് ഈ ആഭരണം ഒക്കെ എവിടെക്കിട്ടി? ഇത്ര നല്ല പുടകയും—ജ്ഹൈറവുക്കയും ഇട്ടിരിക്കുന്നുവോ? ഇവരെയും ചീത്തയാക്കിയോ?

**കാരണ:**—അവർ എവിടെനിന്നാണു വരുന്നതു്? കരഞ്ഞും കൊണ്ടല്ലേ വരുന്നതു്.

**മുത്തശ്ശി:**—ഛേയ്! ദേവിയുടെ അടുക്കലേയ്ക്കു പറഞ്ഞയച്ചിരുന്നു. സംബന്ധത്തിൻെറ കാൎയ്യം മുമ്പേക്കൂട്ടി അറിയിക്കാനായിട്ടു്—സമയത്തു മാറിക്കളയാതെയിരിക്കാൻവേണ്ടി. എന്താണു് അവർ കരയുന്നതു്? എന്താ, എന്താ, എന്താ!

കാരണ:— എന്താ, എന്താ! എന്താ?

സ്ത്രീകൾ:—ദേവിക്കു ഭ്രാന്തു്! ദേവിക്കു ഭ്രാന്തു്! ദേവിക്കു ഭ്രാന്തു്!

മുത്തശ്ശി:—നിങ്ങൾക്കാണു ഭ്രാന്തു്. അവൾക്കു ഭ്രാന്തോ? ഇന്നു കാലത്തെ ഞാൻ കണ്ടുവല്ലോ.

സ്ത്രീകൾ:—എന്തു പറഞ്ഞാലും ദേവിക്കു ഭ്രാന്തുതന്നെ. ആഭരണങ്ങളും പുടവകളും ഞങ്ങൾക്കു തന്നു. ഇതാ നോക്കണം.

കാരണ:—ഞാൻ ചെന്നു നോക്കട്ടെ. (എന്നു പോകുന്നു.)

രുദ്രാണി:—ഇതാ നോക്കണം, എന്റെ കുഞ്ഞിനു് ഇടുവാനായിട്ടു തന്ന അരഞ്ഞാണം, വള.

മുത്തശ്ശി:—ഇതൊക്കെ അവൾ കുഞ്ഞായിരുന്നപ്പോൾ ഇട്ടിരുന്നതല്ലേ? ഇതു് അവളുടെ അമ്മ ഇട്ടിരുന്നതാണു്. അതു് ആൎക്കും കൊടുക്കുന്നതല്ലല്ലോ.

ഗൗരി:—എന്തോ ദേവിക്കു ഭ്രാന്തു്. പുടകയും അഴിച്ചുകളഞ്ഞു് ആഭരണങ്ങളെ ഞങ്ങൾക്കു തന്നു് ഭസ്മവും വാരിത്തേച്ചു്, ഒരു ചുകന്ന മുണ്ടും ഉടുത്തു് അവിടെ ഇരിക്കുന്നു. എന്തു കഷ്ടം! എന്തു കഷ്ടം! ഞങ്ങൾക്കു് എല്ലാവൎക്കും ആയി ഒരു സോദരി. ഞങ്ങൾക്കു് എന്തു ബുദ്ധിമുട്ടുണ്ടായാലും, ദേവി അതിനെ തീൎക്കും. എന്തു കഷ്ടം! എന്തു കഷ്ടം!

മുത്തശ്ശി:—വരുവിൻ, വരുവിൻ! നമുക്കു പോയി നോക്കാം.



# അദ്ധ്യായം 2.

## ദേവിയുടെ ഭ്രാന്തു്.

കാരണവരും മുത്തശ്ശിയും ബദ്ധപ്പെട്ടു ചെന്നു ദേവിയെ ദർശിക്കയും സംഭാഷണം ചെയ്കയും ചെയ്തപ്പോൾ, ദേവിയുടെ ബുദ്ധിക്കു ഭ്രമണം സംഭവിച്ചിട്ടില്ലെന്നും, ആഭരണങ്ങളെയും സാധാരണ വസ്ത്രങ്ങളെയും ആക്ഷേപിച്ചതു ദേവിക്കു വിവാഹത്തിലുള്ള അത്യാസക്തികൊണ്ടാണെന്നും, ആ വിവാഹത്തെ ഉടൻതന്നെ നടത്തുന്നതുകൊണ്ടു് ആ യാസക്തിക്കു് ഒട്ടു ശമനം ഉണ്ടാകുമെന്നും തീർച്ചപ്പെടുത്തി മടങ്ങി. ചുപ്പു അണ്ണാവി ആശാനെയും കണ്ടു് കാരണവർ സദയം കൊടുത്തയച്ച ദേവിയുടെ ഗുരുദക്ഷിണയും ആശാനു നൽകി, സന്ധ്യയായതോടുകൂടി നിധിയിലേയ്ക്കു വന്നു ചേൎന്നു. ദേവിയുടെ ഭൎത്താവായി സങ്കല്പിക്കപ്പെട്ടിട്ടുള്ള നമ്പൂരിയും നിധിയിലെ മററു സ്ത്രീകളുടെ കൂട്ടിരുപ്പുകാരായ മററു നമ്പൂരിമാരോടും കൂടി രാത്രി ഭക്ഷണവും കഴിഞ്ഞു് ഉദരസംതൃപ്തികൊണ്ടു് ആഹ്ലാദചിത്തന്മാരായി, വിവാഹച്ചടങ്ങിനായി പ്രത്യേകം അലങ്കരിക്കപ്പെട്ടിരുന്ന ഒരു വിശാലമായ തളത്തിൽ എത്തി, അവൎക്കായി ഒരുക്കപ്പെട്ടിരുന്ന ഒരു വലിയ വെററിലത്തട്ടത്തിൻെറ ചുററും ഉണ്ടായിരുന്ന പുൽപ്പായകളിൽ ഇരുന്നു. അവരുടെ വിടഭാഷയിൽ പല ഫലിതങ്ങളും അന്യോന്യം പറഞ്ഞു് അവരും അവരുടെ വിടവേഷങ്ങളും ഭാഷിതങ്ങളും കണ്ടും കേട്ടും രസിക്കുന്നതിനു മറഞ്ഞും മറയാതെയും ചുററും നിന്നിരുന്ന അവരുടെ വെപ്പാട്ടിമാരും വിനോദിക്കയായിരുന്നു. ആവക വിനോദങ്ങളോടു് ഉപമിക്കുവാൻ ധൎമ്മക്ഷേത്രത്തിലെ അ

രമനരഹസ്യങ്ങളായ പരസ്യങ്ങൾ മാത്രമേ ഈ ലോകത്തിൽ ശേഷിച്ചിട്ടുള്ളു. വായനക്കാർ തന്നെ ഊഹിക്കുക. നിധിയിലെപ്പോലെയുള്ള ഒരു മരുമക്കത്തായകുടുംബം അമ്മയും, മകളും, മൂത്തസോദരിയും, ഇളയസോദരിമാരും, കൊച്ചമ്മമാരും, വലിയ മക്കളും, വലിയമ്മമാരും, ചെറിയ മക്കളും ഇങ്ങനെ ഒരു തോതും കണക്കും കൂടാതെ, ഒന്നു ചേൎന്ന് മൃഗപ്രായരായി അവരുടെ ക്രൂരന്മാരായ കാമുകന്മാരുടെ നൎമ്മങ്ങളിൽ ഏകരസത്തെ അനുഭവിക്കുന്നതിൽ അത്ഭുതപ്പെടുവാനില്ലല്ലോ. ആയവസ്ഥയ്ക്ക് ഒരു സാദൃശ്യം ധൎമ്മക്ഷേത്രത്തിലെ ഭരണനീതി വ്യാകുലപ്പെടുത്തുന്ന ഗാന്ധാരി, ഭാനുമതി, കുശികി ആദിയായ കൗരവസ്ത്രീകളുടെയും ധൃതരാഷ്ട്രർ, ദുൎയ്യോധനൻ ആദിയായ കൗരവജന്മാരുടെയും, മദനലീലാവിലാസരംഗം മാത്രമേ, ഈ ലോകത്തിൽ ഉള്ളു എന്ന് അറിയുക. പക്ഷെ രണ്ടുപ്രകാരമാണ്. നിധിയിലെ മദനവിലാസനാടകശാലയിൽ, വേഷക്കാരിൽ മൂപ്പന്മാർ കൗപീനധാരികളോ ചിലപ്പോൾ, വേഷംകൊണ്ടുമാത്രം അവധൂതന്മാരോ ആയിരുന്നു. ഇളമക്കാർ—ഒരു ഒററ ഉറുമാൽകൊണ്ട് അരയിലുള്ള ചരടിനെ മറയ്ക്കാതെ അരയെ മറയ്ക്കുന്നതായി ഭാവിക്കുന്നവരും ആയിരുന്നു. ഇങ്ങനെയുള്ള വകക്കാരുടെ ക്രീഡകൾ കാണുന്നതിന് അഭിലാഷം ഉള്ള ഇവരുടെ ഭാഗ്യമില്ലാത്ത വെപ്പാട്ടിമാരും, കഷ്ടിച്ച് അരമുതൽ കാൽമുട്ടുവരെ ഒരു ചെറിയ വെറും ഒന്നരമുണ്ടുകൊണ്ടു മറയ്ക്കുന്നവരായിട്ട്, ലജ്ജയില്ലാതെ തങ്ങളുടെ സ്തനങ്ങൾ പ്രദൎശിപ്പിക്കുന്നതിൽ കുതുകത്തോടുകൂടിയവരായി, ഒരു ചെറിയ കീറു വെററിലയും ഒന്നുരണ്ടു പാക്കുകഷണങ്ങളും ഒരു തുണ്ടു വടക്കൻ പുകയിലയും വായിലിട്ട്, കൂട്ടി, ചവ്ണംചെയ്തുംകൊണ്ട് നമ്പൂ

രിമാരുടെ അടുത്തും അകലെയും ആയി ചുററും നിന്നു് അനുഭവിക്കുന്ന രസം കാണേണ്ടതുതന്നെ. ആ സ്ഥിതിക്കു ധമ്മക്ഷേത്രത്തിലെ അരമന കേളീരംഗത്തെ, ഈ പ്രദശനത്തോടു തുല്യമാക്കി ഈ ആഖ്യായിക കല്പിച്ചതു് എങ്ങനെ എന്നു വായനക്കാരിൽ ചിലർ ശങ്കിച്ചേയ്ക്കാം. ആ ശങ്ക അവരുടെ പരിചയക്കുറവുകൊണ്ടാണെന്നു മാത്രം ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ. ധമ്മക്ഷേത്രത്തിലുള്ള പ്രജകളുടെ വ്യവസായഫലങ്ങളിൽ ഒരു പങ്കു്, രാജാംഗത്തിൽനിന്നു് വർഷംതോറും വാങ്ങി ആ ധനത്തിൻെറ ഒരു ഗൗരഭാഗം, രാജാംഗത്തിൻെറ ചെലവിനായി ചക്രവത്തി അനുവദിച്ചിട്ടുണ്ടല്ലോ. ആ ചക്രവത്തിയ്ക്കോ, രാജാഡംബരങ്ങളിൽ അതിപ്രേമം ഇല്ലാതെയിരുന്നതുകൊണ്ടു് ആ ധനം മുഴുവനും കൈകാര്യം ചെയ്യുന്നതു്, ധൃതരാഷ്ട്രരുടെ ക്ലിഷ്ടതമമായ ജീവിതത്തിൽ, ധൃതരാഷ്ട്രരുടെ ജ്യേഷ്ഠപുത്രനായും ഗാന്ധാരിയുടെ കാമുകനായും വേഷംകെട്ടി അഭിനയിക്കുന്ന ധമ്മക്ഷേത്ര വിധ്വംസകനായ ദുര്യോധനൻ ആയിരുന്നു. ആ ദുര്യോധനൻ ആദിഭാരതത്തിലെ, ചന്ദ്രവംശദൂഷകനായ ദുര്യോധനനെപ്പോലെതന്നെ അതിലോഭിയും, കാലുഷികനും, ദുമ്മന്ത്രാഭ്യാസകനും ആണു്. രണ്ടാമത്തെ ദുര്യോധനൻ, ചക്രവത്തിക്കും ധൃതരാഷ്ട്രക്കും കഷ്ടിച്ചു രണ്ടു നേരം ഭക്ഷണത്തിനും, ഒരു നേരം കഞ്ഞിക്കും ആയി ഒരു ചെറിയ തുക നിയോഗിച്ചിട്ടു ശിഷ്ടമുള്ള സവ്വസ്വത്തെയും ദുര്യോധനൻ, ഗാന്ധാരി, ഭാനുമതി ആദിയായ ജന്തുകീടങ്ങളുടെയും അവരുടെ കാമസമ്പൂത്തിക്കായി അവരാൽ ശേഖരിക്കപ്പെട്ടിട്ടുള്ള ഒരു വക രസിക കുഞ്ജരന്മാരുടെയും രാജകീയാഡംബരങ്ങൾക്കായി വിനിയോഗിച്ചുവന്നു.

ഗാന്ധാരിയുടെ പ്രതിദിനം ഉള്ള അനുനിമിഷകല്പങ്ങളായ ശൃംഗാരസ്നാനങ്ങളേയും, ശൃംഗാരാലംകാരങ്ങളേ

യും വൎണ്ണിച്ചിട്ടു് ഇവിടെ അധികം പ്രയോജനമില്ല. അതു കൊണ്ടു് അരമനയിലുള്ള ഭൂഷണാധിക്യം, നിധിയിൽ ഇല്ലാതായിരുന്ന എന്നല്ലാതെ, മററെല്ലാ ശൃംഗാരസംപ്രദായങ്ങളും നിധിയിലും അരമനയിലും ഒരുപോലെതന്നെയുണ്ടു്. കാരണവർ, ധൃതരാഷ്ട്രരെപ്പോലെ അന്ധനായിട്ടു്, ഈ കുചേഷ്ടിതങ്ങളൊന്നും കാണുന്നും കേൾക്കുന്നും ഇല്ലെന്നു ഭാവിച്ചു ജീവിതം നയിക്കുന്നു. നമ്പൂരിമാർ സ്ത്രീകളാൽ ചൂഴപ്പെട്ടു് അവരുടെ അന്ധവിസ്മയത്തെ അൎഹിക്കുന്ന ചേഷ്ടകളെക്കൊണ്ടു ദേവിയുടെ വിവാഹകൎമ്മത്തെ സമാപിച്ചിട്ടു് ആ നമ്പൂരിയെ ദേവിയുടെ വാസസ്ഥാനത്തേയ്ക്കു കൊണ്ടുപോയി.

ദേവിയോ, ആ സ്ത്രീകളേ പിരിച്ചയച്ചിട്ടു സ്വസ്ഥയായി ഭവിച്ചു. കാരണവരും മുത്തശ്ശിയും വന്നിട്ടും പലതൊക്കെ ജല്പിച്ചിട്ടും ദേവിയുടെ വൈരാഗ്യം ഒട്ടുംതന്നെ ചലിക്കുന്നതിനു സംഗതിയായില്ല. കാരണവരും മുത്തശ്ശിയും ദേവിയുടെ വാസസ്ഥലംവിട്ടു പോയിട്ടു് ഒട്ടധികം നേരത്തേ വിശ്രാന്തി ദേവിക്കു ലഭിച്ചു. ആ വിശ്രാന്താവസരത്തിൽ ആ ഗൃഹത്തിന്റെ പടിഞ്ഞാറെ വരാന്തയിൽ അങ്ങോട്ടും ഇങ്ങോട്ടും നടന്നു സൂൎയ്യാസ്തമയം വീക്ഷിക്കുമ്പോൾ ദേവിയുടെ ഉള്ളിൽ പല വിചാരങ്ങളും ഉദിച്ചു പൊങ്ങി. സൂൎയ്യൻ അസ്തമിച്ചിട്ടു നാളെ രാവിലെ ഉദിച്ചുയരുന്നതുപോലെ മനുഷ്യരും എന്നല്ല സൎവ്വജീവികളും അസ്തമിക്കുകയും ഉദിക്കുകയും ചെയ്യുന്നു എന്നു് അറിയുവാൻ ദേവിയുടെ ബുദ്ധിക്കു് ഒട്ടും യത്നം ആവശ്യമുണ്ടായിരുന്നില്ല. സൃഷ്ടിവിശേഷങ്ങളിൽ സൂൎയ്യനെപ്പോലെ അതിഗംഭീരമായിട്ടു മററൊരു വസ്തുവില്ലല്ലോ. ആ സൂൎയ്യനെ, ലോകനിയന്താവായി അറിഞ്ഞു് ആരാധിക്കയും, സൂൎയ്യതേജസ്സി

നാൽ മൂടപ്പെട്ടിരിക്കുന്നതും അമരത്വത്തെ പ്രാപിച്ചിട്ടുള്ള ദേവന്മാരുടെ അഭയസ്ഥാനമായതുമായ സ്വർഗ്ഗകവാടത്തെ തുറക്കുന്നതിനു സൂര്യനോടു പ്രാർത്ഥിക്കയും ചെയ്യുന്നുണ്ടു്. ആ ഗംഭീരനായ സൂര്യനുതന്നെയും, ഉല്പത്തിയും നാശവും ഉണ്ടല്ലോ. ആ സ്ഥിതിക്കു കേവലം അണുക്കളായ മാനുഷപ്പുഴുക്കൾക്കു നാശമില്ലെന്നു് എങ്ങനെ പറയുവാൻ കഴിയും? സൂര്യൻ കേവലം ഒരു സ്ഥൂലവസ്തുവാണു്. തന്റെ ഗതിയിൽ നിന്നു വിരമിക്കുവാനോ ഗതിയെ ശീഘ്രപ്പെടുത്തുവാനോ, സൂര്യനു കഴിയുന്നില്ല. അണുവായ മനുഷ്യൻ സ്വച്ഛപോലെ ചരിക്കുവാനോ ചരിക്കാതെയിരിക്കുവാനോ ശക്തനാകുന്നു. സൂര്യാദികൾക്കുള്ള ശക്തി നിർദ്ദിഷ്ടമാണു്. മനുഷ്യരുടെ ശക്തി, സങ്കോചവികാസങ്ങൾക്കു വശപ്പെട്ടിരിക്കുന്നു. മനുഷ്യനോ, തന്റെ ബുദ്ധിയെ വികസിപ്പിച്ചു സർവ്വപ്രപഞ്ചരഹസ്യങ്ങളേയും അറിയുവാൻ കഴിയും. സൂര്യന്റെ ഗതികളേ തടയുവാൻ എന്നെപ്പോലെയുള്ള സ്ത്രീകൾക്കുപോലും കഴിവുണ്ടെന്നു പുരാണകഥകളിൽ നിന്നു നാം ഗ്രഹിക്കുന്നുവല്ലോ. അക്കഥകൾ എഴുതീട്ടുള്ളതു മഹത്തുക്കളാകകൊണ്ടു് അവരുടെ വാക്കു് അർത്ഥഹീനമായോ ഫലശൂന്യമായോ ഭവിക്കുന്നില്ല. അതുകൊണ്ടു സർവ്വജ്ഞത്വാദി ഈശ്വരമയത്വം മനുഷ്യക്കും സിദ്ധമാണു്. മനുഷ്യർ കേവലം ക്ഷണഭംഗുരങ്ങളായ സുഖങ്ങളിൽ രമിക്കുന്നവരായിട്ടു് അടങ്ങിപ്പാക്കുന്നതു ശരിയല്ല. നാം സ്വശക്തിയെ അഭ്യാസംകൊണ്ടു പോഷിപ്പിച്ചും ബലപ്പെടുത്തിയും വിനിയോഗിക്കുമ്പോൾ, ബുദ്ധി വികസിക്കയും, അങ്ങനെ വികസിതമായ ബുദ്ധിയിൽ പ്രപഞ്ചരഹസ്യം പ്രതിബിംബിക്കയും ചെയ്യാതെയിരിക്കയില്ല. പുത്രാദിവിഷയങ്ങളിൽ നിരതരായ നാം നമ്മുടെ ബുദ്ധി സങ്കോചിപ്പിക്കുന്നതു ധർമ്മമല്ല; സ്ത്രീധർമ്മവുമല്ല.

ഇങ്ങനെയുള്ള വിചാരപ്രവാഹത്തിന്ന്, മുത്തശ്ശിയും കാരണവരും ഒരു പ്രതിബന്ധമായി ഭവിച്ചു. ദേവിയെ ചെമന്ന വസ്ത്രത്തോടും, ഭസ്മലേപനത്തോടും കൂടി കണ്ട പ്പോൾ അവരുടെ ഹൃദയത്തിൽ ഇടിവീണാൽ എന്നപോലെ, അവർ ഒന്നു ഞെട്ടി. ശരീരങ്ങൾ താഴെ പതിച്ചു. ദേവി അവരുടെ ആയാസം കണ്ടു ബദ്ധപ്പെട്ട്, ഓടി അവരുടെ അടുത്തുചെന്ന് അവരേ താങ്ങി എടുത്ത്, അവിടെ കിടപ്പുണ്ടായിരുന്ന സോഫ്കളിൽ ഇരുത്തി വിശ്രമിപ്പിച്ചു.

മുത്തശ്ശി:—പ്രിയ മകളേ, നീ ഇങ്ങനെ കാണിച്ചതെന്താണ്? ഈയുള്ളവരോട് ഒട്ടും ദയവില്ലാത്തതുകൊണ്ടല്ലയോ?

കാരണ:—ഈ വൃദ്ധനേ നോക്കൂ. അമ്മയേ നോക്കൂ! ഞങ്ങളുടെ കാലം കഴിഞ്ഞിട്ടു നീ നിനക്കു ബോധിച്ചതുപോലെ ഇരിക്കുക. നിന്നെ ഈ സ്ഥിതിയിൽ കാണുമ്പോൾ ഞങ്ങൾക്കു തീരാത്ത വ്യസനം ഉണ്ടാകുന്നുവല്ലൊ. ഞങ്ങൾ എന്തു ചെയ്യേണ്ടു? എവിടെ പ്പോകേണ്ടു? ഞങ്ങളേ കൊന്നുകളഞ്ഞിട്ടു നീ ഇങ്ങനെ ചെയ്യുക.

മുത്തശ്ശി:—മകളെ, ഈ തുണി എടുത്തുകളക. നിനക്ക് എത്രയോ നല്ല പുടവയുണ്ട്. ഒന്നെടുത്തുടുക്കൂ! അല്ലെങ്കിൽ നിനക്കിഷ്ടമുള്ള പുടക ഏതാണെന്നു പറയുക. വരുത്തിത്തരുമല്ലോ.

കാരണ:—നിധിയിലേ സ്വത്തു മുഴുവനും നിനക്കുവേണ്ടി ചെലവു ചെയ്യുവാൻ ഞാൻ തയാർ. എന്തു വേണ്ടു? പറയൂ. നിനക്കു വിപരീതം ചെയ്യുവാൻ എനിക്കു ധൈര്യമില്ല. നിന്നെ ഇങ്ങനെ കണ്ടിട്ടു ഞങ്ങൾ എന്തിനു ജീവിച്ചിരിക്കുന്നു?

മുത്തശ്ശി:—നിന്റെ തരത്തിലുള്ള മററു പെണ്ണുങ്ങളേ കാണുന്നില്ലയോ? നിനക്കു സ്വന്തമായിട്ടു പണം ധാരാളം ഉണ്ടു്. ഞാനോ ഇനി അധികം ജീവിച്ചിരിക്കയില്ല. പിന്നീടു നിനക്കു് ഇഷ്ടംപോലെ ചെയ്യാമല്ലോ. എന്റെ മകളേ, ഇതു കളഞ്ഞു വേറേ വസ്ത്രം ധരിക്കു്. (കാരണവനോടു്) നീ പോയി നല്ല പുടകവാങ്ങിക്കൊണ്ടുവന്നു കൊടുക്കു്.

കാരണ:—അതിനെന്തു പ്രയാസം. ഞാൻതന്നെ പോയി കൊണ്ടുവരാമല്ലോ (എന്നു പോകുന്നു.)

മുത്തശ്ശി:—മകളേ, പ്രിയമകളേ! നീ ഇങ്ങനെ തോന്ന്യാസം കാണിക്കരുതേ. നിനക്കു് ഇന്നു സംബന്ധം തുടങ്ങുവാൻ നിശ്ചയിച്ചിരിക്കയാണു്. നംപൂരി വന്നിട്ടുണ്ടു്. കുളിച്ചു് ഉണ്ണുവാൻ പോയിരിക്കുന്നു. ഊണു കഴിഞ്ഞു് ഇപ്പോൾ വരും. നീ, ഈ മുണ്ടു കളയുക. അദ്ദേഹം എന്തു പറയും? അദ്ദേഹത്തിനു് എന്തു തോന്നും? ഇങ്ങനെ സിദ്ധാന്തം പിടിക്കരുതേ. അത്താഴം കഴിഞ്ഞുവോ?

ദേവി:—സന്ധ്യയായതേ ഉള്ളുവല്ലോ. ഊണുകാലമായില്ല.

മുത്തശ്ശി:—എന്നാൽ അങ്ങോട്ടു പോവുക. മഠത്തിൽ ഒരു സദ്യയുണ്ടു്.

ദേവി:—ഇവിടെത്തയാറാക്കുന്നതു കഴിച്ചാൽ പോരേ?

മുത്തശ്ശി:—പോരെന്നില്ല. എങ്കിലും സദ്യയിലേ ചോറും കറികളും, പായസവും പപ്പടകവും പഴവും—

ദേവി:—അതൊന്നും എനിക്കു വേണ്ട. ഇവിടെയുള്ളതു മതി. അമ്മുമ്മയും ഇവിടെ ഊണുകഴിക്കണം.

മുത്തശ്ശി:—മക്കളോടുകൂടിയിരുന്നു് ഉണ്ണുവാൻ എനിക്കും ഇഷ്ടംതന്നെ. എങ്കിലും, ആ സദ്യയിൽനിന്നു കുറേ പകൎന്നുകൊണ്ടുവരട്ടെ.

ദേവി:—വേണ്ട—ഇവിടെ ഉള്ളതുമതി. അരിവെപ്പുകാരി വ്യസനിക്കും.

മുത്തശ്ശി:—നിൻെറ ഇഷ്ടംപോലെ. നമ്പൂരി ഊണുകഴിഞ്ഞു് ഇങ്ങോട്ടു വരും.

ദേവി:—വരട്ടെ, അതിനെന്തു്?

മുത്തശ്ശി:—അങ്ങനെ! നന്നായി. എൻെറ മകളേ! നീ സുഖമായിരുന്നു കണ്ടിട്ടു്.........അതൊരു ആഗ്രഹമേ എനിക്കുള്ളു.

ദേവി:—അമ്മൂമ്മെ, എനിക്കു് ഇപ്പോൾ പരമസുഖം തന്നെ. സുഖത്തിനു് ഒരു കുറവും ഇല്ല.

മുത്തശ്ശി:—എങ്കിലും, അങ്ങനെഅല്ലല്ലൊ. പെണ്ണുങ്ങൾക്കു സുഖം ഭർത്താക്കന്മാരോടുകൂടി പാൎക്കുക ആണു്. എന്റെ മകൾ ആ സുഖം ഇതേവരെ അറിഞ്ഞിട്ടില്ലല്ലോ! ഭർത്താവുമായി സുഖിച്ചിരിക്കുന്നതു് എനിക്കു കാണണം. നിനക്കോ അമ്മയില്ല. അവൾക്കോ, ആ ഭാഗ്യം ഇല്ലാതായി. ഞാൻ എങ്കിലും, ആ ഭാഗ്യം അനുഭവിക്കട്ടെ. ഈശ്വരൻ അതിനു സംഗതിയാക്കട്ടെ. നമ്പൂരി ഇവിടെത്തന്നേ നിന്റെ കൂടെത്താമസിക്കട്ടെ.

ദേവി:—അതു വേണ്ട.

മുത്തശ്ശി:—വേണ്ടേ? അരിവയ്ക്കുവാൻ ഒരു ബ്രാഹ്മണക്കുട്ടിയെ ആക്കിക്കളയാം.

ദേവി:—വേണ്ടേ വേണ്ട. ഈ അരിവെപ്പുകാരിയെക്കൊണ്ടു മതിയാകും.

മുത്തശ്ശി:—നമ്പൂരി ഇവിടെ ഉണ്ണുമോ?

ദേവി:—വേണ്ടാ.

മുത്തശ്ശി:—എന്നാൽ നമ്പൂരി മഠത്തിൽ ഊണുകഴിക്കട്ടെ. വിരോധമെന്തു്?

ദേവി:—ഒരു വിരോധവുമില്ല. നിധിയിലെ സ്വത്തൊക്കെ അഴിഞ്ഞതു്, മഠത്തിൽ ഊണുകഴിപ്പിച്ചുതന്നെ.

മുത്തശ്ശി:—അതുകൂടാതെ കഴിയുമോ? ദ്വാദശി സദ്യ കഴിക്കണ്ടേ? തിരുവോണം കാലുകഴുകിച്ചൂട്ടു വേണ്ടെന്നു വയ്ക്കാമോ?

ദേവി:—പിന്നെ, കടം വർദ്ധിക്കുന്നതുകൊണ്ടു വ്യസനിക്കുവാനില്ലല്ലോ.

മുത്തശ്ശി:—കടം ഒക്കെ തീരുകയില്ലേ? എന്റെ മകൾ തന്നേ, കടം ഒക്കെ തീർക്കുമല്ലോ.

ദേവി:—എങ്ങനെ?

മുത്തശ്ശി:—നിന്റെ പണംകൊണ്ടു്.

ദേവി:—അമ്മുമ്മേ! എനിക്കു പലിശയ്ക്കുമാത്രമേ അവകാശമുള്ളുവല്ലൊ. ബാങ്കിൽ കിടക്കുന്ന പണമല്ലേ?

മുത്തശ്ശി:—നീ സമ്മതിച്ചാലോ?

ദേവി:—എന്നാലും ബാങ്കുകാർ എല്ലാം ഒന്നായി തരുന്നതിനു കടപ്പെട്ടിട്ടില്ല. പിന്നെ വേണമെങ്കിൽ ഈ നോട്ടുകളെ വല്ലവർക്കും വിൽക്കണം. വിൽക്കുന്നതായാൽ, ആ പണത്തുക മുഴുവനും കിട്ടുന്നതല്ല. നമ്മുടെ ആവശ്യമല്ലേ? വില കുറഞ്ഞുപോകാനും മതി.

മുത്തശ്ശി:—അങ്ങനെയോ? ഈ അപകടങ്ങളൊക്കെ ഉണ്ടാക്കിവെച്ചതു്, ആ ആശാനാണു്.

ദേവി:—അമ്മുമ്മെ! ആശാൻ എന്താണുചെയ്തതു്? പണത്തിന്റെ രക്ഷ നോക്കി. അതു ഗുണമല്ലേ?

മുത്തശ്ശി:—എന്തുഗുണം? ചപ്പുഅണ്ണാവിക്കു കൊടുക്കുവാൻ എന്തുണ്ടെന്നു് അറിയാമോ? നമ്മുടെ വീടെല്ലാം

പന്നയത്തിലായി. എല്ലാം ചപ്പുഅണ്ണാച്ചി തട്ടിച്ചു കൊണ്ടു പോകും; സംശയമില്ല.

(ഈ സമയം, കാരണവർ ദേവിക്കായി നാലു പുടവയും നേരിയതും തോർത്തും എടുപ്പിച്ചുകൊണ്ടു വന്നുചേരുന്നു.)

ദേവി:—കാരണവർ വന്നുകഴിഞ്ഞു. ഈ മുണ്ടൊക്കെ, പണമില്ലാത്ത കാലത്തു വാങ്ങിയതെന്തിനു്? എനിക്കു മുണ്ടു ധാരാളം ഉണ്ടല്ലോ.

കാരണ:—നീ, ചെമന്നവസ്ത്രം അഴിച്ചുകളഞ്ഞു്, ഈ പുടക ഉടുക്കുക.

മുത്തശ്ശി:—ഇനി അത്താഴം കഴിയട്ടെ. നിന്റെ ആഭരണങ്ങളൊക്കെ കൊടുത്തതെന്തിനു്?

ദേവി:—അവരും, എന്റെ സഹോദരികൾ അല്ലയോ? അവൎക്കു് ആഭരണം ഒന്നും ഇല്ലല്ലോ. അതുകൊണ്ടു തന്നെ.

മുത്തശ്ശി:—അരുതാത്തതല്ല; വേണ്ടതുതന്നെ. എന്നാലും, നിനക്കു് ആഭരണങ്ങൾ ഒന്നും വേണ്ടേ?

ദേവി:—ഉണ്ടല്ലൊ; അമ്മയുടെ ആഭരണങ്ങൾ അതാ ആ പെട്ടിയിൽ ഉണ്ടു്.

മുത്തശ്ശി:—ഉള്ളതുതന്നെ. എന്തായാലും, എന്റെ പൊന്നുമകളേ, നീ ഇവന്റെ കടമൊക്കെത്തീൎത്തു് തറവാട്ടിനെ രക്ഷിക്കണം.

ദേവി:—അങ്ങനെതന്നെ! എനിക്കു പണമെന്തിനു്? അമ്മൂമ്മ പറയുന്നതുപോലെ ചെയ്യുന്നുണ്ടു്.

കാരണ:—എന്റെ കുഞ്ഞേ, നീ ചെയ്യുന്നതു വലിയ ഉപകാരം. ഒരു പതിനായിരം ഉറുപ്പികയും പലിശയും അണ്ണാവിക്കു തന്നെ ഉണ്ടു്. അങ്ങനെ ചെയ്യണേ.

ദേവി:—അങ്ങനെതന്നെ. എന്റെ പേരിലുള്ള നോട്ട് ചപ്പു അണ്ണാവിക്കു കൊടുത്തേയ്ക്കാം. ശിഷ്ടം കുറച്ചൊക്കെ ഉണ്ടായിരിക്കും. എന്റെ ചിലവിനുമാത്രം മതിയാകും.

കാരണ:—അതു വേണ്ട. ചപ്പുഅണ്ണാവിക്കു പണയം എഴുതീട്ടുള്ള വസ്തുക്കൾ ഒക്കെ, എന്റെ കുഞ്ഞിന്റെ അനുഭവത്തിൽ വിട്ടേയ്ക്കാം.

ദേവി:—വേണ്ട. കാരണവർ അനുഭവം എടുത്തു തറവാട്ടിലേയ്ക്കുവേണ്ടി, ഉപയോഗിച്ചാൽ മതിയാകും.

കാരണ:—നല്ലകുഞ്ഞു്. അങ്ങനെ ഒരു രക്ഷചെയ്താൽ തറവാടു ഗുണപ്പെടും.

ദേവി:—ഞാൻ ജനിച്ച തറവാടല്ലേ? അതു നന്നാക്കേണ്ടതു്, എന്റെ കടമ. വിശേഷിച്ചും എനിക്കു് ഈ പണമൊക്കെ ആവശ്യമില്ലതാനും.

മുത്തശ്ശി:—എന്റെ മകളേ, നീ വളരെക്കാലം ജീവിച്ചിരിക്കണേ. സർവൈശ്വര്യങ്ങളും നിനക്കു് ഈശ്വരൻ നൽകും. (എന്നു പറഞ്ഞുംകൊണ്ടു മുത്തശ്ശി ദേവിയെ ആലിംഗനം ചെയ്യുകയും, സന്തോഷാശ്രുകണങ്ങളെക്കൊണ്ടു അവളെ അഭിഷേകം ചെയ്യുകയും ചെയ്തു.)

കാരണ:—ഞാൻ ചെറുപ്പത്തിൽ എന്തോ ചപലതകൊണ്ടു് ഒട്ടധികം കടം ഉണ്ടാക്കി. ഈ കടം തീർന്നുകിട്ടിയാൽ പിന്നെ തറവാടു് അധോഗതിയേ പ്രാപിക്കയില്ല. (ഈ അവസരത്തിൽ വന്നുചേർന്ന ചപ്പുഅണ്ണാവിയോടു്) സ്വാമി വന്നുവോ? എല്ലാം നേരെ ആയി. ഞാൻ ഇങ്ങനെ വിചാരിച്ചിരുന്നില്ല. സ്വാമിയുടെ കടംതീക്കാൻ ദേവി സമ്മതിച്ചിരിക്കുന്നു.

ചപ്പു:—സന്തോഷമായി. രൊമ്പ സന്തോഷമായി. എനക്കു

പണം ഒക്കെ കിട്ടിയാൽ അമ്മിയാരെയും കുഞ്ഞുങ്ങളെയുംകൊണ്ടു നാട്ടിൽ പോകാമല്ലോ.

കാരണ:—ആശാനെക്കണ്ടുവോ?

ചപ്പു:—കണ്ടായി. അങ്ങുന്നു പറഞ്ഞതുപോലെ കവുണിയും കൊണ്ടുപോയി കൊടുത്തു.

കാരണ:—വിവരം അറിയിച്ചുവല്ലൊ.

ചപ്പു:—ഓഹോ! ആശാനു സന്തോഷമായി! ഈ കൊച്ചമ്മയ്ക്കു ചിരഞ്ജീവികളായ പുത്രന്മാർ ഉണ്ടാകുമെന്നു പല പ്രാവശ്യം പറഞ്ഞു.

മുത്തശ്ശി:—(ദേവിയോടു്) ആശാനു ഗുരുദക്ഷിണ കൊടുത്തയച്ചു.

ദേവി:—നന്നായി. ആശാൻ എനിക്കു ചെയ്തിട്ടുള്ള ഉപകാരത്തിനു് എന്തുകൊടുത്താൽ മതിയാകും. ആശാനേ കണ്ടുവോ?

മുത്തശ്ശി:—ആശാനെക്കണ്ടു വിവരം പറഞ്ഞു.

ദേവി:—നന്നായി.

മുത്തശ്ശി:—സ്വാമി അത്താഴം കഴിഞ്ഞില്ലല്ലോ?

ചപ്പു:—ഞാൻ പോകുന്നു, എനിക്കു ദക്ഷിണ ഇല്ലായോ? ബ്രാഹ്മണദക്ഷിണ.

ദേവി:—ഇതാ, ഈ നാലു നേരിയതും ഇരിക്കട്ടെ.

ചപ്പു:—ചിരഞ്ജീവിയായിരിക്കട്ടെ. ചിരഞ്ജീവികളായ പുത്രന്മാർ ഉണ്ടാകട്ടെ. (എന്നു് അനുഗ്രഹിച്ചു നേരിയതും വാങ്ങിപ്പോയി.)

കാരണ:—അമ്മേ, ഞാനും പോയി അത്താഴം കഴിക്കാം. (എന്നു പോകുന്നു.)

മുത്തശ്ശി:—ഹോ! എനിക്കു് അത്താഴം ഇവിടെത്തന്നെ.

ദേവി:—ഇന്നൊരു നല്ല ദിവസമാണു്. എന്റെ ജീവിത

ദശയിൽ ഇങ്ങനെ ശുഭമായ ദിനം വേറെ ഇല്ല. ആ ദിവസം അമ്മുമ്മയും ഒരുമിച്ചു് അത്താഴം കഴിക്കേണ്ടതുതന്നെ.

മുത്തശ്ശി:—പ്രിയമകളേ, നിന്നെക്കൊണ്ടു ഞങ്ങൾക്കു സർവ്വഭാഗ്യങ്ങളും ഉണ്ടായി.

ദേവി:—എന്നെക്കൊണ്ടെന്തു ഭാഗ്യം? എന്റെ കടമ തറവാട്ടിന്റെ കടം തീർക്കേണ്ടതു്. പിന്നെയും, ഈ പണമൊക്കെ എനിക്കു് ഉപയോഗമില്ലല്ലോ. എനിക്കു് ഒരാൾക്കു് എന്തു വേണം?

മുത്തശ്ശി:—എന്തായാലും എല്ലാം മംഗളമായി ഭവിച്ചു.

ദേവി:—അമ്മുമ്മേ, അത്താഴം കാലമായി. അങ്ങോട്ടു പോകാം.

മുത്തശ്ശി:—അങ്ങനെ തന്നെ. പ്രിയമകളുമായി ഒരുമിച്ചിരുന്നു് അത്താഴം കഴിക്കുന്നതു വലിയ ഭാഗ്യം.

ദേവിയും മുത്തശ്ശിയും കൈകാൽ തേച്ചുകഴുകി, ഭസ്മവും തൊട്ടു്, നാമജപവും കഴിഞ്ഞു് അത്താഴം കഴിക്കുവാനായി തളത്തിൽ വന്നുചേർന്നു. അപ്പോൾ അരിവെപ്പുകാരിയും ഇവരെപ്പോലെ ദേഹശുദ്ധി ചെയ്തു് ശുദ്ധവസ്ത്രവും ധരിച്ചു് ഭസ്മവും ഇട്ടു് രണ്ടു വെള്ളിപ്പാത്രങ്ങളിൽ കാച്ചിക്കുറുക്കി പഞ്ചസാര ചേർത്ത പശുവിൻപാലും, മൂന്നുനാലു വക വാഴപ്പഴങ്ങളും, ഒരു താലത്തിൽ ആക്കി അവരുടെ മുമ്പിൽ കൊണ്ടുവന്നു വച്ചതു കണ്ടു് മുത്തശ്ശി വീണ്ടും സംഭാഷണം തുടർന്നു.

മുത്തശ്ശി:—എന്താണു് അത്താഴത്തിനു് അരിവച്ചിട്ടില്ലേ?

ദേവി:—ഇല്ല. ഇന്നൊരു നല്ല ദിവസം ആണു് എന്നു മുമ്പേ പറഞ്ഞുവല്ലോ. അതുകൊണ്ടു് അത്താഴത്തിനു

ചോറു തയാറാക്കേണ്ടാ എന്നു മുമ്പേകൂട്ടി ഏർപ്പാടു ചെയ്തിരുന്നു.

മുത്തശ്ശി:—അതു മതിയോ? നീ ഒരു കൊച്ചു പെണ്ണല്ലയോ?

ദേവി:—അമ്മുമ്മേ; പാൽ, ഭക്ഷണസാധനങ്ങളിൽ വച്ചു് അത്യുത്തമമായിട്ടുള്ളതാണു്.

മുത്തശ്ശി:—ശരിയാണു്. പാൽ കുടിച്ചാൽ വിശപ്പു തീരുമോ?

ദേവി:—അമ്മുമ്മ, പാൽ കുടിച്ചുനോക്കണം. വിശപ്പു തീന്നില്ലെങ്കിൽ ഈ പഴവുംകൂടി.........

മുത്തശ്ശി:—പ്രിയമകൾ തരുന്നതെല്ലാം എനിക്കും ഇഷ്ടം തന്നെ. പാൽ അമൃതംതന്നെ. ഇങ്ങനെ പാൽ കാച്ചി കുറുക്കുവാൻ ഈ വയ്പുകാരിക്കു് അറിയാമോ?

ദേവി:—അവർ കൈകൊണ്ടു തൊട്ടാൽ ഏതു ഭക്ഷണസാധനവും പഞ്ചാമൃതത്തിന്നു സമമാകും. ആ ഗുണം അവരുടെ കൈയ്ക്കുണ്ടു്.

മുത്തശ്ശി:—നമ്പൂരിക്കും കുറേ പാൽ വച്ചേയ്ക്കട്ടെ?

ദേവി:—ബ്രാഹ്മണർക്കു നമ്മുടെ ഉച്ഛിഷ്ടം പാടുണ്ടോ?

മുത്തശ്ശി:—ശരിയാണു്. ഞാൻ അതു് ഓത്തില്ല. നമ്പൂരിക്കു് എന്താണു കൊടുക്കുക? ആദ്യമായിട്ടു ദേവിയേ കാണുവാൻ വരികയല്ലേ?

വെപ്പുകാരി:—നല്ല പഴക്കുല നിൽപ്പുണ്ടു്.

മുത്തശ്ശി:—മതി മതി. ഈ പഴം മകൾ തിന്നുനോക്കുക. എന്തു മധുരം.

ദേവി:—മധുരം നന്നായിട്ടുണ്ടു്. അമ്മുമ്മേ, എനിക്കു മതിയായി.

മുത്തശ്ശി:—കുറെക്കൂടി.

ദേവി:—വേണ്ട.

മുത്തശ്ശി:—എന്നാൽ മതി. (രണ്ടാളും എഴുന്നേററു കൈ കഴുകി വിശാലമായ ഒരു മുറിയിൽ വന്നിരുന്നു. ആ മുറി ദേവിയുടെ ശയ്യാഗൃഹമാണു്. ദേവിക്കു കിടക്കുവാനായി ഒരു രത്നക്കമ്പളം വിരിച്ചിട്ടുള്ള ഒരു ചെറിയ സോഫ്ായും, ഒരു ചെറിയ മേശയും, ഒന്നു രണ്ടു ചെറിയ കസേരകളും ഇട്ടിട്ടുണ്ടായിരുന്നു. ദേവി തന്നെത്താനെ കിളിവാതിലുകൾ ഒക്കെ തുറന്നിട്ടു് അവയിൽ ഒന്നിൻെറ അടുക്കൽ ചെന്നു് പടിഞ്ഞാറോട്ടു തിരിഞ്ഞുനിന്നു് അതിൽക്കൂടി വരുന്ന മന്ദമാരുതനെ യഥേഷ്ടം ആസ്വദിച്ചു. മുത്തശ്ശിയൊ, മകനായ കാരണവരുടെ കടം മുഴുവനും തീർത്തേയ്ക്കാമെന്നുള്ള ദേവിയുടെ പ്രതിജ്ഞകേട്ടു് സന്തോഷഭരിതയായിരുന്നതുകൊണ്ടു ദേവിയുടെ കാഷായവസ്ത്രവും മുത്തുമാലയും വിസ്മരിച്ചിട്ടു് എല്ലാം തൻെറ മനോരഥംപോലെ പരിണമിച്ചു എന്നു വിചാരിച്ചു് ദേവിയിൽ യാതൊരു ദോഷവും കാണുവാൻ അവൾക്കു കഴിഞ്ഞില്ല. കുറേ നേരം വിശ്രമിച്ചതിൻെറ ശേഷം, രണ്ടാളുകളും ആ സോഫ്ായിൽ വന്നിരുന്നു് ഇങ്ങനെ തമ്മിൽ സംഭാഷിച്ചു.

മുത്തശ്ശി:—ഈ മുറിയിലാണോ കിടക്കുന്നതു്?

ദേവി:—അതേ.

മുത്തശ്ശി:—മെത്തയും കട്ടിലും എവിടെ?

ദേവി:—അതൊക്കെ ഇവിടെനിന്നു മാററി വേറൊരു മുറിയിൽ ഇട്ടിരിക്കയാണു്.

മുത്തശ്ശി:—അപ്പോൾ ഇന്നുമുതൽ ആ മുറിയിൽ ആണു ഉറങ്ങുന്നതു്. നന്നായി. ഈ മുറിക്കു തുറസ്സു് അധി

കമായിപ്പോയി. കോളാമ്പി ഒന്നു വേണം. ഇല്ലേ? ഞാൻ അതു കൊടുത്തയയ്ക്കാം. വെററില പാക്കു പുകയില ചുണ്ണാമ്പു്, ഈ വക സാധനങ്ങൾ ഒന്നും ശേഖരിച്ചിട്ടില്ല.

ദേവി:—ഇല്ല, എനിക്കു് അവ ഒന്നും ആവശ്യമില്ലല്ലോ.

മുത്തശ്ശി:—എന്റെ മകൾക്കു് ആവശ്യമില്ല; എങ്കിലും, ആവശ്യമുള്ളവർ വന്നാലോ? ഇന്നുതന്നെ നമ്പൂരിക്കു് ആവശ്യമില്ലേ? നമ്പൂരി ഇപ്പോൾ എത്തുമല്ലോ.

ദേവി:—നംപൂരിയെ കളയണം. അമ്മൂമ്മയ്ക്കു് ആവശ്യമുണ്ടായിരിക്കും. വയ്പുകാരിയുടെ പക്കൽ ഇല്ലാതെ വരികയില്ല.

മുത്തശ്ശി:—ഓ, ഞാൻ അങ്ങോട്ടു പൊയ്ക്കളയാം. തട്ടവും സാമാനങ്ങളും ഇങ്ങോട്ടു കൊടുത്തയയ്ക്കാം. ആ വയ്പുകാരി എവിടെ? എടീ, ആ മുറിക്കകത്തുപോയി മെത്ത നേരെ വിരിച്ചു രണ്ടുമൂന്നു തലേണകളും ഇടുക. വേഗത്തിൽ ആകട്ടെ. ഒരു കോളാമ്പിയും തട്ടവും കൊടുത്തയയ്ക്കാം. നിനക്കു് എല്ലാം അറിയരുതൊ? ഒക്കെ നേരെ ആക്കണം. ഛെ! നംപൂരി വന്നു കഴിഞ്ഞു.

ദേവി:—(ചിരിച്ചുംകൊണ്ടു്) ഇതാണോ, അമ്മൂമ്മ പറയുന്ന നംപൂരി!

മുത്തശ്ശി:—അങ്ങനെ അദ്ദേഹം കേൾക്കപ്പെറയരുതു്. (നമ്പൂരിയോടു്) കേട്ടോ, തിരുമനസ്സുകൊണ്ടു പരിഭവിക്കരുതു്. ഇവൾ കുട്ടിയാണു്! വിവരമില്ല. (എന്നു് എഴുന്നേററു നിൽക്കുന്നു)

നംപൂരി:—നല്ല ശിക്ഷ. വേണ്ടതില്ല. നല്ല പ്രായം. എന്താ ഈ വേഷം. തരക്കേടില്ല. നന്നായി ചേരുന്നു. വേഷം

അസ്സലായി. (ആ സമയം നമ്പൂരിയുടെ മുമ്പിൽ മുത്തശ്ശിതന്നെ പല വക പഴങ്ങൾ പഞ്ചസാര കൽക്കണ്ടം ഇവ നിറഞ്ഞിരിക്കുന്ന ഒരു താലത്തെ കൊണ്ടുവച്ചിട്ടു്, പുറത്തേയ്ക്കു പോയി.) ഹാ! നന്നു്. കേട്ടൊ ഇവിടെവന്നു കാണണം എന്നു് ചുപ്പു അലട്ടാറുണ്ടു്. നന്നായി! നന്നായി!

ദേവി:—അങ്ങു്, എവിടെ നിന്നാണു്? ഇല്ലം എവിടെയാണു്?

നമ്പൂരി:—വേണ്ടതാണു്. ഇല്ലത്തെ ക്ഷേമം ചോദിക്കയാ അല്ലെ?

ദേവി:—എന്താണു് ഇങ്ങോട്ടു പോന്നതു്?

നംപൂരി:—(കേൾക്കാത്തതുപോലെ) ഇല്ലത്തു ക്ഷേമംതന്നെ. കുറെ ദാരിദ്ര്യം ഉണ്ടു്. പറയാതെ കഴിയുമോ? അതാണു് ഇങ്ങനെ വന്നതു്.

ദേവി:—അന്തർജ്ജനം.........

നംപൂരി:—അന്തർജ്ജനം ഉണ്ടു്. നാലഞ്ചു പെൺകുഞ്ഞുങ്ങളും, അല്ലാ! അല്ലാ! അല്ലാ! എവിടെയാണു കിടക്കുക?

ദേവി:—ആരു് ഞാനൊ?

നമ്പൂരി:—സംസാരിക്കുവാൻ വശമില്ല അല്ലേ? അതേ നീ തന്നെ.

ദേവി:—ഇവിടെത്തന്നെ—

നമ്പൂരി:—അതു പോരാ! നമുക്കു കിടക്കുവാൻ?

ദേവി:—ഇല്ലത്തു പോകാമല്ലൊ? അല്ലെങ്കിൽ, മഠം അടുക്കെ ഉണ്ടു്. അവിടെ ആകാം.

നമ്പൂരി:—അല്ലാ! എന്താ അതു്? ഞാൻ സംബന്ധം തുടങ്ങുന്നതിനാണു വന്നതു്. അറിഞ്ഞില്ലെന്നു വരുമൊ?

ദേവി:—സംബന്ധം തുടങ്ങീട്ടുണ്ടെന്നല്ലേ പറഞ്ഞതു്?

നമ്പൂരി:—ഹെയി! ഞങ്ങൾ നമ്പൂരിമാർ—കല്പിക്കുക യാണു്. നിങ്ങൾ ശൂദ്രർ—ദാസി—

ദേവി:—അങ്ങനെ തെററിദ്ധരിക്കരുതു്. ദാസി അല്ല.

നമ്പൂരി:—സംബന്ധം വേറെങ്ങും തുടങ്ങീട്ടില്ല. ഇവിടെ യാണു് ആദ്യമായിട്ടു്.

ദേവി:—ഇല്ലത്തു് ഒരു അന്തർജ്ജനം—

നമ്പൂരി:—ഉവ്വു്. അതു് വേളികഴിച്ചതാണു്, സംബന്ധ മല്ല. വിവരമില്ല അല്ലേ! വകതിരിവു്?

ദേവി:—ബ്രാഹ്മണക്കു് എന്തിനാണു ശൂദ്രസ്ത്രീ?

നമ്പൂരി:—ഓ! ഹൊ! തെററി. ഇവൾക്കു് ഒരു ഗന്ധവും ഇല്ല. പറയാം (എന്നു എഴുനേററു് ദേവിയെ സമീ പിക്കുവാൻ യത്നിക്കുന്നു.)

നമ്പൂരി ദേവിയെ സമീപിക്കുന്നതായി കണ്ടു്, ദേവി സോഫായിൽനിന്നും എഴുന്നേററു്, ആ മുറിക്കു വെളിയിൽ പോയി. നമ്പൂരി ചുററും ചുവരുകളെ നോക്കി പരിഭ്രമിച്ചു നിൽക്കുമ്പോൾ അരിവെപ്പുകാരി ആ മുറിക്കകത്തുവന്നു് നമ്പൂരിയോടു് ഇങ്ങനെ പറഞ്ഞു.

അരിവെപ്പുകാരി:—തിരുമനസ്സുകൊണ്ടു് മഠത്തിൽപോയി കിടക്കണം.

നമ്പൂരി:—ഇവിടെ കിടക്കുവാനല്ലേ വന്നതു്? നിനക്കാ ണൊ സംബന്ധം തുടങ്ങേണ്ടതു്? വയസ്സേറെയായി. വേണ്ടതില്ല. എന്നാൽ നമുക്കു മഠത്തിലേയ്ക്കു പോകാം അല്ലേ?

അരിവെ:—അടിയൻ എന്തിനാണു വരുന്നതു്? തിരുമന സ്സുകൊണ്ടു പോയി കിടന്നുറങ്ങണം.

നമ്പൂരി:—എന്താ ഇതു്? ആ ചപ്പു എവിടെ? ശപ്പൻ. എന്തു പുതുമ?

അരിവെ:—എന്തായാലും ഇവിടെനിന്നും പോകണം എന്നു് കൊച്ചമ്മ പറഞ്ഞു.

നമ്പൂരി:—വിശേഷം! എന്നാൽ കണ്ടിട്ടാകാം. (എന്നു വെളിയിലേയ്ക്കു പോയി)

നമ്പൂരി വെളിയിൽപോയതിന്റെശേഷം, ദേവി മുറിക്കകത്തുവന്നു്, വാതലുകളെ എല്ലാം ബന്ധിച്ചു. കുറേനേരം കസേരയിൽ ഇരുന്നു, പുസ്തകം വായിച്ചിട്ടു് സൈ്വരമായി ഉറങ്ങി. നമ്പൂരി നേരേ കാരണവരുടെ അടുക്കൽ എത്തി വിവരം അറിയിച്ചപ്പോൾ, എല്ലാവൎക്കും നന്നെ കണ്ഠിതമുണ്ടായി. ഭൂകമ്പത്താൽ എന്നപോലെ കൂട്ടിരിപ്പുകാരായ നമ്പൂരിമാർ എല്ലാം ഇളകി വശായി. കാരണവൎക്കും മുത്തശ്ശിക്കും ആ രാത്രിയിൽ സമാധാനമുണ്ടായില്ല. നിധിയിലെ മററു സ്ത്രീകൾ ദേവിക്കു ഭ്രാന്തിന്റെ ലക്ഷണം പകലെ ഉണ്ടായി എന്നും മററും പറഞ്ഞു്, അവരുടെ നമ്പൂരിമാരെ ശാന്തമാക്കുവാൻ ശ്രമിച്ചു. ചപ്പുഅണ്ണാവി അത്യുച്ചത്തിൽ ഇളക്കപ്പെട്ട ഘോരശപഥങ്ങളോടുംകൂടി മഠത്തിനും വീട്ടിനും പല പ്രാവശ്യം പ്രദക്ഷിണംചെയ്തു. നേരം പ്രഭാതമായതോടുകൂടി ദേവിക്കു ഭ്രാന്തു പിടിപെട്ടതായി എല്ലാവരും തീൎച്ചയാക്കി. ദേവിയെ സൂക്ഷിക്കുന്നതിനു് കാവൽക്കാരായി പ്രത്യേകം ചില സ്ത്രീകളെയും, ഭൃത്യന്മാരെയും നിയമിച്ചു.

——:o:——

# അദ്ധ്യായം 3.

## ചികിത്സകർ.

ദേവിയുടെ ഐഹികവിരക്തിയെക്കൊണ്ടു് നിധിയിലെ കാരണവരും, മുത്തശ്ശിയും, മററാളുകളും നന്നേ കുഴങ്ങി. ദേവിയെ തിരിയെ വിവാഹബന്ധത്തിൽ ഉൾപ്പെടുത്തുന്നതിനു് അവളുടെ ബന്ധുക്കളിൽ പലരും, ചുപ്പുഅണ്ണാവിയും കൂട്ടരും പലവിധത്തിൽ ശ്രമിച്ചിട്ടും ഒരു ഫലവും ഇല്ലെന്നു കണ്ടു. കീർത്തിപ്പെട്ട പല വൈദ്യന്മാരെയും വരുത്തി ദേവിയുടെ രോഗത്തെ അറിഞ്ഞു ചികിത്സ ചെയ്യുന്നതിനു് അവരോടു് ആവശ്യപ്പെട്ടു. അവർ ദേവിയോടു സംസാരിച്ചിട്ടും, ദേവിയുടെ ശരീരം പരിശോധിച്ചിട്ടും, രോഗമൊന്നും കാണുന്നില്ലെന്നാണു് അഭിപ്രായപ്പെട്ടതു്. അനന്തരം പല മാന്ത്രികന്മാരെയും വരുത്തി അവരെക്കൊണ്ടു പല കർമ്മങ്ങളും ചെയ്യിപ്പിച്ചു. എന്നിട്ടും ദേവിയുടെ വൈരാഗ്യത്തിനു ശമനംകാണാതെ ഒടുവിൽ ജ്യോതിഷക്കാരനെ വരുത്തി. ജ്യോതിഷം ഇങ്ങനെയുള്ള അപകടങ്ങളിൽ ഒട്ടധികം സമാശ്വാസത്തെ നൽകുന്നുണ്ടെങ്കിലും പിന്നീടു് അതിൽ വിശ്വാസമുള്ളവർ ഏറെച്ചുരുങ്ങും. സൈ്വശ്വര്യങ്ങളും മനുഷ്യരുടെ സ്വന്ത പ്രയത്നങ്ങളുടെ ഫലങ്ങളാണെന്നു ബലമായി അഭിപ്രായപ്പെടുകയും, അതിന്മണ്ണം നൂതനശാസ്ത്രങ്ങളും ശാസ്ത്രജ്ഞന്മാരും സ്ഥിരപ്പെടുത്തുകയും ചെയ്തു പോയിട്ടുള്ള സ്ഥിതിക്കു് പരസ്യമായി രോഗനിവാരണത്തിനും മനുഷ്യർക്കു സംഭവിക്കുന്ന വിപത്തുകളുടെ പരിഹാരത്തിനും ആയിട്ടു് ജ്യോതിഷകന്മാരെ പരസ്യമായി അ

ന്വേഷിക്കുന്നതും അവരിൽനിന്നും പരിഹാരമാർഗ്ഗങ്ങൾ അറിയുന്നതും ലജ്ജാവഹമാണെന്നു പലക്കും ഭാവമുണ്ടു്.

ലോകത്തിൽ മതം രണ്ടുവിധത്തിൽ ആണു്. മനുഷ്യരുടെ സൎവൈശ്വൎയ്യങ്ങളും ഈശ്വരാധീനമാണെന്നും, മനുഷ്യയത്നംകൊണ്ടു ലഭിക്കുന്നവ ചുരുങ്ങും എന്നും മററും ഉള്ള സാധാരണ മതം പ്രാചീനന്മാരുടെ ഇടയിൽ പ്രബലമായിട്ടുണ്ടായിരുന്നു. ഈശ്വരവിധിയെ അനുസരിച്ചുതന്നെയാണു് മനുഷ്യബുദ്ധി പ്രേരിക്കപ്പെടുന്നതു്. അങ്ങനെ പ്രേരിക്കപ്പെട്ട പ്രവൃത്തികളുടെ ഫലങ്ങളും ഈശ്വരനാൽ നിർദ്ദിഷ്ടമായിട്ടേ ഇരിക്കയുള്ളു എന്നു വിശ്വസിക്കുന്നവരുടെ കൂട്ടത്തിൽ പരമാൎത്ഥികളായ പല തത്വജ്ഞന്മാരും ഉൾപ്പെട്ടിരിക്കുന്നു. നമുക്കു് കൎത്തവ്യമായിട്ടോ അകൎത്തവ്യമായിട്ടോ ലോകത്തിൽ ഒന്നുംതന്നെ ഇല്ല. നാം ഈശ്വരപ്രേരണയിൽ തിരിയുന്ന വെറും പാവകളാകുന്നു എന്നാണു് അങ്ങനെയുള്ളവർ സിദ്ധാന്തിക്കുന്നതു്. നമ്മുടെ എല്ലാ ഐശ്വൎയ്യങ്ങൾക്കും കാരണം നമ്മുടെ പ്രയത്നം മാത്രമാകുന്നു എന്നും, ആ പ്രയത്നങ്ങളെ ശരിയായി നാം നിയോഗിക്കുമ്പോൾ നാം ഉദ്ദേശിക്കുന്ന ഫലങ്ങൾ നമുക്കു സ്വാധീനപ്പെടും എന്നും പലരും ദൃഢമായി വിശ്വസിക്കയും അങ്ങനെ ലോകത്തെ ബോധപ്പെടുത്തുവാൻ പരിശ്രമിക്കയും ചെയ്യുന്നുണ്ടു്. ഇതാണു് ആധുനികലോകഗതി. സൎവശാസ്ത്രങ്ങളും അവരുടെ അഭ്യാസക്രമങ്ങളും ഈ മതത്താൽ പ്രകാശിക്കുന്നവയായിരിക്കുന്നു. സൎവസംഗപരിത്യാഗം ചെയ്യുന്ന മഹാത്മാക്കൾക്കു് അവരുടെ സൎവ്വ ധൎമ്മാധൎമ്മങ്ങളിൽ നിന്നും ഒഴിയുന്നതിനു് ഒരു സമാധാനം ഈശ്വരന്റെ പ്രപഞ്ചവിനിയമനത്തിൽ അവർ കാണുന്നു. മനുഷ്യന്റെ ജന്മത്തെ ഫലപ്പെടുത്തുന്നതിനുള്ള പ്രസ്ഥാനങ്ങ

ളിൽ നിവൃത്തിമാർഗ്ഗം ഇങ്ങനെയുള്ള അധിഷ്ഠാനത്തോടു കൂടിയിരിക്കുന്നു. പ്രവൃത്തിമാർഗ്ഗവും ഇങ്ങനെ അല്ലെങ്കിലും ഇതേമാതിരിയുള്ള മറെറാരു തത്വത്തെ അവലംബിച്ചിരിക്കുന്നു. ലോകമാഹാത്മ്യത്തെ സമ്പാദിച്ചിട്ടുള്ള ഭഗവദ്ഗീത ഓതുന്നതും ഈ തത്വത്തെ പ്രമാണീകരിച്ചുംകൊണ്ടു തന്നെ. മനുഷ്യൻ കേവലം യന്ത്രങ്ങൾ. യന്ത്രങ്ങളെ പ്രേരിപ്പിക്കുന്നതു് ഈശ്വരനാണു്. അങ്ങനെയുള്ള ഒരു ബോധത്താൽ നാം പ്രവർത്തിക്കുമ്പോൾ പ്രവൃത്തികളുടെ ഫലങ്ങൾക്കു് നമുക്കു് അവകാശമില്ലെന്നു വരുന്നു. നാം ചെയ്യുന്ന പ്രവൃത്തികളുടെ ഫലങ്ങളെ നാം ഉദ്ദേശിക്കയും ആഗ്രഹിക്കയും ചെയ്യുന്നവരാകയാൽ നാം സുഖദുഃഖങ്ങൾക്കു് അധീനന്മാരായിരിക്കുന്നു. ഈ ബുദ്ധിയെക്കൊണ്ടു നാം ലോകഗതികളെ പരിശോധിക്കുമ്പോൾ നാം പ്രവൃത്തികളിൽ നിരതന്മാരാകുന്നതും, അവയിൽ നിന്നും നിവൃത്തിയെ പ്രാപിക്കുന്നതും, എല്ലാം ഒരുപോലെ ഈശ്വരേച്ഛയ്ക്കു് അധീനപ്പെട്ടിരിക്കുന്നു എന്നു സിദ്ധമാകുന്നു. ആ സ്ഥിതിക്കു കർമ്മങ്ങളെ ചെയ്യുവാനൊ ചെയ്യാതെയിരിക്കുവാനൊ നാം പ്രാപ്തന്മാരല്ല. ജീവികളുടെ സർവ്വ പ്രവൃത്തികളിലും നിവൃത്തികളിലും ഈശ്വരേച്ഛാവിലാസത്തെ കാണുന്നവർ അവയിലുള്ള അഹംബുദ്ധിത്വത്തെ ഉപേക്ഷിച്ചു സുഖദുഃഖങ്ങളിൽ പ്രശാന്തന്മാരായിത്തീർന്നു പരമാനന്ദത്തെ പ്രാപിക്കുന്നു. സർവ്വമതങ്ങളും അവയെ സ്ഥാപിക്കുന്ന സർവ്വ വേദോപനിഷത്തുകളും ഈ ഏകതത്വത്തെ ഉദ്ധരിക്കുന്നവയായിരിക്കുന്നു. മനുഷ്യജീവിതം ഈ തത്വത്തിനു ദൃഷ്ടാന്തമായിത്തീരുമ്പോൾ സാഫല്യത്തെ അടയുന്നു. ലോകത്തിന്റെ ആസ്തികബുദ്ധിയും ഈ തത്വത്തെ പ്രകാശിപ്പിക്കുന്നതായിരിക്കുന്നു.

ലോകത്തിന്റെ നവീനഗതി ഈ മതത്തിനു വിപരീതമാണു്. മനുഷ്യകർമ്മങ്ങളും അവയുടെ ഫലാനുസന്ധാനങ്ങളും മനുഷ്യബുദ്ധിയെ ആശ്രയിച്ചിരിക്കുന്നു. മനുഷ്യർക്കു സമ്പത്തുകളും വിപത്തുകളും ഉണ്ടാകുന്നതു് മനുഷ്യരുടെ വിവേകക്കുറവുകൊണ്ടു തന്നെ. വിവേകം ലോകപരിചയത്താലും അഭ്യാസത്താലും ക്ഷയാഭിവൃദ്ധിയെ പ്രാപിക്കുന്നു. മനുഷ്യരിൽ വിവേകം പൂർണ്ണമായിരിക്കുമ്പോൾ വിപത്തുകൾ ഉണ്ടാകുന്നില്ല. വിപത്തുകളുടെ ഫലങ്ങളായ വ്യസനങ്ങളും അഭാവത്തെ പ്രാപിക്കുന്നു. ഈ വിവേകത്തെ സമ്പാദിക്കുന്നതിനു മടിയുള്ളവർ അത്രെ ലോകത്തെ ഉപേക്ഷിക്കുന്നതു്. ലോകത്തെ എതിർത്തു ജയിക്കുവാൻ ധൈര്യമില്ലാത്തവരാണു് വനങ്ങളിലും ഗുഹകളിലും അഭയം പ്രാപിക്കുന്നതു്. ലോകത്തെ വിട്ടിട്ടല്ലാ ലോകത്തെ ജയിക്കേണ്ടതു്. ഇന്ദ്രിയങ്ങളെ ഹനിച്ചിട്ടല്ലല്ലോ അവയെ ജയിക്കുന്നതു്. കണ്ണുകളെ കുത്തിപ്പൊട്ടിച്ചാണൊ ആ ഇന്ദ്രിയത്തെ ജയിക്കേണ്ടതു്? കണ്ണോടുകൂടിയിരുന്നാലും ആ കണ്ണിൽപെടുന്ന വിഷയങ്ങളിൽ ആസക്തിയില്ലാതെ ഇരിക്കണം. ശബ്ദങ്ങളെ കേട്ടാലും അവയാൽ ആകർഷിക്കപ്പെടാതെയിരിക്കണം. വിഷയങ്ങളെ അനുഭവിച്ചാലും വിഷയങ്ങളിൽ ആസക്തി ഇല്ലാതെയിരിക്കണം. ഈ വിധത്തിൽ സിദ്ധാന്തിക്കുന്ന നവീനവിദ്വാന്മാർ മനുഷ്യരുടെ സർവ്വപ്രവൃത്തികളിലും നിവൃത്തികളിലും അവയുടെ ഫലാനുസന്ധാനങ്ങളിലും ഈശ്വരേച്ഛാവിലാസത്തെ നിഷേധിക്കുന്നു. ഇവർ നാസ്തികദൃഷ്ടികൊണ്ടു് ലോകഗതികളെ കാണുന്നവരാണെന്നറിയണം.

ഈ രണ്ടു മതങ്ങളേയും ചേർത്തു നോക്കുമ്പോൾ വെളിപ്പെടുന്നതു് എന്താണു്? ഇവയെ പരസ്പരവിരോധം കൂടാതെ യോജിപ്പിച്ചു്, ഒരു അഭിപ്രായത്തെ സ്ഥാപിക്കു

വാൻ ശക്യമാണെന്നു് ആരും സമ്മതിക്കും. ഈ ഭിന്നമതങ്ങൾ പ്രാചീനകാലത്തു ലോകത്തെ വ്യാകുലപ്പെടുത്തിയതുപോലെ ഇന്നും സമാധാനത്തെ പ്രാപിക്കാതെയിരിക്കുന്നു. ഇവയുടെ സൂക്ഷ്മാസൂക്ഷ്മങ്ങളെ അറിയുന്നതിനു നാം ജ്യോതിശ്ശാസ്ത്രത്തെ പരിശോധിക്കേണ്ടതാണു്. ആ ശാസ്ത്രത്തിൻെറ സഹായംകൊണ്ടു ഭൂതവൎത്തമാനഭവിഷ്യത് കാലങ്ങളിലെ ജീവികളുടെ സൂക്ഷ്മചരിതത്തെ നമുക്കു ഗ്രഹിക്കുവാൻ കഴിയും. ജ്യോതിശ്ശാസ്ത്രം നവഗ്രഹങ്ങളുടെ ഗതികളേയും വിഗതികളേയും അറിയുന്നതായി പല രഹസ്യങ്ങളേയും പ്രകാശിപ്പിക്കുന്നു. മനുഷ്യബുദ്ധി രോഗനിവാരണത്തിനുള്ള ദിവ്യൗഷധങ്ങളെക്കൊണ്ടു് മൃത്യുവിനെ അകലെയാക്കുന്നതിനു ശ്രമിക്കുമ്പോൾ നവഗ്രഹങ്ങൾ മൃത്യുകാലത്തേയും രോഗകാലത്തേയും നിൎദ്ദിഷ്ടപ്പെടുത്തുന്നതുകൊണ്ടും തൃപ്തിപ്പെടാതെ ജീവിതപദ്ധതിയേയും ആക്രമിച്ചു് ആ പദ്ധതിയിൽ പതിയുന്ന സൎവ്വ പാദവിന്യാസങ്ങളേയും മുമ്പേകൂട്ടി നമ്മെ അറിയിക്കുന്നതായിരിക്കുന്നു. നമ്മുടെ കൈകളിൽ കാണപ്പെടുന്ന രേഖകളെ മാത്രം ആശ്രയിച്ചുംകൊണ്ടു് ഒരു രേഖാശ്ശാസ്ത്രജ്ഞൻ, നമ്മുടെ ജന്മമുഹൂൎത്തത്തെ വൎഷമാസം അഹോരാത്രം എന്നിങ്ങനെ പിരിച്ചു ക്ലിപ്തമാക്കി പറയുമ്പോൾ ആ രേഖാശ്ശാസ്ത്രത്തെ നമുക്കു വിശ്വസിക്കാതെ എന്തുചെയ്യുവാൻ കഴിയും? അതുപോലെ നമ്മുടെ ജനനപത്രികയിൽ കുറിച്ചിരിക്കുന്ന ഗ്രഹനിലകളെക്കൊണ്ടു് നമ്മുടെ ജീവിതചരിത്രത്തെ അറിയാവുന്നതു കൂടാതെ നമ്മുടെ ജീവിതത്തോടു സംയോജിച്ചു വൎത്തിക്കുന്ന പാപപുണ്യങ്ങളുടെയും നമ്മുടെ അച്ഛനമ്മമാരുടെയും മററും ശരിയായ ചരിത്രവുംകൂടി പ്രകാശിപ്പിക്കുന്നതായി വരുമ്പോൾ ആ ജ്യോതിശ്ശാസ്ത്രത്തിൽ എ

ങ്ങനെ വിശ്വസിക്കാതെയിരിക്കുവാൻ കഴിയും? എന്നാൽ ആ ശാസ്ത്രം ചില പ്രമാദികളുടെ കയ്യിൽ പല വ്യാജങ്ങളേയും ജല്പിക്കുന്നതായി വന്നിരിക്കുന്നതു് ശാസ്ത്രത്തിന്റെ ദോഷമല്ലെന്നു് അറിയണം. ആ ശാസ്ത്രത്താൽ വെളിവാക്കപ്പെട്ടിരിക്കുന്ന ജീവചരിത്രങ്ങളിൽ നിന്നും നമുക്കു് ചില തീർച്ചകളെ ഏർപ്പെടുത്താവുന്നതാണു്.

നമ്മുടെ ഈ ജന്മം ആദ്യമായിട്ടുള്ളതല്ലെന്നു് ആ ജ്യോതിശ്ശാസ്ത്രം വിധിക്കുന്നു. നമ്മുടെ ജീവിതത്തോടു കലർന്നുനിൽക്കുന്നതായി നമ്മുടെ അച്ഛനമ്മമാരുടെ സുകൃതദുഷ്കൃതഫലങ്ങൾ ഉണ്ടു്. അതിനുംപുറമെ, നമ്മുടെ പൂർവ്വജന്മങ്ങളിൽ നാം ആർജ്ജിച്ചിട്ടുള്ള പാപപുണ്യസഞ്ചയത്തിന്റെ ഫലങ്ങളും വാസനാരൂപത്തിൽ നമ്മിൽ അങ്കുരിക്കുന്നുണ്ടു്. അവയെ അനുസരിച്ചു് നമ്മുടെ ജീവിതം നയിക്കപ്പെടുന്നു. നമുക്കു യാദൃച്ഛികമായി സംഭവിക്കുന്ന എല്ലാ വിപത്തുകളും സമ്പത്തുകളും പൂർവ്വജന്മാർജ്ജിതങ്ങളായ സുകൃതദുഷ്കൃതങ്ങളുടെ ഫലങ്ങളാകുന്നു. ജ്യോതിശ്ശാസ്ത്രം ആ ഫലങ്ങളെ നിർദ്ദിഷ്ടമാക്കി നമ്മെ ധരിപ്പിക്കുന്നു. ആ വാസനകളാൽ പ്രേരിക്കപ്പെട്ടു നാം ചെയ്യുന്ന എല്ലാ പ്രവൃത്തികളെയും കൂടി നമ്മുടെ ജന്മപത്രികയിൽ കുറിക്കപ്പെട്ടിരിക്കുന്ന ഗ്രഹനിലകൾ വ്യക്തമാക്കുന്നു. നമ്മുടെ ജനനം, നമ്മുടെ പിതാവിന്റേയൊ മാതാവിന്റേയൊ ജാതകങ്ങളാൽ കുറിക്കപ്പെട്ടിട്ടുള്ളതുപോലെ, നമ്മുടെ മരണകാലവും, മരണഹേതുക്കളും, നമ്മുടെ വംശരഹസ്യങ്ങളോടുകൂടി, നമ്മുടെ ജാതകം പ്രത്യക്ഷപ്പെടുത്തുന്നു. നാം നമ്മുടെ പൂർവ്വജന്മാർജ്ജിതപാപപുണ്യങ്ങളുടെ ഫലങ്ങളായിട്ടു ബന്ധിക്കപ്പെട്ടിരിക്കുന്നു. നമുക്കു് അങ്ങോട്ടും ഇങ്ങോട്ടും അനങ്ങുവാൻ ശക്തിയില്ല. അതുകൊണ്ടു് നമ്മുടെ പൂർവ്വചരിത്രത്തെ നാം അറിഞ്ഞു് ജീവിതത്തെ ക്രമപ്പെടുത്താ

തെയിരുന്നാൽ, ജന്മത്തിന്നു് ഒരിക്കലും സാഫല്യം സിദ്ധിക്കുന്നതല്ല. ഈ അറിവു ലഭിക്കേണ്ടതു് നവഗ്രഹങ്ങളിൽനിന്നും ആകുന്നു. നവഗ്രഹങ്ങൾ ഈ അറിവിന്നു് ഒരു വക ഉപകരണങ്ങൾ എന്നല്ലാതെ അവ എല്ലാം അവയ്ക്കു പരമായിരിക്കുന്ന മറ്റേതിന്റേയോ ഇച്ഛയ്ക്കു് അധീനപ്പെട്ടിരിക്കുന്നു. ആ ഇച്ഛ സർവ്വജീവജഗത്തുകളുടേയും കർത്താവും അധിപതിയും ആയ ഈശ്വരന്റേതാകുന്നു. ആ ഇച്ഛയെ അനുസരിച്ചു സർവ്വഗ്രഹങ്ങളും, അവയുടെ ഗതിവിഗതികൾക്കു വശപ്പെട്ടിരിക്കുന്നു എന്നല്ലാതെ, അവ സ്വേച്ഛാപൂർവ്വം ആകാശത്തിൽ ചരിക്കുന്നവ അല്ല. ആ ഈശ്വരേച്ഛ മനുഷ്യരുടെ പൂർവ്വകൃതങ്ങളായ പാപപുണ്യങ്ങൾക്കു് അനുസരിച്ചുള്ള ഫലങ്ങളെ നൽകുന്നു. ഇങ്ങനെ നിരൂപണം ചെയ്യുമ്പോൾ ജ്യോതിശ്ശാസ്ത്രം ജഗത്തിങ്കൽ എന്തു ഉപകാരം ചെയ്യുന്നു എന്നു ബോധപ്പെട്ടും. ഈശ്വരനും ജീവജഗത്തുകൾക്കും ഉപാധിയായിട്ടു വർത്തിക്കുന്നതു് ഏതോ, അതിന്നും അധിഷ്ഠാനമായ വസ്തുവെ അറിയുമ്പോൾ മാത്രമേ നമുക്കു കൃതാർത്ഥതയ്ക്കു് അവകാശമുള്ളൂ. ഈ ഭാഗം ഇവിടെ നിൽക്കട്ടെ. നമുക്കു് കഥാനായികയായ ദേവിയുടെ വിരക്തിയുടെ പരിണാമം എന്തായിരുന്നു എന്നു് അന്വേഷണം ചെയ്യുക.

കാരണവരും മുത്തശ്ശിയും, ദേവിയുടെ ഈ അവസ്ഥയിൽ അത്യന്തം ഖേദമുള്ളവരായിട്ടു് ഒരു പുറമാളിയായ ജ്യോതിഷകനെ വരുത്തി, ജാതകപരിശോധന ചെയ്തതിൽ, ദേവിയുടെ ഈ ജീവിതഘട്ടം മരണപര്യന്തമുള്ള ദോഷം ചെയ്തിട്ടുള്ളതാമെന്നു ചാർത്തിയിരുന്നു. അതിന്റെ പരിഹാരത്തിന്നായി ശ്രീചക്രപുരത്തിൽ ചെന്നു് ക്ഷേത്രദർശനം ചെയ്യണമെന്നും, അംബികാഭജനം ചെയ്യണമെന്നും ജ്യോതിഷകൻ വിധിച്ചിരുന്നു. ഈ കാര്യങ്ങളിലൊക്കെ

ചുപ്പുഅണ്ണാവി ആദ്യവസാനക്കാരനായിരുന്നു എന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലോ. കാരണവരുടെ കടം മുഴുവനും തീക്കുന്നതിനു ദേവിയുടെ ധനത്തെ ഉപയോഗിക്കാമെന്നുള്ള ദേവിയുടെ വാഗ്ദാനത്തെ ചുപ്പുഅണ്ണാവിയെ അറിയിച്ചപ്പോൾ അയാൾക്കു് ഒട്ടധികം അസ്വാസ്ഥ്യം ഉണ്ടായി. അയാളുടെ ഉദ്ദേശ്യം എന്തായിരുന്നു എന്നു് അറിയുവാൻ ഒരു ജ്യോതിഷകനും ബ്രഹ്മാദികളും ശക്തന്മാരല്ല. ഒന്നിനെ ആയിരവും പതിനായിരവും ആക്കുന്ന സമ്പ്രദായം ചുപ്പുഅണ്ണാവിക്കു വശമാണു്. പതിനായിരം ഉറുപ്പിക വില പിടിക്കുന്ന വസ്തുവിനെ കോടതിമുഖാന്തിരം ഒരുറുപ്പികയ്ക്കു ലേലത്തിൽ കരസ്ഥമാക്കുന്ന സമ്പ്രദായം നമ്മുടെ നാട്ടിലും പല അധികൃതന്മാൎക്കും അറിവുള്ളതാണല്ലോ. ചുപ്പുഅണ്ണാവി നിധിയിലെ തറവാട്ടിനേയും അതോടു ചേൎന്ന വസ്തുക്കളേയും ഈ വിധത്തിൽ കൈക്കലാക്കുവാൻ ഉദ്ദേശിച്ചിരിക്കകൊണ്ടു് കടം തീക്കുന്നതു് അയാൾക്കു പരമ വേദനയായിരുന്നു. ദേവിക്കു ഭ്രാന്തെന്നു വന്നപ്പോൾ തന്നെ അണ്ണാവിക്കു് ഒട്ടു ആശ്വാസമുണ്ടായി. അയാളുടെയും കാരണവരുടെയും ഈ വിഷയത്തെക്കുറിച്ചുള്ള സംഭാഷണം രസാവഹമാണു്.

കാരണ:—കഷ്ടമായിപ്പോയി. ദേവി നമ്മുടെ കടം ഒക്കെ തീക്കാമെന്നു വാക്കു പറഞ്ഞിട്ടുണ്ടായിരുന്നു. അതും ഫലമില്ലെന്നായി.

ചുപ്പു:—അതു എങ്ങനെയാണു്? കടം തീക്കട്ടെ. എനിക്കും അമ്മിയാൎക്കും നാട്ടിലേയ്ക്കു പോകാമല്ലൊ.

കാരണ:—ദേവിക്കു് ഈ കടം തീക്കുവാൻ ഒരു പ്രയാസവും ഇല്ല.

ചപ്പു:—അങ്ങത്തേയ്ക്കു് എന്തു അറിയാം? ബാങ്കിൽ കിടക്കിറ പണം ആര വിശ്വസിക്കും? ആർബ്ബുത്ത നാട്ടു കമ്പനി ഒടന്തുപോയതു കേട്ടില്ലെ?

കാരണ:—ഈ കമ്പനി ഉടഞ്ഞുപോയില്ലല്ലൊ. ദേവിയുടെ പക്കൽ ഉള്ള നോട്ടൊക്കെ സ്വാമിക്ക തന്നേയ്ക്കാമെന്നാണു് ഇന്നും പറഞ്ഞതു്. ഞാൻ ഇന്നും അവളെ കണ്ടു സംസാരിച്ചു. കാൎയ്യക്കേടു് ഒന്നും സംസാരിക്കുന്നില്ല. ജോത്സ്യനും ഭ്രാന്താണെന്ന പറയുന്നു. സ്വാമിയും പറയുന്നു. മററുള്ളവരും പറയുന്നു. അവൾക്കു് ആഹാരത്തിൽ മാത്രമല്ല, സർവ്വസുഖങ്ങളിലും വിരക്തി വന്നിരിക്കുന്നു.

ചപ്പു:—ഒന്നാമതു ബാങ്കിൽ കിടപ്പുള്ള പണം പണമാകയില്ല. കിട്ടിയാൽ ഭാഗ്യം. അഥവാ അതിനു തരക്കേടില്ലെന്നു ഞാൻ വച്ചേയ്ക്കാം. എന്നാൽതന്നെ ഭ്രാന്തു പിടിച്ചിരിക്കുന്ന ഒരു സ്ത്രീ തരുന്ന പ്രമാണത്തെ ഒരുവനും ഒപ്പുകൊള്ളുകയില്ല.

കാരണ:—ഭ്രാന്തുണ്ടെന്നു് ആരാണു പറയുന്നതു്?

ചപ്പു:—ജ്യോതിഷക്കാരൻ—പിന്നെ ആളുകളൊക്കെ എന്തു പറയുന്നു.

കാരണ:—ശ്രീചക്രപുരത്തിൽ ചെന്നു ഭജനം പാർത്താൽ ഭ്രാന്തു തീരും എന്നാല്ല പറഞ്ഞിട്ടുള്ളതു്. നമുക്കു് ദേവിയേയുംകൊണ്ടു് ശ്രീ ചക്രപുരത്തിലേയ്ക്കു പോകാം. അവിടെച്ചെന്നു ൧൨-ദിവസം ഭജനം പാർക്കട്ടെ. അപ്പോൾ ഭ്രാന്തു തീരാതെയിരിക്കയില്ല.

ചപ്പു:—(ആലോചിച്ചിട്ടു്) തേവിലെ പോകലാം. നാനും വാറേൻ.

കാരണ:—എന്നാലോ വലിയ സഹായം. സ്വാമികൂടി ഉണ്ടായാൽ എല്ലാം നേരെ ആകും.

ചപ്പു:—നമ്പൂരിയുംകൂടി വരട്ടെ.

**കാരണ:**—അങ്ങനെ തന്നെ. ഈ അവസ്ഥയിൽ ദേവിയെ എങ്ങനെയാണു കൊണ്ടുപോകുന്നതു്?

ചപ്പു:—അതാണു് നാമം ആലോചിക്കുന്നതു്.

കാരണ:—എന്തായാലും നമുക്കു അങ്ങോട്ടു പോകാം.

(എന്നു രണ്ടാളുകളും ദേവിയുടെ സമീപത്തേയ്ക്കു പോകുന്നു)

ദേവിയുടെ സ്ഥിതിയോ? വിവാഹദിവസം രാത്രിയിൽ നമ്പൂരിയെ പുറത്തു പറഞ്ഞയച്ചതിൽപിന്നീടു് ദേവിയുടെ മനസ്സിനു സ്വാസ്ഥ്യം ഉണ്ടായി. അതിരാവിലെ സ്നാനവും ഭസ്മക്കുറികളും കാഷായവസ്ത്രവും സദാ ജപവും പുസ്തകവായനയിൽ അശ്രദ്ധയും ഭക്ഷണത്തിൽ വിരക്തിയും ഇതാണു ദേവിയുടെ അവസ്ഥ. ഇതരവിഷയങ്ങളിൽ ശ്രദ്ധിക്കുന്നതിനു ദേവിക്കു് ആലസ്യവും വേദനയും ഉണ്ടായിരുന്നു. ദേവിക്കു ഭ്രാന്തു പിടിപെട്ടിട്ടുണ്ടെന്നും, അതിൻെറ പരിഹാരത്തിനായി ശ്രീചക്രപുരം ക്ഷേത്രത്തിലേയ്ക്കു കൊണ്ടുപോകണമെന്നും ചപ്പു അണ്ണാവി കാരണവരെയും മുത്തശ്ശിയെയും സദാ നിർബന്ധിച്ചുവന്നു. ഒടുവിൽ ദിവസംകൊണ്ടു് കാരണവരും നിധിയിലെ സ്ത്രീകളും ചപ്പു അണ്ണാവിയോടു ചേൎന്നു ദേവിക്കു ഭ്രാന്തുതന്നെ എന്നു തീർച്ചപ്പെടുത്തുകയും, ശ്രീ ചക്രപുരത്തേയ്ക്കു യാത്ര പോകുവാൻ നിശ്ചയിക്കുകയും ചെയ്തു.

ദേവി ഇവരുടെ നിശ്ചയത്തെ അറിഞ്ഞു് ഉദയഭാനുവിൻെറ അച്ഛനായ ഗുരുവിനെ വരുത്തി അദ്ദേഹത്തെ വിവരമെല്ലാം അറിയിച്ചു.

ദേവി:—എനിക്കു് അച്ഛൻ ഇല്ലാതെയിരുന്നിട്ടും അമ്മയില്ലാതെയിരുന്നിട്ടും ശരിയായ വിദ്യാഭ്യാസം ലഭിക്കുന്നതിനു സംഗതിയായതു് ആശാൻെറ ഉത്സാഹവും

ബുദ്ധിഗുണവും കൊണ്ടായിരുന്നു. കാരണവക്ക് ഏതുവിധത്തിലും എന്റെ പണത്തെ അപഹരിക്കണം എന്നു മാത്രമെ വിചാരം ഉണ്ടായിരുന്നൊള്ളു. അതിലേയ്ക്കു നിവൃത്തിയില്ലാതെ ആണു് വിവാഹത്തിനു നമ്പൂരിയേയും കൊണ്ടുവന്നതു്.

ഗുരു:—അല്ല. വിവാഹം നടന്നില്ലെന്നു വരുമോ? എനിക്കു ഗുരുദക്ഷിണ ചപ്പുഅണ്ണാവി കൊണ്ടുവന്നു തന്നുവല്ലൊ.

ദേവി:—എന്താ? ആശാനു ഗുരുദക്ഷിണയോ? ഈ കൂട്ടം എന്തെല്ലാം ക്രിത്രിമം ഉണ്ടാക്കുന്നു. ആശാനും അവർ പറയുന്നതൊക്കെ വിശ്വസിക്കുന്നുവോ? കാരണവർ ശുദ്ധനാണു്. കടത്തിൽ മുങ്ങിയപ്പോൾ എന്തും ചെയ്യുവാൻ ഒരുക്കമാണു്. ഇപ്പോൾ ഇതാ എനിക്കു ഭ്രാന്താണെന്നു് ആ ചപ്പുഅണ്ണാവി പറഞ്ഞുണ്ടാക്കി ഒരു ജ്യോതിഷകനെ കൊണ്ടുവന്നു പറയിച്ചു. അതിനെ കാരണവരും മുത്തശ്ശിയും വിശ്വസിക്കയും ചെയ്തിരിക്കുന്നു.

ഗുരു:—എന്തു്? ദേവിക്കു ഭ്രാന്തൊ? എന്തു വിസ്മയം! ഇതൊക്കെ വാസ്തവമൊ? വാസ്തവമല്ലാതെ ദേവി പറകയില്ലല്ലോ. അവക്കായിരിക്കും ഭ്രാന്തു്. സംശയമില്ല.

ദേവി:—ആ ഭ്രാന്തു തീക്കുവാൻ ശ്രീ ചക്രപുരത്തു ചെന്നു ഭജനം പാക്കണമെന്നും ആ ജ്യോതിഷക്കാരനെക്കൊണ്ടു വിധിപ്പിച്ചു.

ഗുരു:—ഇങ്ങനെയുള്ള ജ്യോതിഷക്കാരെക്കൊണ്ടു തന്നെയാണു് ആ ശാസ്ത്രം ദുഷിച്ചുപോയതു്.

ദേവി:—ജ്യോതിശ്ശാസ്ത്രം സൂക്ഷ്മമായ ശാസ്ത്രമാണെന്നാണല്ലൊ ആശാൻ പറഞ്ഞിട്ടുള്ളതു്.

ഗുരു:—സൂക്ഷ്മംതന്നെ. സൂക്ഷ്മജ്ഞന്മാക്ക് ആ ശാസ്ത്രം സൂക്ഷ്മംതന്നെ.

ദേവി:—ആകട്ടെ. എന്തായാലും ദേശസഞ്ചാരത്തിൽ എനിക്കും ആഗ്രഹം ഇല്ലാതെ ഇല്ല. ശ്രീ ചന്ദ്രപുരം, ഗോകർണ്ണം, മൂകാംബി മുതലായ കേരളത്തിലെ പുണ്യസ്ഥലങ്ങളെ കാണ്മവാൻ എനിക്കും താല്പൎയ്യം ഉണ്ട്. അതിലേയ്ക്ക് ഇവരുടെ ധനാസക്തി സന്ദൎഭം ഉണ്ടാക്കുന്നു. അവരോടുകൂടി ഞാനും പോകുവാൻ നിശ്ചയിച്ചിരിക്കുന്നു. ഉദയ............

ഗുരു:—ആ കഥ ദേവിയെ അറിയിക്കാതെ ഇരിക്കണം എന്നാണു് എന്റെ താല്പൎയ്യം.

ദേവി:—അതെന്താ? എവിടെയാണു്? ധൎമ്മപുരിയിൽ അല്ലെന്നുണ്ടോ?

ഗുരു:—ഒന്നും അറിയുവാൻ പാടില്ല. ദ്വാരകയിൽ എത്തിയിരിക്കുന്നു എന്നു് ഇന്നു് ഒരു എഴുത്തു വന്നുപോൽ.

ദേവി:—ധൎമ്മപുരിയിൽനിന്നു ദ്വാരകയിലേയ്ക്കു പോയോ? ധൎമ്മപുരിയിൽ ഏതോ ഒരു സ്ത്രീയെ വിവാഹം ചെയ്യുവാൻ പോകുന്നു എന്നൊ, അങ്ങനെ ആ സ്ത്രീയെ വിവാഹം ചെയ്താൽ വലിയ ഉദ്യോഗം ലഭിക്കുമെന്നൊ ഒക്കെ അമ്മ ഇവിടെ വന്നു പറഞ്ഞുവല്ലൊ.

ഗുരു:—അവൾക്കു് ഉദ്യോഗഭ്രാന്തു പിടിപെട്ടിരിക്കുന്നു. ഏതുവിധത്തിലും മകനും ഉദ്യോഗം ഉണ്ടാകണം എന്നു് അലട്ടുകതന്നെ രാത്രിയും പകലും ജോലി. എന്താണു ചെയ്യുക. ധൎമ്മപുരിയിലെ സ്ഥിതി ഞാൻ പറഞ്ഞിട്ടും അവൾ വിശ്വസിക്കുന്നില്ല. ഞാനും സൂക്ഷ്മമറിയാതെ ഒരു അവിവേകം കാണിച്ചു.

ദേവി:—ആശാനു് അങ്ങനെ വരികയില്ലല്ലൊ.

ഗുരു:—കാര്യമൊക്കെ ഇപ്പോഴാണു മനസ്സിലായതു്. ചപ്പു അണ്ണാവിയാണു തെററിച്ചതു്. അയാളുടെ വാക്കു കേട്ടു്. അതിൽ വിശ്വസിച്ചു് ഉദയഭാനുവിനു് എഴുതി അയച്ചുപോയി.

ദേവി:—(പരിഭ്രമിച്ചുംകൊണ്ടു്) എന്തു് എഴുതി അയച്ചു? എന്തു് എഴുതി അയച്ചു?

ഗുരു:—ആ നമ്പൂരി ദേവിക്കു സംബന്ധം തുടങ്ങി എന്നു്.

ദേവി:—കഷ്ടം! ആശാനെ! ആശാൻെറ വാക്കു വ്യത്ഥമാകുന്നല്ലോ. കഷ്ടം! കഷ്ടം! കഷ്ടം! കഷ്ടം! ആ നമ്പൂരി എനിക്കു സംബന്ധം തുടങ്ങുകയോ! കഷ്ടം! കഷ്ടം! കഷ്ടം! (എന്നു കരയുന്നു.)

ഗുരു:—ദേവി! ഞാൻ ഗുരുവാണെങ്കിലും ദേവിയോടു് സമസ്താപരാധം പറയുന്നു. ക്ഷമിക്കണെ! ക്ഷമിക്കണെ!

ദേവി:—ഉദയഭാനു ഇപ്പോഠം ദ്വാരകയിൽ ആണു് അല്ലെ? നന്നായി. ആശാൻെറ ആ പ്രവൃത്തികൊണ്ടു് ഉദയഭാനുവിനു് ഗുണമേ സിദ്ധിക്കൂ. സംശയമില്ല. വിവാഹം നടന്നിട്ടില്ല അല്ലെ!

ഗുരു:—നടന്നിട്ടില്ല.

ദേവി:—(സ്വന്തം) എന്താണു് ഇവിടെ ചെയ്യേണ്ടതു്? (പ്രകാശം) ആശാനെ, ഒരു സഹായം ചെയ്യണം. എൻെറ കൈയിൽ കുറെ ബാംകുനോട്ടുകഠം ഉണ്ടു്. അവയിൽനിന്നും കാരണവരുടെ കടം മുഴുവനും വീട്ടി ശേഷിക്കുന്നതു ഞാൻ മടങ്ങിവരുന്നതുവരെ ആശാൻ സൂക്ഷിക്കണം. അമ്മയ്ക്കു് അച്ഛൻ കൊടുത്ത സ്വത്താണു്. അച്ഛൻ അമ്മയെ വിട്ടുപോയപ്പോഠം ഏല്പിച്ചതാണു്. ആ നോട്ടുകളോടുകൂടി, അച്ഛൻ എനിക്കു് ഒരു എഴുത്തും എഴുതിവച്ചിട്ടുണ്ടായിരുന്നു.

അച്ഛൻ മരിച്ചുപോയി എന്നാണു് ജനശ്രുതി. അമ്മയും അങ്ങനെ വിശ്വസിച്ചു. സൂക്ഷ്മം അതല്ല. എല്ലാം ഈ എഴുത്തു വെളിപ്പെടുത്തും. ആശാൻ വായിച്ചു നോക്കണം. (എന്നു് എഴുത്തിനെ കൊടുക്കുന്നു.)

ഗുരു:—(എഴുത്തു വായിച്ചു തീൎന്നതിന്റെ ശേഷം) ദേവി മഹാഭാഗ്യവതിതന്നെയാണു്. ദേവിയുടെ അച്ഛനായ ആ നമ്പൂരി പണമുള്ള കേവലം ഒരു വിടനാണെന്നു ഞാൻ ഇതേവരേ ശങ്കിച്ചിരുന്നു. കഷ്ടം! അദ്ദേഹത്തോടും ഞാൻ അപരാധിയായി തീൎന്നുവല്ലോ. (എന്നു എഴുത്തിനെ പല പ്രാവശ്യം ഫാലദേശത്തിൽ ചേൎക്കുന്നു.)

ദേവി:—ഈ നോട്ടുകളിൽ ഒട്ടധികം പണം കാണുന്നു. അച്ഛനു് ഈ പണം ഒക്കെ എവിടെ നിന്നു കിട്ടിയോ?

ആശാൻ:—അറിയുവാൻ പാടില്ല. അദ്ദേഹം ഇവിടെ താമസിച്ച കാലം അദ്ദേഹം ഒരു വെറും വിടനായിട്ടാണു് ഞങ്ങൾ ഗണിച്ചു വന്നതു്. സദാ നേരംപോക്കും പറഞ്ഞു് ദേവിയുടെ മാതാവിനെ സന്തോഷിപ്പിച്ചുംകൊണ്ടു് കേവലം ആ സുജനത്തിന്റെ ഒരു ഭൃത്യനെപ്പോലെ—ഇങ്ങനെ—ഞാൻ കണ്ടിട്ടുണ്ടു്. ഈ എഴുത്തു വായിക്കുമ്പോൾ, അദ്ദേഹം ആ കാലത്തുതന്നെ ഒരു ശിവയോഗിയാണെന്നു ബോധം ഉണ്ടാകുന്നു. കഷ്ടം! കഷ്ടം! ആ ദിവ്യാത്മാവിനെ ഞങ്ങൾ ദ്രോഹിച്ചുവല്ലോ. അദ്ദേഹത്തിനു തീണ്ടലും തൊടീലും ഒന്നുംതന്നെ ഇല്ലായിരുന്നു. അന്നു് മഹാദേവീ ഉപാസകനായിരുന്നു. ഓ! ദേവിയുടെ അച്ഛനും അമ്മയും ശിവശക്തികൾ മൂൎത്തീകരിച്ചു് അവതരിച്ചതാണു്. സംശയമില്ല. അദ്ദേഹം ജാതിയോ കുലമോ ഒന്നും

ആചരിച്ചു വന്നില്ല. വർജ്ജ്യാവർജ്ജ്യങ്ങൾ ഒന്നും ഇല്ലായിരുന്നു.

ദേവി:—ആശാൻ ഇങ്ങനെ പറയുമ്പോൾ എന്റെ ഉള്ളിൽ സന്തോഷം പെരുകുന്നു. അങ്ങനെയുള്ള അച്ഛനമ്മമാരുടെ പുത്രിയാണ്?

ഗുരു:—ദേവിയുടെ ശരീരത്തിൽ ശോഭിക്കുന്ന ഈ കലകൾ മററുവിധത്തിൽ സിദ്ധിക്കുന്നതല്ല. മഹാത്മാക്കളെ ലോകം അറിയുന്നില്ല. ഇവിടെ ഇരിക്കുമ്പോൾ പൂണൂലും പൊട്ടിച്ചുകളഞ്ഞു് മററു നമ്പൂരിമാൎക്കു പരിഹാസപാത്രമായി തീരത്തക്കവണ്ണം ജടയും ധരിച്ചും, സദാ ഭസ്മലേപനംകൊണ്ടു് ആ വികസിച്ച ഫാലപ്രദേശത്തെ അലങ്കരിച്ചും, ഇങ്ങനെ ദേവിയുടെ അമ്മയുമായി ഞങ്ങൾ കണ്ടിട്ടുണ്ടു്. ദാമ്പത്യാനന്ദം അവർ അനുഭവിച്ചതുപോലെ ആരും അനുഭവിച്ചിട്ടില്ല. ഒടുക്കം ഈ നമ്പൂരിമാരുടെ ദൂഷണം സഹിക്കവഹിയാതെയായിട്ടാണു് പോയതു്. ഈവകക്കാരുടെ ദൂഷണം ആ മഹാത്മാവിനെ ബാധിക്കുമോ എന്നാണു് ഞാൻ വിചാരിച്ചതു്. ശരി! ശരി! ആത്മജ്ഞാനോദയം ഉണ്ടായതോടുകൂടി ഈ ഗൃഹം വിട്ടുപോയതാണു്. അമ്മ പിന്നെ അധികകാലം ജീവിച്ചിരുന്നില്ല.

ദേവി:—ഇതാണു പരമാൎത്ഥം. അപ്പോൾ ഈ പണത്തിനു് ഒരു ദോഷവും ഇല്ല. അല്ലേ?

ഗുരു:—ദോഷം: അദ്ദേഹത്തിന്റെ കരസ്പൎശനംകൊണ്ടു സർവ പാപങ്ങളും നശിക്കുമല്ലോ.

ദേവി:—എന്നാൽ ആശാൻ എനിക്കായി ഈ നോട്ടുകളെ സൂക്ഷിച്ചു വയ്ക്കണം. ഒന്നു കൂടി പറഞ്ഞുകൊള്ളട്ടെ. ഞാൻ കാരണവൎക്കു് ഒരു വാക്കു കൊടുത്തിട്ടുണ്ടു്.

കാരണവരുടെ കടം തീക്കാമെന്നു ഞാൻ പറഞ്ഞിട്ടുണ്ടു്. ആ വാക്കിനെ വ്യത്ഥമാക്കുവാൻ പാടില്ല. ഈ കടംകൊണ്ടു് കാരണവക്കോ തറവാട്ടിനോ എന്തെങ്കിലും അപകടം നേരിടുന്നതായാൽ ആശാൻ ഈ നോട്ടുകളെ പണയംവച്ചോ, മററു പ്രകാരത്തിൽ നോട്ടുകളെ കൈകാര്യം ചെയ്തോ ആ കടത്തെ വീട്ടി കാരണവരേയും കുടുംബത്തേയും രക്ഷിക്കണം. ചുപ്പു അണ്ണാവി വ്യവഹാരപ്പെട്ടിട്ടുണ്ടെന്നോ വസ്തുക്കളൊക്കെ ജപ്തിയിലാക്കിയിരിക്കയാണെന്നോ ഗൂഢമായ ഒരു വത്തമാനം കേൾക്കുന്നുണ്ടു്. കാരണം അറിഞ്ഞിട്ടില്ല. വാസ്തവം എന്തുണ്ടെന്നു് അറിയുവാൻ പാടില്ല. ആ നംപൂരിയുടെ പെൺകൊടകൾക്കും വേണ്ട പണം ആശാൻ തന്നെ കൊടുത്തു് ആ ബ്രാഹ്മണകുടുംബത്തെ രക്ഷിക്കണം. അച്ഛൻ ഖ്യാതിയുമുള്ളവനായിരുന്നു. അണ്ണാവി പരമ ദുഷ്ടനാണു്. എന്തും കാണിക്കും.

ഗുരു:—എല്ലാം ദേവിയുടെ ഹിതംപോലെ ചെയ്യാം.

ദേവി:—കടംപോക്കി ശേഷം ഉണ്ടെങ്കിൽ ആശാൻെറ പക്കൽ ഇരിക്കട്ടെ.

ഗുരു:—ഈ വേഷത്തിലാണോ ദേവി പോകുന്നതു്? പ്രായത്തിൻെറ അപകടകാലം......

ദേവി:—അങ്ങനെയായാലെന്തു്? എൻെറ ജാതകം നോക്കി എനിക്കു ദീഘായുര്യോഗം ഉണ്ടെന്നു് ആശാനല്ലേ പറഞ്ഞതു്? അങ്ങനെ പറഞ്ഞതു് ഒരു പിറമാടിയും മററും അല്ല. ആ വാക്കിൽ ഞാൻ വിശ്വസിച്ചിരിക്കുന്നു. വിശേഷിച്ചും, ഈ അടുക്കളക്കാരി എൻെറ അമ്മയെപ്പോലെ എന്നെ രക്ഷിക്കും. ഭയപ്പെടുവാനില്ല.

ഗുരു:—ദേവി ഇവിടം വിട്ടു പോകുന്നതു്.........

ദേവി:—ആശാൻ തടസ്സമൊന്നും പുറപ്പെടുവിക്കരുതു്. ഞാൻ ഇവിടെത്താമസിച്ചാൽ എന്നെ ഒരു ഭ്രാന്തിയാക്കിയൊ, അല്ലെങ്കിൽ വല്ല നമ്പൂരിയെയുംകൊണ്ടു വന്നു് എൻെറ കാലിൽ പിണച്ചിട്ടൊ എനിക്കു് അവശത ഉണ്ടാക്കും. എന്തായാലും, ഞാൻ പോയിട്ടു വരാം. പുണ്യക്ഷേത്രങ്ങളെ ദൎശിക്കയും ചെയ്യാമല്ലോ? പുണ്യക്ഷേത്രങ്ങളിൽ പുണ്യാത്മാക്കളെയും കാണാതെ വരുകയില്ല. അതുകൊണ്ടു് ആശാൻ പൂൎണ്ണസന്തോഷത്തോടുകൂടി എൻെറ യാത്രയെ അനുഗ്രഹിക്കണേ. അമ്മയോടും പറയണം.

ഗുരു:—എല്ലാം മംഗളമായിത്തന്നേ പരിണമിക്കും. ദേവിയോ, മംഗളമൂൎത്തിയാണല്ലൊ. അമംഗളത്വം പിന്നെ എങ്ങനെ നേരിടും?

ദേവി:—അച്ഛനും മകനെപ്പോലെ സംസാരിക്കുന്നു. ആശാൻെറ അനുഗ്രഹം ഉള്ളപ്പോൾ എനിക്കു് അശുഭം ഒന്നും സംഭവിക്കില്ല.

ഗുരു:—ദേവിക്കു വേണ്ടി ഒരു പാവപ്പെട്ട കുടുംബം ഹൃദയപൂൎവം ഈശ്വരനെ ദിവസംപ്രതി സദാ പ്രാൎത്ഥിക്കും.

ദേവി:—മതി; സജ്ജനങ്ങളുടെ പ്രാൎത്ഥന എനിക്കു സംഭവിക്കുന്ന സൎവ്വ വിപത്തുകളേയും നീക്കി വേണ്ട അനുഗ്രഹം നൽകട്ടെ. (എന്നു ആശാൻെറ പാദങ്ങളിൽ നമിക്കുന്നു.)



# അദ്ധ്യായം 4.

## ദേവിയുടെ ക്ഷേത്രഭജനം.

ദേവിയേ കൊണ്ടുപോകുന്നതിനുള്ള ചുപ്പുഅണ്ണാവിയുടെ ബദ്ധപ്പാടു നമുക്കു വൎണ്ണിക്കുവാൻ പ്രയാസംതന്നെ. കാരണവരോ, സൎവ്വകാൎയ്യങ്ങളിലും അത്യന്തം അലസനാണു്. ആദ്യം, യാത്ര പുറപ്പെടുവാൻ സുമുഹൂൎത്തം നിശ്ചയിച്ചില്ല എന്നു ചുപ്പുഅണ്ണാവിയെ സമാധാനപ്പെടുത്തി. മുഹൂൎത്തംകൂടാതെ യാതൊരു ശുഭകാൎയ്യവും ചെയ്യപ്പെടുന്നില്ല. മുഹൂൎത്തം എന്താണെന്നു പലൎക്കും അറിയേണ്ടതായിവരും. കാലത്തിന്റെ ഒരു ഭാഗത്തെയാണു മുഹൂൎത്തം എന്നു പറയുന്നതു്. ആ മുഹൂൎത്തകാലത്തു ശുഭഗ്രഹങ്ങൾ നോക്കുകയോ ഉദിക്കുകയോ ചെയ്യുമ്പോൾ ശുഭമുഹൂൎത്തമായെന്നു് ആചാൎയ്യന്മാർ വിധിച്ചിരിക്കുന്നു. പാപഗ്രഹങ്ങൾ ആ മുഹൂൎത്തലഗ്നത്തെ നോക്കുമ്പോൾ ആ മുഹൂൎത്തം സൎവ്വകാൎയ്യങ്ങൾക്കും വൎജ്ജിക്കേണ്ടതാണെന്നും അവർ വിധിച്ചിരിക്കുന്നു. ഈ മുഹൂൎത്തങ്ങളിലും ഇതുപോലെ ഹിന്ദുക്കളുടെ നടപടികളെ ഭേദപ്പെടുത്തുന്ന ശകുനങ്ങളിലും എന്തു പരമാൎത്ഥം ഉണ്ടെന്നു് അനുഭവംകൊണ്ടു മാത്രമേ തീൎച്ചയാക്കുവാൻ തരമുള്ളൂ. ഇവയിൽ വിശ്വസിക്കാത്തവരും ഇവയാൽ കണ്ടിതപ്പെടാത്തവരും ആയി ഹിന്ദുക്കളുടെ ഇടയിൽ അനേകർ ഉണ്ടെന്നു തോന്നുന്നില്ല. ഇംഗ്ലീഷ്‌വിദ്യാഭ്യാസം മുമ്പോട്ടു കടന്നു് ഇങ്ങനെയുള്ള നടപടികളിലെ വിശ്വാസം ക്ഷയിപ്പിച്ചുവന്നിട്ടും മുഹൂൎത്തങ്ങളും ശകുനങ്ങളും സൎവ്വഥാ ആദരണീയമായിത്തന്നെ വൎത്തിക്കുന്നു. മുഹൂൎത്തങ്ങളേ വിധിക്കുന്ന ശാസ്ത്രപ്രമാണങ്ങളെക്കൊണ്ടു മുഹൂൎത്തങ്ങളുടെ

ഗുണദോഷചിന്തനം ചെയ്യുമ്പോൾ, ഈ കാലത്തു് സുമുഹൂ ൎത്തങ്ങൾ ഏററവും ദുർല്ലഭം ആണെന്നു് ശാസ്ത്രം അറിയു ന്നതുപോലെ നമുക്കും അറിയാവുന്നതാണു്. ദേവിയുടെ യാത്രയ്ക്കും ഒരു മുഹൂൎത്തം നിശ്ചയിച്ചു. മുഹൂൎത്തം നിശ്ചയി ക്കപ്പെട്ടപ്പോൾ കാരണവരുടെ അലസത പണത്തിൽ ആയി. അതിലേയ്ക്കു വേണ്ട പണവും ശേഖരിക്കപ്പെട്ടപ്പോൾ ഗ ത്യന്തരം ഇല്ലെന്നു കണ്ടു് കാരണവരും പുറപ്പെടുവാൻ ഒരുങ്ങി. ആ സുമുഹൂൎത്തത്തിൽ ദേവിയും കാരണവരും മുത്ത ശ്ശിയെ വണങ്ങി യാത്രയും അറിയിച്ചു് ചുപ്പു അണ്ണാവിയോടും ദേവിയുടെ അടുക്കളക്കാരിയോടും രണ്ടു ഭൃത്യന്മാരോടും കൂടി പുറപ്പെട്ടു. രണ്ടുദിവസത്തെ വഞ്ചിയാത്ര കഴിഞ്ഞു മൂന്നാം ദിവസം കാലത്തേ പത്തുമണിക്കുതീവണ്ടി കയറി. ദേവിയും കാരണവരും ചുപ്പു അണ്ണാവിയും രണ്ടാംക്ലാസ്സു മുറിയിലും, അടുക്കളക്കാരിയായ ദേവിയുടേ'പോററമ്മ'യും ശിഷ്യന്മാരും അതോടു ചേൎന്നുള്ള മൂന്നാംക്ലാസ്സു് മുറിയിലും ആയി ഇരുന്നു. ഈ വണ്ടി സ്റ്റേഷൻതോറും ആവശ്യംപോലെ താമസി ക്കയും വീണ്ടും പുറപ്പെടുകയും ചെയ്തു പൊയ്ക്കൊണ്ടിരിക്കു മ്പോൾ, ചുപ്പു അണ്ണാവി സ്റ്റേഷൻതോറും വണ്ടിനിൽക്കുന്ന അവസരത്തിൽ ഒക്കെ വണ്ടിയിൽ നിന്നു വന്നു്, അയാളെ പ്പോലെ ഇറങ്ങി പ്ലാററുഫാറത്തിൽ വിലസുന്നവരോടു ചേൎന്നു സംസാരിച്ചുവന്നു. ഇങ്ങനെ ഒരു സ്റ്റേഷനിൽ ഇറങ്ങി അകത്തു വരുമ്പോൾ അയാളോടു സംസാരിച്ചും കൊണ്ടു് വേറൊരുവനും അകത്തു കടന്നു് അയാളുടെ അടു ക്കൽ ചേൎന്നിരുന്നു സംഭാഷണം ചെയ്തു. ആയാൾ ഒരു പ്രഭുവും മാന്യനും ആണെന്നു് അണ്ണാവി കാരണവരെ പ രിചയപ്പെടുത്തി. അണ്ണാവിയും പ്രഭുവും മററുള്ളവർ കേൾ ക്കാതെയും അറിയാതെയും ഉള്ള ഭാഷയിൽ സംസാരിച്ചു

കൊണ്ടിരുന്നു. ആ സംഭാഷണവിഷയം എന്തായിരുന്നു എന്നു നമുക്കു് ഊഹിക്കുവാൻ തരമുണ്ടോ? ആ പ്രഭു ശരീരസൗഭാഗ്യം ഉള്ള ആളായിരുന്നു എന്നതിനു സംശയമില്ല. അയാളുടെ തലക്കെട്ടും, ഉടുപ്പുകളും, വാച്ചും, ചങ്ങലയും, വടിയും, കടുക്കനും, ദേഹപുഷ്ടിയും, മുഖശോഭയും അയാളുടെ സൗഭാഗ്യാതിരേകത്തെ പ്രത്യക്ഷപ്പെടുത്തി. അയാളോടൊന്നിച്ചു തന്റെ സഹോദരിമാരും, ഭാര്യമാരും, അവരുടെ കുഞ്ഞുങ്ങളും ഉണ്ടെന്നും, അവർ അടുത്ത മുറിയിൽ ഇരിക്കുന്നു എന്നും, അവരോടുകൂടി ദേവിയേയും അയയ്ക്കണമെന്നും ചപ്പുഅണ്ണാവി പ്രഭുവിന്റെ അപേക്ഷപ്രകാരം കാരണവരോടു് ആവശ്യപ്പെടുകയും അതിന്മണ്ണം കാരണവരും ദേവിയും സമ്മതിച്ചു് അടുത്ത സ്റ്റേഷനിൽ വണ്ടി നിന്നപ്പോൾ ദേവി ഇറങ്ങി ആ സ്ത്രീകൾ ഇരിക്കുന്ന മുറിയിലേയ്ക്കു പോകയും ചെയ്തു.

ആ പ്രഭു കേരളീയനല്ലെങ്കിലും വടക്കൻമലയാളത്തിൽ പലപ്പോഴും സഞ്ചരിച്ചിട്ടുള്ളതുകൊണ്ടു മലയാളം സാധാരണ തെലുങ്കരോ തമിഴരോ സംസാരിക്കുന്നതുപോലെ സംസാരിക്കുവാൻ ശീലിച്ചിരുന്നു. ബ്രിട്ടീഷ്സാമ്രാജ്യത്തിന്റെ സംരക്ഷണയിൽ അനേകം പ്രഭുക്കന്മാരുണ്ടല്ലോ. അവരെ 'ജമിന്ദാർ' എന്നാണു പറയുക. അവക്കു പല ദേശങ്ങളും കരംഒഴിവായോ, കരത്തോടുകൂടിയോ അനുവദിക്കപ്പെട്ടിട്ടുണ്ടു്. നമ്മുടെ മലയാളത്തിൽ ഇങ്ങനെയുള്ള പ്രഭുക്കന്മാരെ 'ജന്മിമാർ' എന്നുപറയുന്നു. ആ പ്രഭു കാരണവരുമായി പരിചയപ്പെടുകയും കാരണവരെയും മരുമകളെയും ഒരു ദിവസത്തെ വിരുന്നിനായി ക്ഷണിക്കയും ആ ക്ഷണനം ചപ്പുഅണ്ണാവിയുടെ നിർബന്ധത്താൽ കാരണവർ സ്വീകരിക്കയും ചെയ്തു.

ദേവി ആ സ്ത്രീകളുടെ മുറിയിൽ പ്രവേശിച്ച ഉടനെ ആദരപൂർവ്വം അവർ സല്ക്കരിച്ചു് അവരുടെ കൂട്ടത്തിൽ ഇരുത്തുകയും പല വിഷയങ്ങളെക്കുറിച്ചു സംഭാഷണം ചെയ്കയും ചെയ്തു. ആ സ്ത്രീകൾ ഈ കാലത്തു പ്രാബല്യത്തിൽ ഇരിക്കുന്ന ഇംഗ്ലീഷ് ഭാഷ പഠിച്ചിരുന്നതിനാൽ ദേവിക്കു് അവരുമായി സംഭാഷണം ചെയ്യുന്നതിനു് ഏറ്റും പ്രയാസമുണ്ടായിരുന്നില്ല. അവരും ദേവിയെ, അവർ അന്നു രാത്രിയിൽ താമസിക്കുന്നതിനു് ഏർപ്പെടുത്തിട്ടുള്ള സ്ഥലത്തിൽ ഒരു വിരുന്നിനായി ക്ഷണിക്കയും ദേവി അതു് സ്വീകരിക്കയും ചെയ്തു. ആ പ്രഭുവിനു പല നഗരങ്ങളിലും പാർപ്പാൻ തക്ക മന്ദിരങ്ങൾ ഉണ്ടു്. അവർ വർഷം തോറും സുഖസഞ്ചാരത്തിനായി പുറപ്പെടുകയും ആറുമാസക്കാലമെങ്കിലും ഇഷ്ടംപോലെയുള്ള വിധത്തിൽ സഞ്ചരിക്കുകയും പതിവായിരുന്നു. നിത്യജീവിതത്തിനു വേല ചെയ്യേണ്ടതായിട്ടില്ലാത്തവർക്കു് സ്വഗൃഹവാസം പീഡയെ നൽകുമ്പോൾ ഇങ്ങനെ വിശ്രമാർത്ഥം ഒരു യാത്ര അത്യാവശ്യംതന്നെ. ഈശ്വരപരമായി ജീവിക്കുന്നവർ തീർത്ഥയാത്രകളിലും ദേഹപരമായി ജീവിക്കുന്നവർ ദേശസഞ്ചാരത്തിലും കാലം നയിക്കുന്നതു് സാധാരണമാണല്ലൊ. ലോകത്തിൽ വേല ചെയ്യാതെ ആർക്കും ജീവിക്കുവാൻ അവകാശമുണ്ടെന്നു് ഇവിടെ സംവദിക്കുന്നില്ല. പിന്നെയൊ, പ്രഭുക്കന്മാരെപ്പോലെയുള്ളവർ അന്യന്മാരുടെ പ്രയത്നഫലത്തെയാണു് ആസ്വദിക്കുന്നതു്. ആ അന്യന്മാരെ അവരുടെ വ്യവസായങ്ങളിൽ ഉപദേശംകൊണ്ടും ധനംകൊണ്ടും സഹായിക്കുന്നതും ഒരുവക പ്രയത്നംതന്നെ. വ്യവസായപുഷ്ടിക്കായി അങ്ങനെയുള്ള നേതാക്കളും ദാതാക്കളും അത്യാവശ്യമല്ലയോ? സുഖജീവിതം ആശ്രയിച്ചിരിക്കുന്ന ഒരു കുടുംബത്തിന്റെ ഔദാര്യം അനുഭവിക്കുന്നതിനു ദേവിയും

കാരണവരും ഒരുമിച്ചു് ആ പ്രഭുകുടുംബം ഇറങ്ങിയ സ്റ്റേഷനിൽത്തന്നെ ഇറങ്ങി. ആ സ്റ്റേഷനിൽ അവരെ വഹിച്ചുകൊണ്ടു പോകുവാനായി തയാറായി നിന്ന കുതിരപൂട്ടിയ വണ്ടികളിൽ ദേവി ആ സ്ത്രീകളോടുകൂടിയും, കാരണവരും ചുപ്പൂഅണ്ണാവിയും പ്രഭുവിനോടു കൂടിയും ഏകദേശം കാൽ മണിക്കൂർ യാത്രചെയ്തപ്പോൾ രാജമന്ദിരംപോലെയുള്ള ഒരു മനോഹരമായ കെട്ടിടത്തിന്റെ മുമ്പിൽ ആ വണ്ടികൾ എത്തി. അവിടെ അവരെ എതിരേല്ക്കുന്നതിനു പല ശേവുകക്കാരും ഹാജരായി നിന്നിരുന്നു. അവരൊക്കെ ശേവുകക്കാരുടെ ഓഷ്ഠാനങ്ങളാൽ ആദരിക്കപ്പെട്ടു്, വണ്ടികളിൽ നിന്നു് ഇറങ്ങി മന്ദിരത്തിനകത്തു പ്രവേശിച്ചു് അവർക്കായി പ്രത്യേകം അലങ്കരിച്ചിട്ടുള്ള ഒരു വിശാലമായ മുറിയിൽ സ്ത്രീകളും, ആ മുറിക്കു കുറെ അകലെയുള്ള ഒരു വരാന്തയിൽ പുരുഷന്മാരും, സുഖാസനങ്ങളിൽ ഇരുന്നു വിശ്രമിച്ചു. ഏറെത്താമസിയാതെ രണ്ടുകൂട്ടർക്കും തേയിലയും പല വക ഫലങ്ങളും പലഹാരങ്ങളും ശേവുകക്കാർ അവരുടെ മുമ്പിൽ കൊണ്ടുവന്നു വെച്ചു. ദേവിക്കു് ഈ മാതിരി ജീവിതസുഖം അനുഭവിച്ചിട്ടില്ലാത്തതായിരുന്നാലും ഈ വക സർവസുഖങ്ങളിലും വിരക്തിയെ സ്വീകരിച്ചിരുന്നതുകൊണ്ടു് അപരിചിതന്മാർക്കു സാധാരണ തോന്നാവുന്ന കൗതുകം ഈ ഭക്ഷണപാനീയസാധനങ്ങളിൽ അവൾക്കു തോന്നിയില്ല. എങ്കിലും ഒരു അതിഥിയുടെ നിലയിൽ ദേവി ആ മാന്യസ്ത്രീകളാൽ സമർപ്പിക്കപ്പെട്ട തേയിലവിരുന്നിൽ അനാദരവിനെ പ്രദർശിപ്പിക്കാതെ അവരോടൊപ്പം ഭക്ഷിച്ചു. ആ പ്രഭുവിന്റെ സോദരിമാരോടുകൂടി ദേവിയും ദേവിയുടെ പോററമ്മയും ആ രാത്രി കഴിച്ചതിന്റെശേഷം അടുത്ത ദിവസത്തെ വണ്ടിയിൽ ശ്രീചക്രപുരത്തേയ്ക്കു

തിരിച്ചു. ശ്രീചക്രപുരത്തിൽ ദേവിയുടെ താമസത്തിനും ഭജനത്തിനും വേണ്ട സൗകര്യങ്ങളെ ആ പ്രഭുതന്നെ ഏർപ്പെടുത്തിയിട്ടുണ്ടായിരുന്നതുകൊണ്ടു് അവക്കു് ശ്രീചക്രപുരത്തിൽ ചെന്നാറെ ക്ലേശങ്ങൾ ഒന്നും നേരിട്ടില്ല. ഭജനം കാലംക്രൂടുന്നതിനു മുമ്പു് അവക്കു് ഒരു വികല്പം നേരിട്ടു. അതു കാരണവക്കു നിധിയിലേ കാര്യസ്ഥൻ അയച്ച ഒരു കമ്പിവത്തമാനം ഹേതുവായിട്ടായിരുന്നു. നിധിയിലെ തറവാട്ടുവക എല്ലാ ഗൃഹങ്ങളും, നിലങ്ങളും, പുരയിടങ്ങളും കോടതിയിൽനിന്നും വില്പിക്കുന്നതിനായി ലേലം ആരംഭിച്ചിട്ടുണ്ടെന്നും, മൂന്നുദിവസത്തിനകം കാരണവർ ചെന്നെത്താതെയിരുന്നാൽ എല്ലാ വസ്തുക്കളും അന്യാധീനമായിപ്പോകുമെന്നും ആയിരുന്നു. ആ വത്തമാനത്തെപ്പറ്റി അണ്ണാവിയോടു് ആലോചിച്ചതിൽ കാരണവർ ഉടൻ പുറപ്പെട്ടു് ഏതുവിധത്തിലും ലേലം നിത്തിവയ്ക്കേണ്ടതാണെന്നു് അണ്ണാവി തീച്ചപ്പെടുത്തി. കാരണവർ ഉടനെ ഒരു ഭൃത്യനുമായി നാട്ടിലേയ്ക്കു തിരിച്ചു. അതിൻെറശേഷം ചപ്പു അണ്ണാവിക്കു ഭജനകാര്യങ്ങളിൽ ശ്രദ്ധ പതിന്മടങ്ങു വർദ്ധിച്ചു. അയാൾ ദേവിയെ വിട്ടുമാറാതെ ഒരു അകമ്പടിക്കാരനായി പരിചരിച്ചു വന്നു. ഭജനം തീരുന്ന ദിവസം ദേവിയുടെ ശുശ്രൂഷകൾക്കിടയിൽ ദേവിയുടെ സൗകര്യം നോക്കി ചപ്പു അണ്ണാവി കൗശലത്തിൽ ഒരു സംഭാഷണം ആരംഭിച്ചു.

ചപ്പു:—ദേവി, ആ ജമിന്ദാരുടെ സ്ഥിതി എന്താണെന്നു അറിയാമോ?

ദേവി:—നമുക്കു് അതു അറിഞ്ഞിട്ടു് എന്തു പ്രയോജനം? ആ സ്ത്രീകൾ—വിശേഷിച്ചും അദ്ദേഹത്തിൻെറ സഹോദരിമാർ—സുജനങ്ങളാണു്.

ചൂപ്പു:—ജമിന്ദാരും അതിഭാഗ്യവാനും സുശീലനും ആണു്.

ദേവി:—മാന്യകുടുംബങ്ങളിൽ ജനിച്ചവർ മററുവിധത്തിൽ വരികയില്ലല്ലോ.

ചൂപ്പു:—ആ ജമിന്ദാൎക്ക വംശാശനമായി മൂന്നുലക്ഷം രൂപ ഗവൎമ്മെൻറിൽനിന്നും അനുവദിച്ചിട്ടുണ്ടു്. സ്വന്തവസ്തുക്കളിൽ നിന്നും കരംപിരിവായി കുറഞ്ഞപക്ഷം ഒരു പത്തുലക്ഷം ഉറുപ്പിക ഉണ്ടാകും.

ദേവി:—സന്തോഷം. ദാനധൎമ്മങ്ങൾ ചെയ്തു് അദ്ദേഹത്തിനു ജന്മസാഫല്യം സിദ്ധിക്കട്ടെ. ധനത്തിൻെറ ഉപയോഗം അതാണല്ലോ.

ചൂപ്പു:—ധൎമ്മമോ? പറയുവാനില്ല. എട്ടുപത്തു് അഗ്രഹാരങ്ങൾ, ബ്രാഹ്മണൎക്കായിട്ടു നിത്യദാനങ്ങൾ, ബ്രാഹ്മണൎക്ക കുറഞ്ഞാലും ഒരു ആയിരം ഉറുപ്പികയുക്കു വരും.

ദേവി:—വേണ്ടതാണു്. അഗതികൾക്കു ദാനധൎമ്മംചെയ്തു് അദ്ദേഹം ജീവിക്കട്ടെ. ആ സുകൃതഫലം ആ കുടുംബം അനുഭവിക്കും. സംശയമില്ല.

ചൂപ്പു:—നാളെ അദ്ദേഹംതന്നെ നമ്മേ കൂട്ടിക്കൊണ്ടു പോകുവാൻ ഇവിടെ എത്തും.

ദേവി:—അതെന്തിനു്? നമുക്കു തനിയേ പോകാമല്ലോ.

ചൂപ്പു:—അദ്ദേഹത്തിനു ദേവിയെ അന്നു് ഒരുദിവസം മാത്രം സൽക്കരിച്ചതുകൊണ്ടു തൃപ്തിയായില്ല. നാം തിരിയെപ്പോകുമ്പോഴും അവിടെ ഇറങ്ങി അദ്ദേഹത്തിൻെറ കൊട്ടാരത്തിൽ ഒരു ദിവസമെങ്കിലും താമസിക്കണമെന്നു് അദ്ദേഹത്തിനു പ്രത്യേകം ആഗ്രഹമുണ്ടു്.

ദേവി:—അതു ശരിയല്ല. കാരണവർ ബദ്ധപ്പെട്ടും വ്യസനിച്ചും നാട്ടിലേയ്ക്കു മടങ്ങിയിരിക്കുന്ന സ്ഥിതിക്കു

നാം വഴിമദ്ധ്യേ താമസിക്കുന്നതും ഏതെങ്കിലും സൽക്കാരത്തെ സ്വീകരിക്കുന്നതും ശരിയല്ല.

ചുപ്പു:—കാരണവക്ക് അപകടം ഒന്നും വന്നിട്ടില്ല. വിവരം സൂക്ഷ്മമായി അറിയാതെ ആ കാര്യസ്ഥൻ കഴുത കമ്പി അടിച്ചതാണ്. എനിക്കു നല്ലപോലെ അറിയാം. ദേവി അതിലേയ്ക്കുവേണ്ടി വ്യസനിക്കേണ്ട. ദേവിയും എന്റെ മകളും ഒരുപോലെ, ഒരേ പ്രായം; ഒരേതരം. ഞാൻ മററുവിധത്തിൽ ഗുണദോഷിക്കുമോ?

ദേവി:—അതില്ല. എങ്കിലും കാരണവരെക്കൂടാതെ അന്യഗൃഹത്തിൽ പോകുന്നതും വിരുന്നിൽ ചേരുന്നതും യോഗ്യമല്ല. അതിലേയ്ക്കു ഞാൻ തയാറില്ല. അണ്ണാവി അതിലേയ്ക്ക് എന്നെ നിർബന്ധിക്കയും വേണ്ട.

ചുപ്പു:—നിങ്ങളുടെ തറവാട്ടിലേയ്ക്ക് എന്തു ഗുണമാണു ഞാൻ ചെയ്തിരിക്കുന്നതു്. അതോർത്തിട്ടെങ്കിലും എന്റെ ഉപദേശം കേൾക്കണം.

ദേവി:—ഗുണമോ? അണ്ണാവി വന്നതിൽ പിന്നീടാണു കാരണവക്ക് ഈ കടം ഇങ്ങനെ വർദ്ധിച്ചതു്.

ചുപ്പു:—സരി. സരി. കാരണവർ ആവശ്യപ്പെട്ടപ്പോൾ ഒക്കെ പണം കൊടുക്കുന്നതു് ഒരു ദോഷമാണ്; അല്ലേ?

ദേവി:—എന്തോ? അണ്ണാവിക്കു തരേണ്ടതായിട്ട് എന്തുണ്ട്?

ചുപ്പു:—എന്താണ്? എന്റെ കടം മുഴുവനും തീക്കാമെന്നു വിചാരിക്കുന്നുവോ?

ദേവി:—ഓ! അങ്ങനെ വിചാരിക്കുന്നു. ഞാൻ ആ കുടുംബത്തിൽ ജനിച്ചു. കടത്തിനായി ആ സ്വത്തു മുഴുവനും നശിക്കുന്നതു ഞാൻ കണ്ടുകൊണ്ടിരിക്കയോ?

ചുപ്പു:—എന്നാൽ ഇപ്പോഠം തന്നെ കടം തീൎത്തേയ്ക്കുവിൻ. ഞാൻ ഈ വഴിയെ നാട്ടിലേയ്ക്കു് ഇറങ്ങിപ്പോയേയ്ക്കാം.

ദേവി:—കാരണവർ എന്തിനാണു ബദ്ധപ്പെട്ടു നാട്ടിലേയ്ക്കു മടങ്ങിയതു്?

ചുപ്പു:—തറവാട്ടുഗൃഹങ്ങളും വസ്തുക്കളും ലേലത്തിൽ വിൽക്കുന്നതായി ആ മൂഢൻ കമ്പി അയച്ചു. അതുകേട്ടു ഭയപ്പെട്ടു് ഓടിയിരിക്കയാണു്.

ദേവി:—ആ കടക്കാരൻ ആരാണു്?

ചുപ്പു:—ആരോ? ഞാൻ എങ്ങനെ അറിയും?

ദേവി:—ചുപ്പു അണ്ണാവി അല്ലയോ വസ്തുക്കളെ ജപ്തിചെയ്യിച്ചതു്?

ചുപ്പു:—നാനോ? നാനോ? നാനോ?

ദേവി:—പിന്നെ ആരു്? പറയൂ, കേഠക്കട്ടെ. ഈ വ്യാജമൊക്കെ എന്തിനു്?

ചുപ്പു:—നാൻതാൻ! നാൻതാൻ! അതുക്കെന്ന?

ദേവി:—ഒന്നുമില്ല. ആ കടം മുഴുവനും തീൎത്തേയ്ക്കാമെന്നു ഞാൻ പറഞ്ഞുവല്ലോ. കാരണവർ അണ്ണാവിയോടു പറഞ്ഞില്ലെന്നു വരുമോ?

ചുപ്പു:—ആരു പറയുന്നതു്? എനിക്കെങ്ങനെ അറിയാം?

ദേവി:—പറഞ്ഞില്ലേ, പറയൂ? കാരണവർ പറഞ്ഞില്ലേ?

ചുപ്പു:—ചൊന്നേൻ—ആനാ—

ദേവി:—എന്തു് ആനാ—ദ്രോഹം കാണിക്കുന്നുവോ? ഞങ്ങളെ ഒക്കെ ഇങ്ങോട്ടു കൂട്ടിക്കൊണ്ടുവന്നിട്ടു വസ്തുക്കളെ ഒക്കെ ലേലത്തിൽ വില്പിക്കാമെന്നല്ലേ? നന്നായി! ഇങ്ങനെ ഒരു ബന്ധു ഞങ്ങളുടെ തറവാടിനു ലഭിച്ചുവല്ലോ?

ചുപ്പു:—നാൻ നിങ്ങൾക്ക കൂട്ടായിട്ട വന്നതും അബദ്ധം തന്നെ.

ദേവി:—ആകട്ടെ. നിധിയിലെ പുണ്യം ക്ഷയിച്ചിട്ടില്ല. ആ തറവാട്ട് അന്യാധീനപ്പെടാറായില്ല.

ചുപ്പു:—നാൻ ഒരു പാവപ്പെട്ടവൻ. നീങ്കളൊ മഹാപ്രഭുക്കൾ. നാൻ അപ്പടി ശെയ്തിരുന്നാലും പൊറുത്തു കാപ്പാത്തുമേ! നാൻ ഏഴൈ. തെരിയാൽ വന്തിട്ടുത്. പൊറുത്തു കാപ്പാത്തുമേ! (എന്ന ദേവിയുടെ പാദങ്ങളിൽ വീഴുന്നു.)

ദേവി:—ഇതും വ്യാജമല്ലയോ? അതാണു സംശയം. ആ തറവാട്ടുസ്വത്തു് എങ്ങും ആക്കും പോകുന്നതല്ല.

ചുപ്പു:—നാൻ ഇപ്പോൾതന്നെ പോയി ജപ്തിയിൽനിന്നും വിടുത്തിയേക്കാം.

ദേവി:—ഒന്നും വേണ്ടാ. അതിലേയ്ക്കായിട്ട പോകേണ്ട. അണ്ണാവിയ്ക്കു കാൎയ്യം എന്തെങ്കിലും ഉണ്ടെങ്കിൽ പോകണം.

ചുപ്പു:—നാൻ എപ്പിടി പോകറത്. എന്നെ അല്ലവാ ഏല്പിച്ചിരിക്കിറത്:

ദേവി:—എന്നാൽ പോകണ്ടാ. താമസിക്കു. നാളെ നമുക്ക് ഒരുമിച്ചു പോകാമല്ലോ. ബദ്ധപ്പെട്ടിട്ടും കാൎയ്യമില്ല.

ഇവരുടെ നിശ്ചയപ്രകാരം ഭജനം കാലംകൂടിയതിന്റെ ശേഷം അടുത്തദിവസത്തേ വണ്ടിയിൽ ദേവിയും ചുപ്പുഅണ്ണാവിയും മററും നാട്ടിലേയ്ക്കു തിരിച്ചു. ദേവിയു അവളുടെ പോറ്റമ്മയും സ്ത്രീകൾക്ക പ്രത്യേകമായിട്ടുള്ള മുറിയിൽ പോയിരുന്നു. അടുത്ത സ്റ്റേഷനിൽ എത്തിയപ്പോൾ ആ പ്ലാററ്ഫാറത്തിൽ സാധാരണ യാത്രക്കാരേ കാണുന്നതിനു കൂടുന്ന പലവക ആളുകളുടെ കൂട്ടത്തിൽ

ദേവിയോട് അത്യധികം ഔദാര്യം കാണിച്ച പ്രഭുവും വന്നു നിന്നിരുന്നു. ആ പ്രഭു എല്ലാ മുറികളും പോയി നോക്കുന്ന ഭാവത്തിൽ ദേവി ഇരിക്കുന്ന മുറിയുടെ അടുക്കൽ വെളിയിലായി ചെന്നുനിന്നു ദേവിയുടെ ക്ഷേമം അന്വേഷിച്ചു. സ്റ്റേഷൻ മാസ്റ്ററെ വരുത്തി ദേവിയെ പ്രത്യേകം സൂക്ഷിക്കുന്നതിനു ശേവുകക്കാരോടു ചട്ടംകെട്ടുവാൻ പ്രഭു ആജ്ഞാപിച്ചു. ആ സ്റ്റേഷൻമാസ്റ്ററും ആ പ്രഭുവിന്റെ ആജ്ഞയ്ക്കു ശിരസ്സു നമിച്ചിട്ട് ഒരു ശേവുകക്കാരനെ വരുത്തി പ്രത്യേകം ചില ആജ്ഞകൾ നൽകി. വണ്ടി നിൽക്കുന്ന സ്റ്റേഷൻതോറും പ്രഭു ദേവി ഇരിക്കുന്ന മുറിയുടെ സമീപത്തു ചെന്നുനിന്ന് ദേവിയുടെ ക്ഷേമം തിരക്കി. അന്നു വൈകുന്നേരമായപ്പോൾ ചുപ്പുഅണ്ണാവിയുടെ ഉപദേശപ്രകാരം അവരെല്ലാം വണ്ടിയിൽ നിന്നിറങ്ങി ഒരു മൈലിലധികം ദൂരത്തുള്ള ഒരു വലിയ മഠത്തിൽ പോയിത്താമസിച്ചു. ആ മഠത്തിൽ ചുപ്പുഅണ്ണാവിയുടെ ഒരു ചെറിയ സോദരി വിധവയായിത്താമസിക്കുന്നുണ്ടെന്നു പറയുകയും ആ സഹോദരിയെ അയാൾ ദേവിയുമായി പരിചയപ്പെടുത്തുകയും ചെയ്തു.

ആ മഠത്തിലെത്തിയ സമയംമുതൽ ചുപ്പുഅണ്ണാവിയുടെ സോദരി ദേവിയുടെ അടുക്കൽക്കൂടി ശുശ്രൂഷകൾ ചെയ്യുന്നതിനു മററാരെയും സമ്മതിക്കാതെ താൻതന്നെ ആ ജോലികളെ നിർവഹിച്ചും ഏതുവിധത്തിലും ദേവിയെ സന്തോഷിപ്പിക്കുവാൻ സദാ ശ്രദ്ധിച്ചും പരിചരണത്തിൽ ദേവിയുടെ "പോററമ്മ"യെത്തന്നെയും അതിശയിച്ചു വർത്തിച്ചു. അവിടെയും അന്നു രാത്രിയിൽ ഒരു വിരുന്നിനു വേണ്ട ഒരുക്കങ്ങൾ ഉണ്ടായിരുന്നു. ദേവിയുടെ വിസ്മയം വർദ്ധിപ്പിച്ചതു് ഇതൊന്നുമല്ലായിരുന്നു. ചുപ്പുഅണ്ണാവിയുടെ സഹോദരി മക്കൾ ഇല്ലാത്ത ഒരു വിധവയായിരുന്നിട്ടും

ആ മഠത്തിൽ കസേരകളും, മേശകളും, വിളക്കുകളും, കട്ടിലുകളും, മെത്തകളും മററും ശേഖരിച്ചിട്ടിരിക്കുന്നതു് എന്തിനായിരിക്കും എന്നറിയാതെ ദേവി ഒട്ടുനേരം കുഴങ്ങി. ആ കുഴപ്പം ആ വിധവ മനസ്സിലാക്കി സരസമായ മലയാളഭാഷയിൽ ദേവിയോടു സംസാരിക്കുവാൻ തുടങ്ങി.

വിധവ:—ഇതൊക്കെ ദേവിയുടെ ഉപയോഗത്തിനായി തയാറാക്കിയിരിക്കയാണു്, കേട്ടൊ. പരിഭ്രമിക്കേണ്ട. ഈ വിധവയ്ക്കു് എന്തിനാണെന്നു ശങ്കവേണ്ടാ. എനിക്കു വൈധവ്യം യൗവനാരംഭത്തിൽതന്നെ നേരിട്ടു. ദൈവവിധി ആക്കു തടുക്കുവാൻ കഴിയും?

ദേവി:—ആക്കും കഴികയില്ല. സ്ത്രീകൾക്കു വൈധവ്യം മരണത്തെക്കാൾ അധികം കഷ്ടമാണു്.

വിധവ:—ഈ മഠം എന്റെ ഭത്താവിന്റേതാണു്. ഭത്താവു് ഒരു ധനവാനായിരുന്നു. അദ്ദേഹം ഉപയോഗിച്ചിരുന്ന സാമാനങ്ങൾ ഞാൻ കളഞ്ഞില്ല. ഇങ്ങനെ വലിയ ആളുകളെ കാണുവാൻ ഭാഗ്യം ഉണ്ടാകുമ്പോൾ അവക്കുപയോഗിക്കുവാനായി ഞാൻ അവയെ സൂക്ഷിച്ചിരിക്കയാണു്. ദേവി ഒന്നുരണ്ടു ദിവസം ഇവിടെത്താമസിക്കുന്നതിനു നിശ്ചയിച്ചിരിക്കയാണെന്നു് ഇന്നലെ ഒരു കമ്പികിട്ടി. അതിൻപ്രകാരം വേണ്ട ഒരുക്കങ്ങൾ ചെയ്തു. അത്രേ ഉള്ളു. മററുവിധത്തിൽ ശങ്കിക്കരുതു്. എന്താണു മലയാളസമ്പ്രദായം വിട്ടു് ഈ ചെമന്ന പുടവ ധരിച്ചിരിക്കുന്നതു്?

ദേവി:—ഭജനത്തിനു പോയിട്ടു വരികയാണല്ലോ. ഇതാകുമ്പോൾ അധികം ഉപദ്രവമില്ല.

വിധവ:—ഈശ്വരഭജനം നല്ലതുതന്നെ. എന്റെ ഭത്താവു മരിച്ചതിന്റെശേഷം ഞാനും സദാ ഈശ്വരസ്മരണയിൽ തന്നെ കാലയാപനം ചെയ്യുന്നു. ഈശ്വരൻ

ഇങ്ങനെയാണു് എനിക്കു വിധിച്ചതു്. ആ വിധി അനുസരിക്കുക. അതല്ലേ ഉത്തമം?

ദേവി:—അങ്ങനെ തന്നെയാണു്. ഈശ്വരൻ തിന്മ ചെയ്കയില്ലല്ലോ. അവിടെ നന്മയല്ലാതെ തിന്മയ്ക്കു തീണ്ടുവാൻപോലും പാടില്ല.

വിധവ:—മററുവിധത്തിൽ എന്നെ ശങ്കിക്കരുതേ! പക്ഷേ ഞാൻ വൃത്തിയുള്ള വസ്ത്രങ്ങളും ധരിച്ചു് സദാ ശുദ്ധമായി ഇരിക്കുന്നു. ശരീരം ശുദ്ധമാകാതെ ചിത്തം ശുദ്ധമാകുമോ? ചിത്താം ശുദ്ധമാകാതെ ഈശ്വരപ്രീതിയുണ്ടാകുമോ?

ദേവി:—വേണ്ടതാണു്. ശരീരവും മനസ്സും സദാ പരിശുദ്ധമായിത്തന്നെ ഇരിക്കണം. ശരീരത്തിൽ അഴുക്കു പററാതെയും മനസ്സിൽ ദുശ്ചിന്തകൾ കൂടാതെയും ഇരിക്കുന്നതുതന്നെ ഉത്തമമായ ജീവിതം.

വിധവ:—കൊച്ചമ്മയ്ക്കു് എല്ലാം അറിയാമല്ലോ. കൊച്ചമ്മ വന്നുചേർന്നതു് എൻെറ ഭാഗ്യം. സൽസംസർഗ്ഗം കൊണ്ടേ മനസ്സിൻെറ മാലിന്യം തീരുകയുള്ളൂ.

ദേവി:—ചപ്പുഅണ്ണാവിയെ കണ്ടേ ഇല്ല. എവിടെപ്പോയോ?

വിധവ:—പാട്ടംവകയിൽ കുറെ നെല്ലു് എനിക്കു വരുവാനുണ്ടു്. എന്തൊക്കെപ്പറഞ്ഞിട്ടും ആ പാട്ടക്കാരൻ കൊണ്ടുവന്നു് ഏല്പിക്കുന്നില്ല. അതുകൊണ്ടു് ആ ഭൃത്യനമായി പോയിരിക്കയാണു്. അത്താഴത്തിനു വന്നു ചേരും. കൊച്ചമ്മയ്ക്കു വേണ്ടതൊക്കെ ബ്രാഹ്മണർതന്നെ പാകപ്പെടുത്തുന്നുണ്ടു്.

ദേവി:—ആ നായരുംകൂടിപ്പോയോ?

വിധവ:—ഭയപ്പെടുവാനില്ല. ഞങ്ങൾ ഇവിടെ ഉണ്ടല്ലോ.

ദേവി:—എന്തു ഭയം? ഇന്നുതന്നെ വന്നു ചേരുമല്ലോ.

വിധവ:—സംശയമില്ല. ഇപ്പോഴെത്തും. കുറെ അകലെയാണു് ആ പാട്ടുക്കാരൻ താമസിക്കുന്നതു്. ഇപ്പോൾ എത്തും.

ദേവി:—അങ്ങനെയോ? പോററമ്മ ഇവിടെത്തന്നെ ഉണ്ടല്ലൊ. എനിക്കു് അത്താഴം ഊണു പതിവില്ല. അതു കൊണ്ടു് അരിവെയ്ക്കണമെന്നില്ല.

വിധവ:—ഭജനം തീൎന്നല്ലൊ. പിന്നെയെന്താണു്. എന്റെ മഠത്തിൽ വന്നിട്ടു പട്ടിണി കിടക്കേ? പാടില്ല.

ദേവി:—ഛെയ്! പട്ടിണി കിടക്കെ? എന്തിനു്? കുറെ പശുവിൻപാലും പഴവും കിട്ടിയാൽ മതിയാകും. പഴം പോററമ്മയുടെ പക്കൽ ഉണ്ടായിരിക്കും. പാൽ മാത്രം മതിയാകും.

വിധവ:—അങ്ങനെ മതിയോ? എന്റെ മഠത്തിൽ വന്നിട്ടു് ആഹാരം കൂടാതെ കിടക്കേ?

ദേവി:—പാലും പഴവും ആഹാരമല്ലെന്നുണ്ടോ?

വിധവ:—[കുറേനേരം ആലോചിച്ചിട്ടു്] എന്നാൽ അങ്ങനെതന്നെ. എനിക്കും അത്താഴം വേണ്ട.

ദേവി:—അമ്മ ഒരു വിധവയല്ലേ? അത്താഴം ഉണ്ണുക പതിവുണ്ടോ?

വിധവ:—വിധവകൾക്കു്, സന്ന്യാസികളുടെ വ്രതമാണു്. അത്താഴം പാടില്ലാത്തതു തന്നെ എങ്കിലും കുറെക്കൂടി വയസ്സുചെല്ലട്ടെ. പിന്നീടു് അത്താഴം വേണ്ടെന്നു വച്ചേയ്ക്കാം. കൊച്ചമ്മയും എന്താണു് ആഭരണവും മററും കൂടാതെ ഇങ്ങനെ ഒരു വെറും മാലയും ധരിച്ചുകൊണ്ടു് പുറപ്പെട്ടതു്? ഭൎത്താവില്ലെന്നു വരുമോ?

ദേവി:—[ചിരിച്ചുംകൊണ്ടു്] വിവാഹംചെയ്തു; ഭർത്താവുമുണ്ടു്. അതല്ല; യാത്രയിൽ ആഭരണവും അണിഞ്ഞു സഞ്ചരിക്കുന്നതു് എനിക്കിഷ്ടമല്ല. വിശേഷിച്ചും ഈശ്വരഭജനത്തിനല്ലേ പുറപ്പെട്ടതു്? ഭക്തിതന്നെ ഭൂഷണം.

വിധവ:—കൊച്ചമ്മ പറയുന്നതു വാസ്തവം. പക്ഷേ, സ്ത്രീകൾക്കു്, ചില ആഭരണങ്ങൾ കൂടി വേണ്ടേ? പൊൻകുടത്തിനു പൊട്ടു വേണ്ടാ എന്നും ഉണ്ടു്. എങ്കിലും............

ദേവി:—ഛേ! പോററമ്മേ! അമ്മിയാർ കുറെ പാൽ തരും. അതു വാങ്ങി കാച്ചണേ!

വിധവ:—എന്തിനു്? ഞാൻ കാച്ചിത്തരാമല്ലോ?

ദേവി:—വേണ്ടേ! അമ്മിയാർ എന്തിനു ബുദ്ധിമുട്ടുന്നു? നമുക്കു കുളിക്കുവാൻ പോകാം.

വിധവ:—സന്തോഷം, ഞാനുംകൂടി വരാം. അത്താഴം കുറേ എങ്കിലും വേണ്ടേ?

ദേവി:—അമ്മിയാർ എന്തിനു നിർബന്ധിക്കുന്നു? അത്താഴം വേണ്ടെന്നു വച്ചിട്ടു കുറെക്കാലമായി. ഒന്നൊന്നായിപ്പോകട്ടെ. എല്ലാം ഒരുമിച്ചു് ഉപേക്ഷിക്കുവാൻ നമുക്കു തരമുണ്ടോ? അരിവെയ്പുകാർ എനിക്കു വേണ്ടി ബുദ്ധിമുട്ടേണ്ടതില്ല.

വിധവ:—അരി വയ്ക്കട്ടെ. അണ്ണാവി വരുമല്ലോ. അദ്ദേഹം നേരാകുംവണ്ണം ഊണുകഴിക്കട്ടെ.

ദേവി:—ഓ, അതാ നമ്മുടെ നായർ വരുന്നുവല്ലോ.

വിധവ:—എന്തു്? എന്തു്? അണ്ണാവി എവിടെ?

നായർ:—സ്വാമി കുറേ താമസിച്ചേ വരികയുള്ളു. മൂന്നുനാലാളുകൾക്കു കൂടി വെടിപ്പായി ഭക്ഷണം തയാറാ

ക്കണമെന്നു പ്രത്യേകം പറഞ്ഞയച്ചിരിക്കുന്നു. മൂന്നു നാലുവക പലഹാരങ്ങൾ കൂടി വേണം. ഉണ്ടാക്കുവാൻ താമസമുണ്ടെങ്കിൽ ആ പലഹാരക്കടയിൽ ആളയച്ചു വരുത്തണമെന്നു് അമ്മിയാരോടു പറയുവാൻ പറഞ്ഞയച്ചു.

വിധവ:—കൊച്ചമ്മേ! കുളിക്കൂ. ഞാൻ കൂടെ വരുന്നില്ല. ഇതൊക്കെ തയാറാക്കട്ടെ. ഇല്ലെങ്കിൽ അണ്ണാവി കോപിക്കും. രാജവീഥിയിൽ പാർത്താൽ ഇങ്ങനെ കൂടക്കൂടെ ബദ്ധപ്പാടുണ്ടാകും. വലിയ ആളുകൾ ആരോ ആയിരിക്കും! ചിലപ്പോൾ രാജാക്കന്മാർ തന്നെയും ഇവിടെ ഇറങ്ങിത്താമസിക്കും.

ദേവി.—അങ്ങനെയോ? ഞങ്ങൾ താമസിക്കുന്നതുകൊണ്ടു് അമ്മിയാക്കു് എന്തെങ്കിലും അസൌകര്യം ഉണ്ടോ?

വിധവ:—ഛേ! ഒരു വസ്തുവില്ല. മഠത്തിൽ ധാരാളം സ്ഥലമുണ്ടല്ലോ? കൊച്ചമ്മയ്ക്കെന്താ. ഒരു മുറി വേണം.

ദേവി:—സമീപത്തു് ഒരു ചെറിയ സത്രമുണ്ടെന്നു ചപ്പുഅണ്ണാവി പറഞ്ഞുവല്ലോ. അതിലേയ്ക്കു മാറിയേയ്ക്കാം. സഹായത്തിനു നായരും പോററമ്മയുമുണ്ടു്.

വിധവ:—ഛേയ്! രാജാവല്ല ചക്രവത്തി വന്നാലും കൊച്ചമ്മയ്ക്കു വേണ്ട സൌകര്യം ഇവിടെ ഉണ്ടു്. അതാ, ആ പടിഞ്ഞാറെ മാളിക, കൊച്ചമ്മയ്ക്കായി ഒഴിച്ചിട്ടിരിക്കുന്നു. ആരും അതിനകത്തു കടക്കില്ല. കൊച്ചമ്മ പോയി കുളിച്ചുവരിക. സുഖമായി ആ മാളികയിൽ താമസിക്കാം.

ദേവി:—നന്നായി. അമ്മിയാർ കാലേക്കൂട്ടി കരുതിയിരിക്കുന്നുവല്ലോ. എന്നാൽ അവരൊക്കെ എത്തുന്നതിനു മുമ്പു് ഞാൻ ഒരു മൂലയിൽ ഒതുങ്ങിക്കൊള്ളാം. (എന്നു് ദേവി സ്നാനത്തിനായിപ്പോയി)

അമ്മിയാർ, മഠത്തിന്റെ എല്ലാ ഭാഗങ്ങളും ചെന്നു ശുചിയാക്കുകയും, അരിവെയ്പുകാരുടെ സമീപത്തു ചെന്നു് അവരെ പ്രോത്സാഹിപ്പിക്കയും ആ മഠത്തിൽ ഇല്ലാത്ത സാധനങ്ങൾ അയൽഗൃഹങ്ങളിൽ നിന്നു വരുത്തുകയും ചെയ്തു. ഇങ്ങനെ ശ്രമാസക്തയായിരിക്കുമ്പോൾ ദേവിയും പോററമ്മയും കുളിച്ചുവന്നു് അവരുടെ ഈശ്വരഭജനം നിർവ്വഹിച്ചതിന്റെ ശേഷം പാലും പലഹാരവും കഴിച്ചു. അവരുടെ ശുശ്രൂഷകളിൽ അതിശ്രദ്ധയോടുകൂടി നിന്നു് അമ്മിയാർ ഉടൻ ദേവിയെ മാളികയിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി ദേവിയോടു മാളികയിൽ സൈ്വരമായി നിദ്ര ചെയ്യുന്നതിനായി ശാസിച്ചിട്ടു് മടങ്ങുംവഴി വാതലും ബന്ധിച്ചിട്ടുപോയി.

ദേവി മാളികയ്ക്കകത്തു കടന്നപ്പോൾ വിസ്മയാന്ധയായി കുറേനേരം ഒരേ സ്ഥലത്തുതന്നേ നിന്നുപോയി. മാളികയ്ക്കകം വിശാലമായ ഒരു മുറിയായിരുന്നു. പടിഞ്ഞാറുള്ള ജന്നലുകളിൽകൂടി ഒരു ചെറുകാററു് അകത്തു കടന്നു് അവിടം മുഴുവനും വ്യാപിച്ചു് ആ മുറിക്കകത്തു കത്തിക്കൊണ്ടിരിക്കുന്ന ദീപങ്ങൾ ചലിപ്പിക്കാതെ അവയെ ഉജ്ജീവിപ്പിച്ചിട്ടു കിഴക്കേ ചുവരിലുള്ള ജന്നലുകളിൽക്കൂടി പുറത്തുപോയി. മാളികയുടെ മുകളിലേ തട്ടിന്റെ മദ്ധ്യേ തൂക്കിയിരുന്ന പച്ചനിറത്തിലുള്ള ഒരു കണ്ണാടി വിളക്കു്, ചുവരുകൾക്കും ആ മുറിക്കകത്തു തെക്കേ അരികിൽ ചുവരിൽ തൊടാതെ വച്ചിരുന്ന മഞ്ചത്തിന്നും വിളക്കിന്നുതാഴെ ഒരു നേരിയ ദുകൂലംകൊണ്ടു മൂടിയിരുന്ന വട്ടമേശയ്ക്കും പടിഞ്ഞാറെ ജന്നലിനു് അഭിമുഖമായിട്ടിരുന്ന ചാരുകസേരയ്ക്കും മററു സുഖോപകരണങ്ങൾക്കും പ്രത്യേകം ശോഭയെ നൽകി. ആ മുറി എന്തോ ഉദ്ദേശത്തോടുകൂടി താൻ

ക്കാലികമായി അലംകൃതമായതാണെന്ന വിസ്മയമൂക്തയായപ്പോൾ ദേവിക്കു തോന്നി.

ഈ അലങ്കാരങ്ങൾ ആ ഗൃഹത്തിൽ പാക്കുന്ന വിധവയ്ക്കു ചേരാത്തവയാണെന്ന തോന്നിയതുകൊണ്ടു് വിസ്മയാനന്തരം അതിലധികം ഭയം ദേവിയുടെ മനസ്സിലുദിച്ചു. കേവലം യാതൊരാഡംബരവും കൂടാതെ സഞ്ചരിക്കുന്ന ഒരു സ്ത്രീയുടെ ഒരു രാത്രിയിലെ ഉപയോഗത്തിനു്—അതായതു്, ശയനത്തിനുമാത്രം ഈ വിധം ഒരു മുറിയെ അലങ്കരിക്കേണ്ട ആവശ്യം എന്താണെന്ന ദേവിക്കു ഗ്രഹിക്കുവാൻ കഴിഞ്ഞില്ല. പരസ്പരാനുരാഗംമൂലം ദീർഘകാലം വീക്ഷിച്ചുകൊണ്ടിരുന്ന വിവാഹത്താൽ ബദ്ധരായ വധൂവരരുടെ ആദിരാത്രിയിലെ സുഖത്തിനും സന്തോഷത്തിനും അവരുടെ പ്രേമാനുരാഗാഭിവൃദ്ധിക്കും ആയി ആ മുറി ഇങ്ങനെ അലങ്കരിക്കപ്പെട്ടുവോ എന്നു് ഏവക്കും ശങ്കയുണ്ടാകാതിരിക്കയില്ല. ഭജനംപാത്തു മടങ്ങിവരുന്ന ദേവിക്കു് ഈ മാളിക അതിഭയങ്കരമായിത്തോന്നിയതുകൊണ്ടു് അതിൻെറ ഒരു കോണിൽ തൻെറ വസ്ത്രം തറയിൽ വിരിച്ചു് അതിൽ ദേവി ശയിച്ചു എങ്കിലും ഭയം ദേവിയെ വിട്ടുപിരിഞ്ഞില്ല.

കുറേനേരം കഴിഞ്ഞപ്പോൾ മാളികത്താഴെ ചപ്പൂഅണ്ണാവിയും കൂട്ടകാരും എത്തി. അവരുടെ കാലടികളുടെയും വാക്കുകളുടെയും ശബ്ദം ദേവിയുടെ ശ്രോത്രങ്ങളിൽ പെട്ടു. പിന്നീടു കുറേ നേരത്തേയ്ക്കു ഭക്ഷണശാലയിലും വീണ്ടും മാളികയ്ക്കു താഴെയുള്ള മുറിയിലും ആ ബഹളം ഉണ്ടായി. അതടങ്ങീട്ടും ചപ്പൂഅണ്ണാവിയേയോ പോറ്റമ്മയേയോ കാണാതെയിരുന്നതുകൊണ്ടു് ദേവിയുടെ ഭയംഅധികമായി. മാളികയിൽനിന്നും പുറത്തേയ്ക്കു പോയി നോക്കാമെന്ന വിചാരിച്ചു് വാതലോടു സമീപിച്ചു തുറക്കുവാനായി ശ്രമി

ച്ചപ്പോൾ ആ വാതലും പുറത്തു നിന്നു് ആരോ ബന്ധിച്ചിരിക്കുന്നതായി കണ്ടു. ഇങ്ങനെ ഭയാകുലചിത്തയായിട്ടു മാളികയ്ക്കകത്തു് അങ്ങോട്ടും ഇങ്ങോട്ടും നടക്കയും ജന്നാലുകളിൽക്കൂടി പുറത്തേയ്ക്കു നോക്കുകയും ചെയ്തു. മാളികത്താഴെയും നാലുകെട്ടിലും ഉള്ള ശബ്ദങ്ങൾ ഒക്കെ ശമിച്ചതിന്റെ ശേഷം കോണിപ്പടിയിൽക്കൂടി മുകളിലേയ്ക്കു് ആരോ കയറിവരുന്ന കാലടികളുടെ ശബ്ദം ദേവിക്കു കേൾക്കാറായി. അതോടുകൂടി ദേവിക്കു പരിഭ്രമവും ഒട്ടു ശമിച്ചു. കയറിവന്നയാൾ വാതലിന്റെ സമീപത്തു വന്നു് കുറേനേരം അവിടെ നിന്നിട്ടു് കതകു തള്ളിത്തുറന്നു് അകത്തുവന്നു. ദേവി ആശിച്ചിരുന്ന ചുപ്പുഅണ്ണാവിയോ അമ്മിയാരോ പോറ്റമ്മയോ അല്ലായിരുന്നു ദേവിയുടെ മുമ്പിൽ വന്നുനിന്നതു്. ആഗതന്റെ ശരീരത്തേ ചുററിയിരുന്ന നേരിയ ദുകൂലങ്ങളിൽനിന്നും പുറപ്പെടുന്ന സുഗന്ധം ക്ഷണനേരംകൊണ്ടു് ആ മുറി മുഴുവനും വ്യാപിച്ചു് ദേവിയുടെ നേത്രങ്ങളേയും പാദഹസ്തങ്ങളേയും വ്യാമോഹിപ്പിച്ചു. വദനത്തിൽനിന്നു പുറപ്പെടുന്ന താംബൂലചവ്വണത്തിന്റെ തീവ്രമായ ഗന്ധം സാധാരണ മന്മഥപീഡയാൽ ചലിപ്പിക്കപ്പെട്ടഹൃദയങ്ങൾക്കു് സംതൃപ്തിയെ നൽകുമായിരിക്കുമെങ്കിലും ഭക്തിപാരവശ്യംകൊണ്ടു ശാന്തമായും ശുദ്ധമായും സ്വൈരമായുമിരിക്കുന്ന ദേവിയുടെ ഹൃദയത്തിൽ ആ ഗന്ധകാഠിന്യത്തോടു വെറുപ്പാണുണ്ടായതു്. ദേവിയുടെ ഈ വ്യാമോഹത്തിൽ, മന്മഥാകാരത്തിൽ, ദേവിയുടെ സമക്ഷത്തിൽ, ചാരുസ്മിതങ്ങളെയും കടാക്ഷവീക്ഷണങ്ങളെയും തൂകിക്കൊണ്ടു നില്ക്കുന്ന തരുണനേ കണ്ണുതുറന്നു നോക്കുന്നതിനുപോലും കഴിയാതെ ദേവി മുഖംതിരിച്ചു പടിഞ്ഞാറെച്ചുവരിലുള്ള ജന്നലിനേ സമീപിച്ചു പടിഞ്ഞാറോട്ടു നോക്കി നിലയായി. ആ നില സ്വൈരമായിട്ടുള്ളതായിരിക്കുവാൻ പാടില്ലല്ലൊ. ദേഹം

നിശ്ചലമാണു്. മനസ്സും അതുപോലെ നിശ്ചലമായിരിക്കുവാൻ തക്ക അവസരവും അതല്ല. ദേവിയോടു ചേൎന്നിട്ടില്ലെങ്കിലും പിറകിൽ കാൽമുട്ടിന്റെ പുറംവരെ തൂങ്ങിക്കിടക്കുന്ന കേശഭാരത്തിൽത്തന്നേ ചഞ്ചലിക്കുന്ന നേത്രങ്ങളെ ലയിപ്പിക്കുന്നതിനു യത്നിച്ചും, മാൻപേടകളെപ്പോലെ തുള്ളിച്ചാടുന്ന പാദങ്ങളെ ഉറപ്പിക്കുന്നതിനു ശക്തനല്ലാതെ കുഴങ്ങിയും, ചൎവ്വണംകൊണ്ടു് താംബൂലാദികളോടുകൂടി വായ്ക്കകത്താക്കിയിരിക്കുന്ന ഏലം, ഗ്രാമ്പൂ, വാൽമുളകു് തുടങ്ങിയുള്ള വസ്തുക്കളുടെ പരിമളം പുറത്തയച്ചും, ദേവിയുടെ ശരീരത്തിന്റെ ഇതരഭാഗങ്ങളിലും തൂങ്ങിക്കിടക്കുന്ന ഹസ്തങ്ങളിലേ വിരലുകൾ സ്പൎശിക്കുന്നതിനു കൊതിക്കുന്ന സ്വഹസ്തങ്ങളേ മുമ്പോട്ടു തള്ളിയും നിൽക്കുന്ന കാമാതുരൻ സമീപത്തു് ആ മുറിയിൽത്തന്നേ നിൽപ്പുണ്ടെന്നുള്ള സംഗതിയും വിസ്മരിച്ചു് ദേവി ശ്രീചക്രപുരംക്ഷേത്രത്തിൽ തന്റെ ഭജനകാലത്തു ധ്യാനനിഷ്ഠകൊണ്ടു രൂപവൽകരിച്ച സച്ചിദാത്മകമായ ആദിമൂലചൈതന്യത്തെ തന്റെ ഹൃദയത്തിൽ സ്വാത്മൈക്യമായി ഭാവിച്ചു നിൽക്കുമ്പോൾ അവളുടെ ഉള്ളിലും പുറത്തും ഒരു അതിദിവ്യമായ പ്രകാശം വ്യാപിച്ചിരിക്കുന്നതായി ബോധം ഉണ്ടാകയും, ആ നിൎമ്മലമായ ബോധത്തോടുകൂടി തന്റെ കരസ്പൎശം വളരെ ക്ലേശിച്ചു നിൎവ്വഹിച്ച ആ മദനഗൎവ്വിതനായ ചണ്ഡാലന്റെ നേൎക്കു ദേവി തിരിഞ്ഞു. അവളുടെ ദൃഷ്ടിയിൽനിന്നും പുറപ്പെട്ട അതിഘോരവും ഭയങ്കരവും ആയ മിന്നലിന്റെ ഒളിയാൽ അവൻ അതി ദയനീയമായ അട്ടഹാസംകൊണ്ടു് മാളിക അടിമുതൽ മുടിവരെ ഭൂകമ്പത്താൽ എന്നപോലെ കുലുക്കി അവന്റെ ശരീരം നിലത്തു പതിപ്പിച്ചു. അവൾ മാളികാകവാടം നിഷ്പ്രയാസം തുറന്നു നിൎഗ്ഗമിച്ചു.

---

# അദ്ധ്യായം 5.

## ദേവിയുടെ തിരോധാനം.

അടുത്ത രാവിലെ അമ്മിയാക്കും ചുപ്പു അണ്ണാവിക്കും ദേവിയുടെ പോററമ്മയ്ക്കും മററും ദേവിയെ കാണാത്തെ ആയതുകൊണ്ടു് അത്യന്തം പരിഭ്രമം ഉണ്ടായി. മാളികയിൽ ചെന്നു് ദേവിയെ പീഡിപ്പിക്കുവാൻ പോയ പ്രഭുവിനും തക്കതായ ശിക്ഷ ഉടൻതന്നെ വന്നുചേൎന്നു. അൎദ്ധരാത്രിയിലെ ഘോരമായ അട്ടഹാസംകൊണ്ടു ക്ഷീണിച്ചു് പ്രഭുവിൻെറ നാവു്, സംസാരിക്കുന്നതിനു ശ്രമിക്കുമ്പോൾ കുഴങ്ങി സഹിക്കവഹ്യാത്ത വേദന ഉണ്ടാക്കി. ദേവിയെ സൂക്ഷിച്ചു് നിധിയിൽ കൊണ്ടുപോയി ഏല്പിക്കുന്നതിനു ചുമതലപ്പെട്ട ചുപ്പുഅണ്ണാവി തൻെറ ഉദ്ദേശങ്ങൾ ഒന്നും നിൎവഹിക്കപ്പെടാത്തതിൽ വിഷാദത്തോടുകൂടി അമ്മിയാരുടെ നേൎക്കു കോപിക്കയും അവളെ പ്രഹരിക്കുന്നതിനു പല പ്രാവശ്യം ഭാവിക്കയും ചെയ്തിട്ടു്, തൻെറ നൈരാശ്യത്തെ വ്യക്തമാക്കി. ദേവിയെ ബാല്യംമുതൽ ഒരു അമ്മയെപ്പോലെ ഹിതമായ വിധത്തിൽ ശുശ്രൂഷിച്ചുവന്ന ആ പോററമ്മയും അമ്മിയാരുടെ വ്യാജവാക്കുകളിൽ വിശ്വസിച്ചു് ദേവിയെ കഴിഞ്ഞ രാത്രിയിൽ തനിയേ ഉപേക്ഷിപ്പാൻ സംഗതിയായതുകൊണ്ടു് ഒരു ചെറിയ കുഞ്ഞിനെപ്പോലെ ഏങ്ങി ഏങ്ങി കരഞ്ഞും സമീപത്തുള്ള പല തെരുവുകളിലും ഗൃഹങ്ങളിലും ഓടി നടന്നു്, ദേവിയെ ആരാഞ്ഞും ചിലപ്പോൾ ആശാഭംഗത്താൽ മൂൎഛിച്ചു് മണ്ണു വാരി തൻെറ വായിലും തലയിലും ഇട്ടു കുവുകയും ചെയ്തു. നിധിയിലെ വിശ്വസ്തനായ ഭൃത്യനൊ, ഒന്നും മിണ്ടാതെ,

ചുപ്പുഅണ്ണാവിയുടെ അടികളെ പിന്തുടൎന്നു്, അയാളുടെ ശേഷാരാജ്ഞകളെ നിൎവ്വഹിച്ചും, അമ്മിയാർ മാളികയിൽ നിസ്സഹായനായി കിടക്കുന്ന പ്രഭുവിനെ കാണുവാൻ രാവിലെ ചെന്നു് പ്രഭുവിന്റെ കിങ്കരന്മാരെ ശുശ്രൂഷിച്ചും, അവൎക്കു വേണ്ട ഭക്ഷണസാധനങ്ങളെ പാകപ്പെടുത്തിക്കൊടുത്തും, അവരുടേയും പ്രഭുവിന്റേയും തൃപ്തിയേയും സന്തോഷത്തേയും സമ്പാദിക്കുന്നതിനു ശ്രമിക്കുകയും, ചുപ്പുഅണ്ണാവി പ്രഭുവിന്റെ ഭൃത്യന്മാരോടുചേൎന്നു്, പ്രഭുവിനെ എഴുന്നേല്പിക്കുന്നതിലും ശരീരശുശ്രൂഷ ചെയ്യുന്നതിലും അയാൾക്കു വേണ്ട ഭക്ഷണം കൊടുക്കുന്നതിലും അനവരതം സഹായിക്കയും ചെയ്തുകൊണ്ടിരിക്കുന്നതിനിടയിൽ, രാവിലത്തെ തീവണ്ടിയിൽ വന്നിറങ്ങിയ പ്രഭുവിന്റെ സ്ത്രീകളും അവിടെ എത്തി. ആ സ്ത്രീകൾ പ്രഭുവിന്റെ അസ്വാസ്ഥ്യത്തെ കണ്ടു് ഒരു ശവത്തിന്റെ ചുററും മാറടിച്ചുലയ്ക്കുന്നവരെപ്പോലെ മുറവിളികൂട്ടി അയൽപക്കക്കാരേയും അടുത്തുള്ള രാജപാഥയിൽകൂടി സഞ്ചരിക്കുന്ന യാത്രക്കാരേയും പീഢിപ്പിച്ചു. ഇതിനിടയിൽ പല വൈദ്യന്മാരും അപ്പാത്തിക്കരിമാരും ഉയൎന്നതരം ഡാക്ടരന്മാരും പ്രഭുവിന്റെ ദീനചികിത്സയ്ക്കായി വന്നുചേൎന്നു. ആൎക്കും രോഗത്തിന്റെ വിവരവും ഹേതുവും എന്താണെന്നു് അറിയുവാൻ കഴിഞ്ഞില്ല. ചുപ്പുഅണ്ണാവി ഈ കഴപ്പത്തിനിടയിൽ പോലീസ്സുകാൎക്കു് അറിവുകൊടുത്തു് ദേവിയെ തിരയുവാൻ അവർ മുഖാന്തിരവും പ്രയത്നം ചെയ്തു. എന്തു പ്രയത്നം ചെയ്തിട്ടും ദേവിയുടെ ആ പോററമ്മയെ ആശ്വസിപ്പിക്കുവാൻ ആൎക്കും കഴിഞ്ഞില്ല. അവൾ ഒരു ഭ്രാന്തിയെപ്പോലെ കഴിഞ്ഞ രാത്രിയിൽ താൻ കാണിച്ച ഉപേക്ഷയെ അത്യുച്ചത്തിൽ വിളിച്ചുപറയുകയും ചുപ്പുഅണ്ണാവിയേയും പ്രഭുവിനേയും അമ്മിയാരേയും ഹസിക്കയും ശകാരിക്കയും, ഈശ്വരനെ സാ

ക്ഷിയായും ജഡ്ജിയായും വിളിച്ചു മുമ്പിൽ നിറുത്തി തന്റെ സങ്കടങ്ങളെ വിളിച്ചു പറകയും എന്നിട്ടും ഒന്നും മിണ്ടാതെ വൎത്തിക്കുന്ന ഈശ്വരനോടു പരിഭവിക്കയും ചെയ്യുന്നവളായിട്ടു് പെരുവഴിയിൽത്തന്നെ നിൽക്കുന്നു. അവളെ ചുററി വന്നുകൂടുന്ന യാത്രക്കാരോടു വിവരം ഒക്കെ പറഞ്ഞു് അവരുടെ അനുകമ്പയോടുകൂടിയ വാക്കുകളേ കേട്ടു് സ്വല്പകാലത്തേയ്ക്കു് ആശ്വാസിക്കുന്നതിനിടയിൽ പോലീസുകാരുടെ സൎവ്വ ശ്രമങ്ങളും വ്യൎത്ഥമായിട്ടു പരിണമിച്ചു എന്നു് അവർ അറിയിച്ചിട്ടു് അവരവരുടെ മററു ജോലികൾക്കായിട്ടു പോയി.

ഒടുവിൽ പ്രഭുവിന്നു് ഡാക്ടർമാരുടെ ഔഷധസഹായംകൊണ്ടു് ഒരുവിധം ഉണൎച്ചയുണ്ടാകയും, അയാൾ ദേവിയോടു കാണിച്ച അപരാധത്തെ എഴുതിക്കാണിക്കയും ചെയ്തപ്പോൾ ദേവി ജീവിച്ചിരിക്കുന്നുണ്ടെന്നും, രാത്രിയിൽത്തന്നെ ഗൃഹം വിട്ടു പുറപ്പെട്ടുപോയിരിക്കയാണെന്നും അറിയുവാൻ സംഗതിയായി. അതോടുകൂടി അവളുടെ പോററമ്മ നാട്ടിലേയ്ക്കു മടങ്ങുവാൻ ബദ്ധപ്പെട്ടുതുടങ്ങി. പ്രഭുവിൻെറ ബന്ധുക്കളും സ്നേഹിതന്മാരും പ്രഭുവിന്റെ അപരാധം മറയ്ക്കുന്നതിനുവേണ്ടി, ആ വിശ്വാസത്തെ ബലപ്പെടുത്തി, ചുപ്പുഅണ്ണാവിയേയും പോററമ്മയേയും അവരുടെ ഭൃത്യനേയും കഴിയുന്ന വേഗത്തിൽ അകററുന്നതിനു ശ്രമിക്കയും അതിലേയ്ക്കു് അവൎക്കു് എന്തു ധനവും എന്തു സഹായവും നൽകുന്നതിനു ബദ്ധപ്പെടുകയും ചെയ്തു. തലേരാത്രി മൂന്നുമണിക്കു് ആ സ്റ്റേഷൻ കടന്നുപോയ വണ്ടിയിൽ ദേവിയും നാട്ടിലേയ്ക്കു മടങ്ങീട്ടുണ്ടെന്നു പോലീസ്സുകാർ പറഞ്ഞയച്ചതായി ഒരുവൻ വന്നു പറഞ്ഞപ്പോൾ ദേവിയുടെ ഭൃത്യജനത്തിന്നു് ഒരുവിധം സമാധാനം ഉണ്ടായി. ആ സമാധാനത്തിൽ, അവർ അന്നത്തെവണ്ടിയിൽത്തന്നെ

നാട്ടിലേയ്ക്കു മടങ്ങുന്നതിന് ഒരുമ്പെട്ടു. പ്രഭുവിന്റെ രോഗം വർദ്ധിക്കാതെയിരിക്കുന്നതിനും, ഇവരെ പിരിച്ചയയ്ക്കു ന്നതു് ആവശ്യമെന്നു വൈദ്യന്മാർ അഭിപ്രായപ്പെട്ടു. പ്രഭുവോ നാവു കുഴഞ്ഞുപോകുന്നതുകൊണ്ടു്, കരയുവാൻ പോലും കഴിയാതെ നേത്രങ്ങളിൽ നിന്നും, അശ്രുകണങ്ങൾ ധാരയായി സദാ വർഷിച്ചുകൊണ്ടിരുന്നു. ആരു് എന്തു പറ ഞ്ഞിട്ടും ചെയ്തിട്ടും ആ ദുഃഖത്തിന് ഏതും ശമനമുണ്ടാ യില്ല. പ്രഭുവിൻെറ ഭാര്യമാർ അങ്ങനെ—സഹോദരിമാർ അങ്ങനെ—കാല്ക്കലും തലയ്ക്കലും ചുററും ഇരുന്നു് തലോടി ക്കൊണ്ടിരുന്നിട്ടും വൈദ്യന്മാർ കൂടക്കൂടെ വന്നു് സാന്ത്വന വാക്കുകളെക്കൊണ്ടു് ആശ്വസിപ്പിച്ചിട്ടും പ്രഭുവിന്റെ ഹൃദ യത്തിൽ നിറഞ്ഞിരിക്കുന്ന ഭയവും താപവും ക്ഷയിക്കുന്നില്ല. ചപ്പുഅണ്ണാവിയും അമ്മിയാരും ദൃഷ്ടിയിൽ പെട്ടപ്പോൾ പ്രഭുവിൻെറ ഉള്ളിൽ പെരുകിക്കൊണ്ടുവരുന്ന രോഷത്തിൽ ദൃഷ്ടികളെക്കൊണ്ടും കൈകാലുകളെക്കൊണ്ടും അവരെ താഡിക്കുന്ന ഭാവങ്ങളെക്കാട്ടി പ്രഭു തൻെറ ശരീരത്തിൽ ശേഷിക്കുന്ന ബലം ക്ഷീണിപ്പിക്കയും ദേവിയുടെ പോ റ്റമ്മയെ ആംഗ്യങ്ങളെക്കൊണ്ടു് വിളിച്ചുവരുത്തി അവളുടെ നേക്കു് കൈക്കൂപ്പുകയും അശ്രുകണങ്ങൾ പൊഴിക്കയും സമസ്താപരാധങ്ങളേയും ക്ഷമിക്കുന്നതിന്നു യാചിക്കുന്ന പ്ര കാരം ഭാവിക്കയും ചെയ്തു. ഒടുക്കം, ആ പ്രഭുവിൻെറ മൂത്ത സോദരിയായ വിധവ പോററമ്മയെ അടുക്കെ വിളിച്ചു് ഇരുത്തി. മററുള്ളവരെ ഒക്കെ, പോകുവാൻ ആജ്ഞാപി ച്ചിട്ടു് വാസ്തവം എന്താണെന്നു അറിയുവാൻ വേണ്ടി അവളെ അനുകമ്പയോടുകൂടി ആശ്വസിപ്പിക്കുന്ന ഭാവ ത്തിൽ പലതും സംസാരിക്കയും കഴിഞ്ഞ രാത്രിയിൽ നടന്ന സംഗതികൾ ഗ്രഹിക്കുവാൻ ശ്രമിക്കയും ചെയ്തു കൂട്ടത്തിൽ ഇങ്ങനെ പറഞ്ഞു.

വിധവ:—അമ്മാൾ ഇരിക്കണം. അമ്മാളുടെ മകൾ ചത്തു പോയിട്ടില്ല. നാട്ടിലേയ്ക്കു പോയിട്ടുണ്ടു്.

പോററമ്മ:—അതൊക്കെ കളവു്. എല്ലാം അണ്ണാവിയും അമ്മിയാരും ചേൻറു് ഉണ്ടാക്കിയ വിപത്താകുന്നു. എൻെറ കൊച്ചമ്മ, എൻെറ തങ്കക്കുടം, എവിടെയാണു്? ഈ ദുഷ്ടക്കൂട്ടം കൊന്നിട്ടില്ലയോ? ഞാനും ചത്ത ശവം. ശവത്തെപ്പോലെ ഇവിടെ കിടന്നു് ഉറങ്ങിയല്ലോ. അമ്മിയാരുടെ കഥയും പൊല്ലാക്കഥയും കേട്ടു കേട്ടു് ഉറങ്ങിപ്പോയല്ലൊ.

വിധവ:—അമ്മാൾ വ്യസനിക്കരുതെ! അമ്മാളുടെ കുഞ്ഞു് ചത്തുപോയില്ല.

പോററമ്മ:—ഈ പരമദ്രോഹി അമ്മിയാരു് എന്നെ കളിപ്പിച്ചു. അത്താഴം കഴിഞ്ഞിട്ടു്, എൻെറ തങ്കക്കുടത്തിൻെറ അടുക്കൽ പോകാമെന്നു പറഞ്ഞിട്ടല്ലെ ഞാൻ പോകാതെയിരുന്നതു്. ആ പാപികൂടി വരാം എന്നല്ലേ പറഞ്ഞതു്? ദ്രോഹി, ദ്രോഹി.

വിധവ:—ഞങ്ങൾക്കും വ്യസനം ഉണ്ടു്. തമ്പി കരയുന്നതു കണ്ടില്ലേ? തമ്പിക്കു് എന്തു വ്യസനം?

പോററമ്മ:—ആ ദ്രോഹി വ്യസനിക്കേണ്ടതുതന്നെ. അവനു് നാക്കെടുക്കാൻ വയ്യാതെ ആയതു കുററമോ? അങ്ങിനെ വേണം. എൻെറ തങ്കക്കുടത്തിനു്, എന്തു ഉപദ്രവം ആണു ചെയ്തതു്. ആ പാപിക്കു് മാളികയിൽ കാര്യമെന്തു്? എൻെറ തങ്കക്കുടം കിടക്കുന്നിടത്തു്, ഈ ദുഷ്ടനു് എന്തു കാര്യം. ആ നാക്കിനെ ചവുട്ടിപ്പിഴുതില്ലല്ലോ. ഈശ്വരനും ദുഷ്ടൻ തന്നെ.

വിധവ:—സരിതാൻ, അമ്മാൾ ചൊല്ലറതു സരിതന്നെ. തമ്പിക്കു്, ആ ചിന്നമ്മാൾ കിടക്കുന്നിടത്തു് കാര്യ

മെന്തു്? തമ്പി അറിയാതെ വന്നുപോയി. ഇന്ത സാമിയും, അമ്മാളും കൂടെ ചെയ്യിച്ചതായിരിക്കും.

പോററമ്മ:—ഹാ! ഹാ! അതെങ്ങനെ? ആ മാളികയിൽ ചെന്നപ്പോൾ എൻെറ തങ്കക്കുടത്തിനെ കണ്ടില്ലയോ? ഉടനെ ഇറങ്ങിപ്പോരാത്തതെന്തു്? എന്തു മയ്യാദ?

വിധവ:—അമ്മാൾ സൊല്ലുന്നതു് സരിതന്നെ. ക്ഷമിക്കണമൊ ക്ഷമിക്കണമൊ.

പോററമ്മ:—ഞാനും ഈ അമ്മിയാർ പറഞ്ഞതിനെ വിശ്വസിച്ചുപോയി. ഞാനും ഒരു പാപിതന്നെ. അല്ലെങ്കിൽ എൻെറ പൊന്നുംകുടത്തെ വിട്ടേച്ചു് ഇവിടെ കിടക്കുമോ?

വിധവ:—അതുതാനെ. കുററം എല്ലാരുടെ ഇടത്തിലെയും ഉണ്ടു്. അതിനാലെ പൊറുക്കവേണം. തായാർ പൊറുക്കവേണം. തായാരുടെ മകൻ ചെയ്തതെ തായാർ പൊറുക്കവേണം.

പോററമ്മ:—വിചാരം (ഇവർ ഒരു നല്ല ആളാണെന്നു തോന്നുന്നു.) (പ്രകാശം) ഞാൻകൂടി മാളികയിലേയ്ക്കു പോകുവാൻ ഭാവിച്ചപ്പോൾ, ഈ അമ്മിയാർ ആണെ വിലക്കിയതു്. അത്താഴം ഊണുകഴിഞ്ഞു പോയാൽ മതി എന്നു പറഞ്ഞു് എന്നെക്കൂടി കൊണ്ടുവന്നു. എൻെറ തങ്കക്കുടത്തിനു് ക്ഷീണവും നന്നായിട്ടുണ്ടായിരുന്നു. അതുകൊണ്ടു് സുഖമായിട്ടു് ഉറങ്ങട്ടെ എന്നു് ഞാനും വിചാരിച്ചു. മാളികക്കതകിനെയും ഈ അമ്മിയാർ പൂട്ടി. പിന്നെ, ആരെങ്കിലും കടക്കുമെന്നു്, എങ്ങിനെ വിചാരിക്കും? അമ്മിയാരും തനിയേ ഉള്ളു. പുരുഷന്മാരായി മൂന്നുനാലു വിരുന്നുകാരാണെന്നും അവർ വന്നു് ഊണുകഴിഞ്ഞു പോകുന്നതുവരെ

അമ്മിയാൎക്ക കൂട്ടായി ഞാനും ഇരിക്കണമെന്നു പറഞ്ഞതുകേട്ട് ഞാനും വിശ്വസിച്ചുപോയി. എന്റെ തങ്കക്കുടവും അങ്ങനെ സമ്മതിച്ചു. അതല്ലേ ഞാനും ഇവിടെക്കിടന്നതു്. എന്തു മായയൊ? അമ്മിയാർ തിന്നുന്ന മരുന്നു് എനിക്കും കുറെ തന്നു. ഞാനും അതിനെ വാങ്ങിച്ചു തിന്നു. ഞാൻ ഇതു അറിഞ്ഞുവോ? അത്താഴം കഴിഞ്ഞപ്പോൾത്തന്നെ ഉറക്കംകൊണ്ടു മയങ്ങിപ്പോയി. എല എടുത്തു കളഞ്ഞതും ഞാൻ അറിഞ്ഞില്ല. എന്തു കഷ്ടം! എന്തു ദുരിതം! എന്റെ ചോററിൽ ഞാൻതന്നെ മണ്ണുവാരി ഇട്ടെല്ലൊ. (എന്നു വീണ്ടും വീണ്ടും വിലപിക്കുന്നു.)

അവിടെക്കൂടിയ എല്ലാവൎക്കും കാൎയ്യം ഒക്കെ മനസ്സിലായി. എല്ലാം അമ്മിയാരുടെ കൃത്രിമമാണെന്നു് പ്രഭുവിന്റെ ഭാൎയ്യമാരും ബന്ധുക്കളും ഗ്രഹിച്ചു. ഏതുവിധത്തിലും ഈ വസ്തുത അമൎത്തി ഇവരെ പറഞ്ഞയയ്ക്കണമെന്നു കരുതി അതിലേയ്ക്കു യത്നം ആരംഭിച്ചു. മകളെ ഇടിച്ചും ഞെക്കിയും കൊന്നിട്ടും മകളുടെ തള്ളയ്ക്കു ധനം കിട്ടും എന്ന ആശയെ ഉണ്ടാക്കി തള്ള മിണ്ടാതെ ഇരിക്കുന്നതും നാം കണ്ടിട്ടുണ്ടു്. വേണമെന്നു വന്നാൽ മകൾ ചത്തിട്ടില്ലെന്നോ അങ്ങനെ ഒരു മകൾ തനിക്കു് ഉണ്ടായിട്ടില്ലെന്നോ ഏതു ന്യായാധിപന്റെ മുമ്പിലും മൊഴികൊടുക്കുവാൻ ഒരുക്കമുള്ള തള്ളമാരും ഈ കലിയിങ്കൽ ഉണ്ടെന്നു് ധൎമ്മക്ഷേത്രത്തിലെ അരമനചരിത്രം സ്പഷ്ടമാക്കുന്നുണ്ടു്. ധനത്തിനുവേണ്ടി തള്ളമാർ കുട്ടികളെ വില്ക്കുന്നതും ചുരുക്കമല്ല. ധനത്തിനുവേണ്ടി തള്ളമാർ കുട്ടികളെ ചണ്ഡികയ്ക്കോ ചാമുണ്ഡിയ്ക്കോ ബലികൊടുക്കുവാൻ സമ്മതിക്കുന്നതും അസാധാരണമല്ല. ധനത്തിനുവേണ്ടി സ്വഭാൎയ്യയെ വ്യഭിചരിക്കുവാനോ അന്യന്റെ വെപ്പാട്ടിയായിരിക്കുവാനോ

ഭർത്താക്കന്മാർ അനുവദിക്കുന്നതും ധമ്മക്ഷേത്രത്തിലെ ധമ്മം ആകുന്നുവല്ലൊ. അങ്ങനെയുള്ള ധനം പ്രഭുവിൻെറ അധീനത്തിൽ ധാരാളം ഉണ്ടായിരുന്നതുകൊണ്ടു് പോററമ്മയും വിശ്വസ്തനായ ഭൃത്യനും പോലീസ് ഉദ്യോഗസ്ഥന്മാരും തൃപ്തിപ്പെടുകയും അന്നത്തെ വണ്ടിയിൽത്തന്നെ ചുപ്പുഅണ്ണാവിയും, പോററമ്മയും, ഭൃത്യനും നാട്ടിലേയ്ക്കു മടങ്ങുകയും ചെയ്തു.

അവർ യാത്രാമദ്ധ്യേ ശേവുകക്കാരോടും വണ്ടിയിലെ യാത്രക്കാരോടും ദേവിയെക്കുറിച്ചു് അന്വേഷിക്കാൻ മറന്നുപോയില്ല. അങ്ങനെ ഒരു യുവതി കാഷായവസ്ത്രധാരിണിയായി സഞ്ചരിച്ചിട്ടുണ്ടെന്നു ചിലരും, അങ്ങനെ ഒരു സ്ത്രീ സഞ്ചരിച്ചിട്ടില്ലെന്നു മററു ചിലരും പറഞ്ഞിട്ടും ദേവി നേരെ നിധിയിലേക്കു തന്നെ പുറപ്പെട്ടു പോയിട്ടുണ്ടെന്നു അവർ വിശ്വസിച്ചു ധൈര്യപ്പെട്ടു. യഥാ സുഖം വാ,യഥാ ദുഃഖം വാ, അവർ യാത്രചെയ്തു് വണ്ടിയിൽ നിന്നു് ഇറങ്ങി ചില ഭാണ്ഡങ്ങളും ആയി ശബരിമല ഇറങ്ങി വരുന്നവരെപ്പോലെ, നിരാശരായിട്ടു് നിധിയിലെ പടിക്കൽ എത്തിയപ്പോൾ ചുപ്പുഅണ്ണാവി ധാർഷ്ട്യത്തോടുകൂടി വീരാസുരനെപ്പോലെ ഉദ്ദണ്ഡനായി ഞെളിഞ്ഞു വളഞ്ഞും ദേവിയുടെ ഉററബന്ധുവായ പോററമ്മ വാവിട്ടു് ഉറക്കെ നിലവിളിച്ചും നിധിയിലെ വിശ്വസ്തനായ ഭൃത്യൻ വ്യസനാക്രാന്തനായി വടിയില്ലാത്ത അന്ധനെപ്പോലെ അതല്ല, മദ്യപാനലഹരി പിടിച്ചവനെപ്പോലെ ശിരസ്സിനെയും പാദങ്ങളെയും അലസിപ്പിച്ചു് അകത്തു കടന്നു ഗൃഹത്തിൽ മുൻഭാഗത്തു വെററില ഇടിച്ചു തിന്നുകൊണ്ടിരുന്ന മുത്തശ്ശിയേയും കാരണവരെയും കണ്ടു. ചുപ്പുഅണ്ണാവി ധാർഷ്ട്യത്തെ വെടിയാതെ കാരണവരുടെ അടു

ക്കൽ ചെന്നിരുന്നു. മുത്തശ്ശി പോററമ്മയുടെ വിളികേട്ടു പരിഭ്രമിച്ചു ചപ്പുതമ്പുരാട്ടിയുടെ മുഖത്തു നോക്കി.

ചപ്പു:—ദേവി എവിടെയ്ക്കോ ഓടിക്കളഞ്ഞു. ഞങ്ങളോടു കൂടി പട്ടാംബി സ്റ്റേഷൻവരെ ഉണ്ടായിരുന്നു. രാത്രിയായതുകൊണ്ടു് ഞങ്ങൾ ആ സ്റ്റേഷനിൽ ഇറങ്ങി എന്റെ തങ്കശ്ശിയുടെ മഠത്തിൽ താമസിച്ചു. അന്നു രാത്രിയിൽ മഠത്തിനു വെളിയിൽ ചാടി ഓടിക്കളഞ്ഞു. ഭ്രാന്തിക്കു് എന്തും ചെയ്യാമല്ലോ.

കാരണ:—എന്തു്? എന്തു്? ദേവി എവിടെപ്പോയി? എവിടെപ്പോയി? എന്റെ ഗ്രഹപ്പിഴയ്ക്കു ഞാൻ ഇങ്ങോട്ടു പോന്നു. അവൾ എവിടെ?

ചപ്പു:—ഞങ്ങൾ ആ പട്ടണം മുഴുവനും അന്വേഷിച്ചു. വഴിമദ്ധ്യേ എല്ലാ സ്ഥലങ്ങളിലും നടന്നു.

ഇതിനിടെ പോററമ്മയുടെ മുറവിളികേട്ടു് അകത്തെ സ്ത്രീകളും നിലവിളി തുടങ്ങി. മുത്തശ്ശിയും അവരോടു ചേൎന്നു തലതല്ലുകയും പുലമ്പുകയും കൈകൊണ്ടു മാറത്തടിക്കയും ചെയ്തു. എന്തു വേണ്ട ഒരു വലിയ ബഹളം ആയി. ഇവരുടെ നിലവിളികേട്ടു് അയൽപക്കക്കാരും മററു കരക്കാരും ഓടി എത്തി കാരണവരുടെ മുമ്പിൽ ഓച്ഛാനിച്ചു നിന്നു വ്യസനിച്ചു.

കാരണ:—ദേവി മരിച്ചുപോയിട്ടില്ലയോ? അവൾ പറഞ്ഞതുപോലെ എന്റെ കടം മുഴുവനും തീൎത്തുവല്ലോ.

ചപ്പു:—അതെപ്പിടി? നാൻ വാങ്കല്ലയേ?

കാരണ:—ഫ്! പറക്കഴുതേ! താൻ ബ്രാഹ്മണനോ പറയനോ? താൻ അന്ന്യായം കൊടുത്ത കാൎയ്യം ഇവിടെ പറഞ്ഞുവോ? തറവാട്ടു വസ്തുക്കൾ ഒക്കെ ജപ്തിചെയ്തിട്ടു് ഇവിടെ പറഞ്ഞുവോ? ലേലത്തിൽ വരു

ത്തീട്ടം താൻ എന്നേയുംകൊണ്ടു് ഇവിടെ നിന്നു പോയല്ലോ. ഫ്! ദുഷ്ടാ! ദ്രോഹി! ചണ്ഡാള! ആ ദേവിയെ താൻതന്നെ കൊന്നു. പരമദുഷ്ടാ, ദ്രോഹി!

ചുപ്പു:—ആമാം. ഉപകാരം ചെയ്തിട്ടു് ഇതാണോ പ്രതിഫലം?

കാരണ:—അതെ, എന്തു ഉപകാരം? എന്റെ കുഞ്ഞിനു ഭ്രാന്തോ? ദുഷ്ടാ! താൻ എങ്ങനേയോ പണത്തിനു വേണ്ടി ആ കുഞ്ഞിനെ കൊന്നു.

ചുപ്പു:—ഇല്ലെ. ഇല്ലെ. ഒമ്മാണു് ഇല്ലൈ.

കാരണ:—തന്റെ തമിഴും—താനും. താൻ എന്റെ വീട്ടിൽ നിന്നും ഇപ്പോൾ ഇറങ്ങണം. ആരെടി ചൂറപ്പയും ചാണകവെള്ളവും കൊണ്ടു വാ. ഈ ദ്രോഹി—ഈ പറപ്പട്ടി ചവുട്ടിയ ഇടം ഒക്കെ ചാണകവെള്ളം തളിച്ചു ശുദ്ധമാക്കട്ടെ. ആരെടാ, ഇയ്യാളെ പിടിച്ചു വെളിയിൽ തള്ളട്ടെ.

(ചുപ്പുഅണ്ണാവി അവിടെ നിന്നും ഒരു പോക്കായിപ്പോയി. അയാൾ പോയ വഴി അടിച്ചുവാരി ചാണകവെള്ളംകൊണ്ടു തളിച്ചു ശുദ്ധമാക്കി.)

മുത്തശ്ശി:—എടീ, എന്താണു് ഉണ്ടായതു്? പറ. എവിടേയ്ക്കാണു് ആ കുഞ്ഞു പോയതു്?

പോററമ്മ:—എനിക്കു് അറിയുവാൻ പാടില്ലേ. അയ്യോ! രാത്രിയിൽ ഉറക്കത്തിനു് ആ മാളികയിൽ പോയി. അത്താഴം ഊണുകഴിഞ്ഞു് ഞാൻ ചെന്ന സമയം മാളിക അകത്തു നിന്നും കുററിയിട്ടിരിക്കയായിരുന്നു. നേരം വെളുത്തു നോക്കുമ്പോൾ കതകു തുറന്നു കിടക്കുന്നു. ദേവിയെ അവിടെ എങ്ങും കാണ്മാനുണ്ടായിരുന്നില്ല. എന്റെ വ്യസനം ആരോടു പറയുന്നു? എന്റെ ചോറു്......

മുത്തശ്ശി:—ആരും കൊന്നിട്ടില്ല, തീൎച്ചതന്നെ.

കാരണ:—അവളുടെ ദുഷ്കാലം. അവളുടെ ജാതകം നോക്കിയ കണിയാരും ഇങ്ങനെ തന്നെ പറഞ്ഞു. മരിക്കേണ്ട കാലം. മരണദുഃഖം അനുഭവിക്കണം എന്നു പറഞ്ഞിട്ടുണ്ടു്.

മുത്തശ്ശി:—എന്തായാലും നമുക്കു നഷ്ടമായി. ആരെയാണു പറഞ്ഞയയ്ക്കുക? എവിടെയാണു പറഞ്ഞയയ്ക്കുക?

കാരണ:—എന്റെ കുഞ്ഞു് സൎവ്വത്തെയും ഉപേക്ഷിച്ചു. ആഭരണങ്ങളെ ഉപേക്ഷിച്ചു. പുടവകളെ ഉപേക്ഷിച്ചു. ധനത്തെ ഉപേക്ഷിച്ചു. അപ്പോൾ ഇതിന്റെ കാരണം എന്താണെന്നു നാം അറിഞ്ഞില്ല. ഇപ്പോൾ ഇതാ, തറവാട്ടിനേയും നമ്മെ എല്ലാവരേയും ഉപേക്ഷിച്ചു് അവൾ എവിടെയാണു്? ആവൊ? നാം വിചാരിച്ചാൽ എന്താണു ഫലം? നാം വ്യസനിച്ചാൽ എന്താണു ഫലം? നമുക്കു് എന്തു ചെയ്യാം? സൎവ്വേശ്വരൻതന്നെ രക്ഷിക്കട്ടെ.

ഈ സമയത്തു പുത്രവിയോഗംകൊണ്ടു ദുഃഖിച്ചിരിക്കുന്ന ഉദയഭാനുവിന്റെ അച്ഛനമ്മമാരും നിധിയിൽ വന്നു ചേൎന്നു. കാരണവർ അവരുടെ ദുഃഖത്തെ ആദരിക്കുന്ന ഭാവത്തിൽ ഉദയഭാനുവിന്റെ അച്ഛനെ ഒരു മാന്യസ്ഥാനത്തേയ്ക്കു ക്ഷണിച്ചു് അവിടെ രണ്ടാളുകളും ഇരുന്നിട്ടു് ദുഃഖത്തെ പോക്കടിക്കുവാനുള്ള വെററിലത്തട്ടവും അവരുടെ ഇടയിൽ വെച്ചു. ഉദയഭാനുവിന്റെ അമ്മയെ മുത്തശ്ശിയും കൂട്ടിക്കൊണ്ടു് അകായിലേയ്ക്കു പോയി.

കാരണ:—ആശാനെ, എന്താണു ചെയ്യുക? നമുക്കു രണ്ടാളുകൾക്കും ദുഃഖം ഒരേകാലത്തു നേരിട്ടുവല്ലോ.

ഉദ-അച്ഛൻ:—എല്ലാം ഈശ്വരവിധി. ഉദയഭാനുവിനെ നാട്ടിനു പുറത്താക്കി. അതു് അധികൃതരുടെ അധൎമ്മ

പ്രതിപത്തിയാണെന്നു് അറിഞ്ഞു് ദുഃഖത്തെ ഒട്ടു് അടക്കിവയ്ക്കാം. ഈ വിപത്തു് ഈശ്വരകൃതമല്ലാതെ മറെറന്തായിരിക്കും? ഞങ്ങൾക്കും ദേവിയേ കണ്ടിട്ടു് ഉദയഭാനുവിയോഗത്തിൽ ഞങ്ങൾക്കുള്ള ദുഃഖത്തെ ആശ്വസിപ്പിക്കാം എന്നുള്ള ആശയും നഷ്ടമായി.

കാരണ:—ഉദയഭാനു എവിടെയാണെന്നു നമുക്കു് അറിയാം. വിശേഷിച്ചും അവൻ ഒരു പുരുഷനാണു്. ധൈര്യം തികഞ്ഞിട്ടുള്ളവനാണു്. ഇതൊരു സ്ത്രീ. ചെറുപ്പം. കൈയിൽ പണമില്ല. അവളുടെ പ്രവൃത്തിയിൽ ഓരോന്നും വ്യസനം ഉണ്ടാക്കുന്നു.

ഉദ-അച്ഛൻ:—ദേവിക്കു് എന്തോ കരുതലുണ്ടെന്നു് എനിക്കു് അറിയുവാൻ കഴിഞ്ഞില്ല. ആ നോട്ടുകളെ ഒക്കെ ഇവിടത്തെ കടം തീർക്കുവാൻ എന്നെ ഏൾപ്പിച്ചപ്പോൾ എനിക്കും വിസ്മയംകൊണ്ടു് അതിന്റെ ഉദ്ദേശം ഗ്രഹിക്കുവാൻ കഴിഞ്ഞില്ല.

കാരണ:—ആ ചുപ്പുഅണ്ണാവി പരമദുഷ്ടൻ. അയാളുടെ കൃത്രിമം ആണു് ഇതിനൊക്കെ കാരണം.

ഉദ-അച്ഛൻ:—ഈശ്വരേച്ഛ എന്നേ പറവാനുള്ളു. ചുപ്പു അണ്ണാവിയെ ദുഷിച്ചിട്ടു പ്രയോജനമില്ല.

കാരണ:—ഈശ്വരന്നു് ഇങ്ങനെ ഇച്ഛയുണ്ടാകുവാൻ കാരണമെന്തു്? ഒരുവൻ നശിക്കണമെന്നും മറെറാരുവൻ നന്നാകണമെന്നും ഈശ്വരൻ ഇച്ഛിക്കുമോ?

ഉദ-അ:—അതില്ല. ഈശ്വരൻ എല്ലാവക്കും നന്മ മാത്രമേ ഇച്ഛിക്കുകയുള്ളൂ.

കാരണ:—പിന്നെ നമുക്കു് ഈ അനത്ഥത്തെ ഉദ്ദേശിച്ചതെന്തിനു്?

ഉദ-അ:—നമ്മുടെ നന്മയ്ക്കു തന്നെയാണു്. നമ്മളിൽ പല ദോഷങ്ങളും ഉണ്ടായിരിക്കും. ആ ദോഷം നശിപ്പിക്കുവാൻ തന്നെ.

കാരണ:—നമുക്കു് ഇല്ലാതെ ആയി. നമുക്കു നൽകിയ ഭാഗ്യം ഈശ്വരൻ തനിയേ എടുത്തുകഴിഞ്ഞു. നമുക്കു് അനുഭവത്തിനു ഭാഗ്യമില്ല.

ഉദ-അ:—അങ്ങനേയും സമാധാനത്തിനു വഴിയുണ്ടു്.

ഈ രീതിയിലുള്ള ഒരു സംഭാഷണം അകായിലുള്ള സ്ത്രീകളുടെ ഇടയിലും ഉണ്ടായിരുന്നു. പക്ഷെ അതു സ്ത്രീസ്വരത്തിൽ ആയിരിക്കാം. എന്തു സംഭാഷണംകൊണ്ടും എന്തു രോദനംകൊണ്ടും ദേവി മടങ്ങിവന്നു ചേൎന്നില്ല എന്നു മാത്രം നമുക്കു് അറിയാം. ദേവി ഇല്ലാതെ ആയതുകൊണ്ടു് എല്ലാവൎക്കും ദുഃഖം ഉണ്ടായി എങ്കിലും കാരണവരുടെ ഋണം മുഴുവനും തീൎന്നതിനാൽ എല്ലാവൎക്കും ആശ്വാസവും ഉണ്ടായി. ഉദയഭാനുവിന്റെ കുടുംബസ്ഥിതി അങ്ങനെ അല്ല. ഉദയഭാനുവിനു് എന്തെങ്കിലും ഉദ്യോഗം ലഭിച്ചിട്ടു ദാരിദ്ര്യത്തെ നീക്കാമെന്നു് ആശിച്ചിരുന്ന ആ കുടുംബത്തിനു് ഉദയഭാനു നഷ്ടമായി ഭവിച്ചു. ദേവി ആ കുടുംബത്തിനു് പല വിലയേറിയ സഹായങ്ങളും ചെയ്തുവന്നു. അവയും ഇപ്പോൾ ഇല്ലാതെ ആയ സ്ഥിതിക്കു് ആ കുടുംബം അലഞ്ഞുപോകുമെന്നു് എവരും ഭയപ്പെട്ടു.

——:o:——

# അദ്ധ്യായം 6.

ഒരു പശ്ചാത്താപം.

അന്നു സന്ധ്യയാകുന്നതിനു മുമ്പിൽ നിധിയിൽ ഒരു വക സമാധാനം സ്ത്രീകൾക്കും കാരണവക്കും ഉണ്ടായി. അച്ഛനും അമ്മയും സഹോദരങ്ങളും ഇല്ലാത്ത ദേവിയുടെ അഭാവത്തിൽ നിന്നും ജാതമായ ദുഃഖം ചിരകാലത്തേയ്ക്കു നിലനിൽക്കുകയില്ലെന്നു നമുക്കും അറിയാമല്ലോ. എന്തു ദുഃഖവും, എന്തു കഠിനമായ ദുഃഖവും, കാലത്തിനു വശപ്പെട്ടു ക്ഷയിച്ചുപോകുന്നതാണു്. സുഖവും അങ്ങനെ അല്ലെന്നു വരുമോ? സുഖവും ദുഃഖവും സഹോദരങ്ങൾ—എന്നാൽ ഒരേ ഉദരത്തിൽ ജനിച്ചവയാണു്. സംസൃതിക്കു മൂലമായ പ്രപഞ്ചം ദുഃഖമയമാണെന്നും, സുഖം നമ്മുടെ ഭ്രമംകൊണ്ടു തോന്നുന്നതാണെന്നു് ഒരു മതവും; അങ്ങനെ അല്ല, പ്രപഞ്ചത്തിൽ ശാശ്വതമായിട്ടുള്ളതു സുഖമാണു്—ആ സുഖത്തിൽ നാം നമ്മുടെ ബുദ്ധിഭ്രമംകൊണ്ടു ദുഃഖം ആരോപിച്ചു നാം അനുഭവിക്കുന്നതാണു്—ഇങ്ങനെ പ്രബലമായ വേറൊരു മതവും സ്ഥാപിക്കപ്പെട്ടിട്ടുണ്ടു്. സുഖവും ദുഃഖവും ഏതോ ഒരു വസ്തുവിന്റെ ഭാവഭേദങ്ങളാണെന്നും, രണ്ടും നമ്മുടെ സങ്കല്പത്തിൽ മുളച്ചിട്ടുള്ളവയാണെന്നും, സുഖവും ദുഃഖവും ഒരുപോലെ മിഥ്യകളാണെന്നും ബുദ്ധി ബാഹ്യമായ പ്രപഞ്ചം വിട്ടു് അന്തർമുഖമായിട്ടു വ്യാപരിക്കുമ്പോൾ സുഖദുഃഖങ്ങൾ അവയുടെ ദ്വന്ദ്വഭാവം വിട്ടു് നമ്മുടെ സുഖനിദ്ര—അതായതു സുഷുപ്തി—അതായതു് സ്വപ്നരഹിതമായ ഗാഢനിദ്രയിൽ നാം പിന്നീടു് അനുഭവിച്ചതായി വിചാരിക്കുന്ന "ആനന്ദ"ത്തിൽ

ലയിച്ച് നമ്മുടെ ബുദ്ധിക്കു ഗോചരമല്ലാതെ ഭവിക്കുമെന്നും ഒരു സിദ്ധാന്തം പ്രാബല്യം പ്രാപിച്ചിട്ടുണ്ട്. ഈ വക സിദ്ധാന്തങ്ങളിൽ എന്തു യാഥാർത്ഥ്യം ഉണ്ടെന്ന് ഇപ്പോൾ നിശ്ചയിക്കുവാൻ പാടില്ല. നാം എന്തോ വിയോഗംകൊണ്ടു ദുഃഖിച്ചിരിക്കുമ്പോൾ നമ്മുടെ ബുദ്ധി മറ്റൊരു വസ്തുവിൽ ശ്രദ്ധിക്കുന്നതായി ദുഃഖം മറച്ചുകളയുന്നു. അതുപോലെ നാം ഇഷ്ടവസ്തു യോഗത്തിൽ (ലാഭം) സുഖിച്ചിരിക്കുമ്പോൾ അപ്രാപ്തമായ മറ്റൊരു വസ്തു ഇച്ഛിക്കുന്നതായി ആ സുഖവും നമ്മിൽനിന്നും മറഞ്ഞുപോകുന്നു. സുഖവും ദുഃഖവും ആ ഹേതുവായിട്ട് നമ്മുടെ ബുദ്ധി ഭോഗവിഷയമായി വ്യാപരിക്കുമ്പോൾ, നമുക്കു സംഭവിക്കുന്നു. അതിനാൽ സുഖവും ദുഃഖവും മിഥ്യകൾ തന്നെ. ഒരു വസ്തുവിനോടുള്ള ഭോഗേച്ഛ ആ വസ്തുവിന്റെ യോഗത്തിൽ സുഖത്തേയും, വിയോഗത്തിൽ ദുഃഖത്തേയും നമ്മിൽ ഉല്പാദിപ്പിക്കുന്നതായി തെളിയുന്നു. ഇതു പ്രാപഞ്ചികന്മാരുടെ സ്വഭാവത്തോട് അനുയോജിച്ചിരിക്കുന്ന അവസ്ഥയാണ്. പ്രപഞ്ചം നമ്മുടെ ഭോഗത്തിനു വിഷയമാണ്. പ്രപഞ്ചത്തിൽ അടങ്ങിയിരിക്കുന്ന നാനാവസ്തുക്കളുടേയും യോഗം തള്ളി വിയോഗം ഇച്ഛിക്കുന്നവർ സുഖദുഃഖാതീതമായ അവസ്ഥയെ പ്രാപിക്കേണ്ടതാണല്ലോ. സുഷുപ്തിയിൽ ഈ പ്രപഞ്ചവും അതിനെ അറിയുന്ന ബുദ്ധിയും തമസ്സിൽ മുങ്ങിപ്പോകുന്നതിനാൽ യാതൊരു അവസ്ഥയെ നമ്മുടെ ജീവാത്മാവ് അനുഭവിക്കുന്നുവൊ അതേ അവസ്ഥ ആ ജീവാത്മാവിന്റെ നിജമായ പദം ആണെന്നു ഘോഷിക്കുന്നവർ നിത്യസുഷുപ്തിയെ ആണു സംവദിക്കുന്നതു്. സുഷുപ്തിയിൽ നമ്മുടെ ശരീരപോഷണം നിർവഹിക്കപ്പെടുന്നു. ജാഗ്രത്തിലും സ്വപ്നത്തിലും ജീവാത്മാവ് ഭോഗബുദ്ധിയാൽ പ്രേരിക്കപ്പെട്ടിട്ട് വ്യാപരിക്കുന്നതിനാൽ അതി

ന്റെ ആവശ്യമായ ശരീരപോഷണം ആവശ്യംപോലെ നിവ്വഹിക്കപ്പെടുന്നില്ല. സൂക്ഷ്മത്തിൽ ജീവൻ സുഷുപ്തികാലങ്ങളിൽ പുഷ്ടിയേയും ബലത്തേയും പ്രാപിക്കുന്നു. അങ്ങനെ പുഷ്ടിയേയും ബലത്തേയും പ്രാപിക്കുന്ന കാലത്തെ ജീവാത്മാവിന്റെ അവസ്ഥ നിജാനന്ദപരമാണെങ്കിൽ— അതായതു നമ്മുടെ ജന്മസാഫല്യത്തെ നിവ്വഹിക്കുന്നവക്ക് പ്രാപിക്കേണ്ട ശുദ്ധപദമാണെങ്കിൽ— ആ സുഷുപ്തിയിലെ ജീവപോഷണത്തിനു് ആവശ്യകങ്ങളായ ജാഗ്രത്തിലേയും സ്വപ്നത്തിലേയുംഭോഗവിഷയസ്വീകരണവും അത്യാവശ്യം തന്നെ എന്നു വരുന്നു. എന്നാലൊ മുമുക്ഷുക്കരം ഭോഗവിഷയവിയോഗത്തെയാണു് ആശിക്കുന്നതു്. ആ വിയോഗമാണു് ശാസ്ത്രങ്ങളും ഓതുന്നതു്. ആ സ്ഥിതിക്കു സുഷുപ്തിയിൽ ജീവാത്മാവിനു് ആ ശരീരപോഷണകാലത്തിൽ സിദ്ധിക്കുന്ന അവസ്ഥ പരമാനന്ദപദമായിത്തീരുവാൻ പാടില്ല.

പിന്നെ മറെറാരു സിദ്ധാന്തം ശാസ്ത്രങ്ങളാൽ വ്യക്തമാകുന്നുണ്ടു്. നമ്മുടെ ജീവാത്മാവിന്റെ നിജമായ, അതായതു് സ്വാഭാവികമായ, അവസ്ഥയെ ദുഃഖരഹിതമായ സുഖമാക്കുന്നു. ജീവാത്മാവു് ഭോഗത്തിനായി വിഷയങ്ങളെ ഇച്ഛിക്കുന്നതായിട്ടു സംസാരിക്കുന്നു. ദുഃഖത്തെ പ്രാപിക്കുന്നു. നാം നമ്മുടെ നിജപദമായ സുഖത്തെ അന്യവസ്തുക്കളുടെ ലബ്ധിയിൽ അറിയുന്നതായിട്ടു് ആ വസ്തുക്കളെ ലഭിക്കുവാൻ ശ്രമിക്കുകയും അവയുടെ യോഗവിയോഗങ്ങളിൽ സുഖദുഃഖങ്ങളെ അനുഭവിക്കുകയും ചെയ്യുന്നു എന്നു വിചാരിക്കുന്നു. ആത്മാവിൽ ഇല്ലാത്ത സുഖത്തെ നരംകുവാൻ വിഷയങ്ങരംക്കു സാമത്ഥ്യമുണ്ടൊ എന്ന ശങ്ക വാദപ്രതിവാദത്തിനായി വശപ്പെട്ടുവരുന്നു. വിഷയങ്ങരം കേവലം തുച്ഛങ്ങരം—ജീവരഹിതമായ പ്രേതങ്ങരം—ഒരു വസ്തു

വിനെ എങ്കിലും ജീവനോടുകൂടി നാം ഭുജിക്കുന്നില്ലല്ലോ. അതിനെ കൊന്നു പാകപ്പെടുത്തീട്ടു മാത്രമേ നാം ഉപയോഗിക്കുന്നൊള്ളു. അവയെ ഭുജിക്കുന്നതുകൊണ്ടു് നമുക്കു തോന്നുന്ന സുഖം സൂക്ഷ്മത്തിൽ അതിനോടു ചേൎന്നതല്ല. ആ സുഖം ആത്മാവിൻെറ സ്വഭാവം ആണു്. ആ സുഖത്തെ നാം അനുഭവിക്കുന്ന വസ്തുക്കളിൽ ഉള്ളതാണെന്നു ഭ്രമിച്ചു് വിഷയാതുരന്മാരായി ദുഃഖിക്കുന്നു. ആ ഭ്രമത്തെ വിട്ടു് ആ സുഖം ആത്മാവിൽ നിക്ഷിപ്തമാണെന്നും, അതു് ആത്മാവിൻെറ നിജാവസ്ഥയാണെന്നും അറിയുന്നതുതന്നെ മുമുക്ഷുവിൻെറ ഗതി.

ഇങ്ങനെയുള്ള വാദങ്ങളെ വിട്ടു് ദേവിയുടെ വിയോഗത്താൽ നിധിയിൽ ഇളക്കപ്പെട്ട ദുഃഖം സൂൎയ്യാസ്തമനത്തോടുകൂടി വിസ്മരിക്കപ്പെടുകയോ അവശിഷ്ടം രാത്രിയിലെ ഗാഢനിദ്രയ്ക്കു മൂലമായ തമസ്സിൽ ലയിക്കയോ ചെയ്തതുപോലെ അടുത്തദിവസം നിധിയിലെ ജനങ്ങളും ഭൃത്യന്മാരും പതിവുപോലെയുള്ള നിജജോലികളിൽ ശ്രദ്ധയുള്ളവരായി കാണപ്പെട്ടു. ദേവി ബാല്യത്തിലെ തന്നെ ഏകാന്തവാസത്തെ ഇച്ഛിക്കുന്നവളായി, നിധിയിലുള്ള സ്ത്രീകളോടു സഹവാസത്തിൽ അഭിരുചിയില്ലാതെയിരുന്നതുകൊണ്ടു് ദേവിയുടെ സ്മരണ അവരിൽനിന്നും മായുന്നതിനു ദീൎഘകാലം ആവശ്യപ്പെട്ടില്ല. കേവലം ഒരു സ്നാനം കൊണ്ടോ, അഥവാ ഒരു നിദ്രകൊണ്ടോ, വിട്ടുപോകത്തക്ക സ്മരണ മാത്രമേ നിധിയിൽ ശേഷിച്ചിട്ടുണ്ടായിരുന്നൊള്ളു. ദേവിയെക്കുറിച്ചു് നിധിയിലുള്ളവൎക്കു താല്പൎയ്യമുണ്ടാകുന്നതിനു പ്രധാനമായ കാരണം അവളുടെ ധനമായിരുന്നു. ആ ധനം നിഷ്പ്രയാസേന അവൾ മരിക്കുന്നതിനു മുമ്പേ തന്നെ തറവാട്ടോടു ചേരുന്നതിനു സംഗതിയായതുകൊണ്ടു്

ആ ദേവി നിധിയിലുള്ളവൎക്കു കേവലം നാമപ്രായമായി അവശേഷിച്ചതേ ഉള്ളു. ഉദയഭാനുവിന്റെ അൎത്ഥനായ ദേവിയുടെ ഗുരു അദ്ദേഹത്തെ ഏല്പിച്ചിരുന്ന ധനം മുഴുവനും അവളുടെ ഉദ്ദേശത്തെ പൂൎണ്ണഫലസംയുതമാക്കി ച്ചെയ്യുന്നതിനു വിനിയോഗിച്ചപ്പോൾ കാരണവർ താൽക്കാലികമായിട്ടു് ഉളവായ സന്തോഷത്തിൽ പലതുമൊക്കെ സംഭാവനയായും ഗുരുദക്ഷിണയായും ദാനം ചെയ്യണമെന്നു് ഉദ്ദേശിച്ചിട്ടുണ്ടെന്നു പറഞ്ഞതല്ലാതെ ആ വാഗ്ദാനത്തെ ആ മഹാനുഭാവനായ ഗുരു സ്വീകരിക്കയോ കാരണവർ നിവ്വഹിക്കുകയോ ചെയ്തില്ല.

ദേവിയെക്കൂടാതെ അവളുടെ ഭൃത്യജനം നിധിയിൽ വന്നുചേൎന്നു് ഏഴെട്ടു ദിവസം കഴിഞ്ഞു് ഒരുദിവസം ഉച്ചയാകുന്നതിനുമുമ്പു്, ദേവിയുടെ ചാരിത്രവ്രതത്തെ ഭഞ്ജിക്കുവാൻ ശ്രമിച്ച പ്രഭുവും അയാളുടെ സഹോദരിയായ വിധവയും ഭൃത്യന്മാരും നിധിയിൽ വന്നുചേൎന്നു. ആ പ്രഭുവിനു് നാവനക്കുവാൻ പാടില്ലാതെയിരുന്നു എങ്കിലും ബുദ്ധി നശിച്ചുപോയിട്ടില്ലായിരുന്നു. പ്രഭുവിനുവേണ്ടി കാരണവരോടു സംസാരിച്ചതു പ്രഭുവിന്റെ മൂത്തസഹോദരിയായിരുന്നു. അവൾ ഒരു വിധവയായിരുന്നു എങ്കിലും, ഒരു സഹോദരനു വേണ്ടി തന്റെ വൈധവ്യദുഃഖാചരണത്തെ വെടിഞ്ഞു് അന്യന്മാരോടു സംസാരിക്കുന്നതിനു പ്രിയമുള്ള ഒരു സുവ്രതയായിരുന്നു. അവളുടെ മാതൃഭാഷ തമിഴായിരുന്നു. എങ്കിലും കേരളത്തിൽ ദീർഘകാലം സഞ്ചരിച്ചിരുന്നതുകൊണ്ടു് മലയാളത്തിൽ തന്റെ വിചാരങ്ങളെ പറഞ്ഞറിയിക്കുവാൻ സാമത്ഥ്യം ഉണ്ടായിരുന്നു. അതോടുകൂടി തമിഴിലുള്ള പാണ്ഡിത്യവും മലയാളം സംസാരിക്കുന്നതിനു് അവൾക്കു യഥേഷ്ടം സൗകൎയ്യത്തെ നൾകി. അവൾ ഇങ്ങനെ കാരണവരുമായി പരിചയപ്പെട്ടു.

വിധവ:—ഞങ്ങൾ ഒരു പിള്ളയെ തേടിയാണു വന്നതു്. അമ്മാൾ എവിടെ?

കാരണ:—ആരെയാണു്?

വിധവ:—ശ്രീചക്രപുരത്തിലേയ്ക്കു പോയപ്പോൾ താങ്കളോടുകൂടി വന്ന ആയമ്മാൾ.

കാരണ:—കഷ്ടം! അവൾ എവിടേയ്ക്കോ ഓടിപ്പോയി എന്നു് ഇവർ വന്നു പറഞ്ഞു. നിങ്ങൾക്കു് എന്തെങ്കിലും അറിവുണ്ടോ?

വിധവ:—ഇല്ല. ഞങ്ങളും ആയമ്മാളെ തേടിത്തന്നെ വന്നു. ഇവിടെ ഇരിക്കുന്നോ?

കാരണ:—ഇത്ര ദയവു് നിങ്ങൾക്കുണ്ടായല്ലോ. ഇവിടെ വന്നേ ഇല്ല.

വിധവ:—അതിനാലെ നാങ്കൾക്കും കവലയുണ്ടു്.

കാരണ:—കവലയൊ? ഓ, ഇവർ അസത്തുക്കൾ തന്നെ. കവലയോ? (എന്നു കോപിക്കുന്നു)

വിധവ:—എന്തിനു കോപിക്കുന്നു? ക്ഷമിക്കണേ!

കാരണ:—നിങ്ങൾ എന്റെ കുഞ്ഞിനെ കവല എന്നു പറയുന്നുവോ? കുഞ്ഞിനെ കാണാത്തതുകൊണ്ടു് ഞങ്ങൾ വ്യസനിച്ചിരിക്കുന്നു.

വിധവ:—അപ്പിടി അല്ല. നാങ്കൾക്കും വ്യസനം ഉണ്ടു. അതിനാലെ നാങ്കൾ വന്തോം. (ആ സമയം ഉദയഭാനുവിന്റെ അച്ഛനും വന്നുചേൎന്നു. അദ്ദേഹത്തിന്റെ വ്യസനഭാവം കണ്ടു് ആ പ്രഭുതന്നെ ഒരു കടലാസിൽ എന്തോ എഴുതി സഹോദരിയെ കാണിച്ചു.) ഇവർ ആരാണു്, ആ അമ്മാളുടെ അത്തനൊ.........

കാരണ:—അത്തനമല്ല.........

ഉ—അ:—ഞാൻ ആ കുഞ്ഞിന്റെ അച്ഛനല്ല.

കാരണ:—അച്ഛനാണെന്നോ ചോദിച്ചതു്? അച്ഛനല്ല. ആ കുഞ്ഞിന്റെ ഗുരു—ആശാൻ—എന്നു തിരുത്തിപ്പറഞ്ഞു. (അതു കേട്ടു നാവനക്കുവാൻ പാടില്ലാത്ത പ്രഭു എഴുന്നേററു ഗുരുവിന്റെ പാദങ്ങളെ പിടിച്ചു നമസ്കരിക്കയും കരയുകയും ചെയ്തു.)

(ഉദയഭാനുവിന്റെ അച്ഛൻ ആ പ്രഭുവിനെ പിടിച്ചു് എഴുന്നേൽപ്പിച്ചു് കാര്യം അറിയുവാനായി ശ്രമിച്ചു.)

വിധവ:—അവൻ എന്റെ തമ്പി. സംസാരിക്കാൻ പാടില്ല. ഒരു മഹാവ്യാധി. ആ ചിന്നമ്മാളെ കാണുവാനായി വന്നു. അവരു ഞങ്ങളുടെ വക ഒരു മഠത്തിൽ താമസിച്ചിരുന്നു. അന്നു് ഈ തമ്പിയും അവിടെ ഉണ്ടായിരുന്നു. നേരം വെളുത്തപ്പോരു ആയമ്മാളെ കാണാതെ ആയി.

കാരണ:—ഇതെന്തൊരു അത്ഭുതം! ആശാനെ, ആശാൻ ഇവരേയും കൂട്ടിക്കൊണ്ടു് ആ ബംഗ്ലാവിൽ പോകണം. അവക്കു വേണ്ടതൊക്കെ തയ്യാറാക്കി കൊടുത്തയയ്ക്കാം.

ഞങ്ങരു അങ്ങോട്ടു പോകുമ്പോരു ഇദ്ദേഹം ഒരു വിരുന്നു കഴിച്ചു. ശ്രീ ചക്രപുരത്തിൽ ഞങ്ങരുക്കു വേണ്ട സൗകര്യം ഏർപ്പെടുത്തിത്തന്നു. അവർ അന്യദേശക്കാരല്ലേ. അവരെ മാനിക്കാതെയിരിക്കാമോ? നമ്മുടെ ദുഃഖം അന്വേഷിച്ചു വന്നവരാണല്ലോ.

ഗുരു:—ആഹാ! അവരൊ! കാര്യം ഒക്കെ മനസ്സിലായി. ആകട്ടെ. വരുവിൻ (എന്നു ദേവിയുടെ ബംഗ്ലാവിലേയ്ക്കു് ആ പ്രഭുവിനെയും സ്ത്രീകളെയും ഭൃത്യന്മാരെയും കൂട്ടിക്കൊണ്ടു പോയി അവിടെത്താമസിപ്പി

ച്ചു.) അന്നത്തെച്ചിലവിനു വേണ്ട പഴവരിയും കോപ്പുകളും എടുപ്പിച്ചുകൊണ്ടു കാരണവരും പിന്നാലേ വന്നുചേൎന്നു.

കാരണവർ:—അയ്യോ! ഇദ്ദേഹത്തെ ഞാൻ ആദ്യം കണ്ടതു ഞങ്ങൾ ശ്രീചക്രപുരത്തിലേയ്ക്കു പോകുംവഴി ആയിരുന്നു. അന്ന് ഒരു ഗംഭീരപുരുഷനായ ഇദ്ദേഹം ഇന്ന് ഈ അവസ്ഥയിൽ വരുവാൻ കാരണമെന്ത്? അന്നു ഞങ്ങളോടു സംസാരിച്ചുകൊണ്ടു രാത്രിയിൽ പന്ത്രണ്ടു മണിവരെ ഇരുന്നു. ഇന്നു നാവനക്കുവാൻ ശക്തിയില്ല. കഷ്ടം! മനുഷ്യൎക്കു വരുന്ന വിപത്ത്! എന്തു വലിയ ആൾ. ചപ്പുഅണ്ണാവി പറഞ്ഞുവല്ലോ ഒരു ജമിന്ദാരോ മറ്റൊ ആണെന്ന്. എന്തു കഷ്ടം! ഈ ആപത്തുകൂടി കാണുവാൻ സംഗതിയായല്ലോ. അദ്ദേഹത്തെ നല്ല സ്ഥിതിയിൽ കണ്ടിട്ട്, പത്തു പതിനഞ്ചു ദിവസത്തിനകം ഈ വിധത്തിൽ ആയല്ലോ. മനുഷ്യരുടെ വലുപ്പം എന്താണ്!

ഗുരു:—ആ വലുപ്പത്തിൽ നിന്നും വലിച്ചു താഴെ ഇടുവാൻ ഈശ്വരന്ന് ഒരു നിമിഷംപോലും വേണ്ട.

കാരണ:—എങ്കിലും ഇതു് അത്ഭുതം തന്നെ. സംശയമില്ല. അദ്ദേഹം എവിടെ? നമുക്കു അകത്തുചെന്നു കാണാം.

ഗുരു:—അദ്ദേഹത്തിന്റെ ഊണു കഴിയട്ടെ. നമുക്കു പിന്നീടു പോയി വിവരം ഒക്കെ അറിയാം. അവർ നന്നായി ക്ഷീണിച്ചിരിക്കുന്നു.

കാരണ:—അതുപോരാ! അവൎക്ക് ഇനിയും എന്തെങ്കിലും ആവശ്യം ഉണ്ടോ എന്നറിയുന്നതു നമ്മുടെ ജോലി അല്ലേ?

ഈ വിധം സംസാരിച്ചുംകൊണ്ട് ആ ബംഗ്ലാവിനകത്തു പ്രവേശിച്ചപ്പോൾ ആ പ്രഭു താഴെ മറിഞ്ഞു വീണു്

നെറ്റിത്തടം നിലത്തടിച്ചു കിടക്കുന്നതു കണ്ടു് ഇവർ ബദ്ധപ്പെട്ടു് അടുക്കെ ചെന്നു നോക്കി. മുഖത്തിനു താഴെയുള്ള തറ ഒഴുകിക്കൊണ്ടിരിക്കുന്ന കണ്ണുനീർകൊണ്ടു നനഞ്ഞിട്ടുണ്ടായിരുന്നു. കുറെക്കൂടി സമീപിച്ചു നോക്കിയപ്പോൾ ദേവിയുടെ ഒരു ഛായാപടം തറച്ചിരിക്കുന്ന ചുവരിനു നേരേ താഴെയാണു് ഈ പ്രഭു കിടക്കുന്നതെന്നും അറിഞ്ഞു. ഇതെന്തൊരു വിസ്മയം?

ഗുരു:—ദേവിയെ ഇദ്ദേഹം കൊന്നിരിക്കുമോ? പശ്ചാത്താപംകൊണ്ടു് ഇങ്ങനെ സാഹസംകാണിക്കുകയാണോ?

കാരണ:—അദ്ദേഹം എന്തു സൗമ്യനായിരുന്നു? അദ്ദേഹം ദേവിയെ കൊല്ലുകേ! വണ്ടിയിൽ ഇരിക്കുമ്പോൾ ആ സ്ത്രീകൾക്കും അദ്ദേഹത്തിനും ദേവിയോടു് എന്തൊരു രവാണു്?

ഗുരു:—ചെറുപ്പക്കാർ സ്ത്രീകളെ ബഹുമാനിക്കുന്നതു് എന്തിനെന്നു നമുക്കറിയരുതേ. നാമും ചെറുപ്പക്കാരായിരുന്നുവല്ലോ.

കാരണ:—ഛേയ് അങ്ങനെ വരുകയില്ല.

ഗുരു:—കാര്യം മുഴുവനും ഞാൻ ഗ്രഹിക്കാം; കൗശലമുണ്ടു്. നാവനക്കുവാൻ വഹ്യാ എന്നേ ഒള്ളു. കടലാസിൽ എഴുതുവാൻ കഴിയുമെന്നു പറഞ്ഞുവല്ലോ.

കാരണ:—എന്നാൽ അങ്ങനെ ചെയ്യണം. (എന്നുപറഞ്ഞിട്ടു പ്രഭുവിന്റെ പാചകന്മാരെക്കണ്ടു് അവരുടെ ആവശ്യങ്ങൾ എന്തെല്ലാം എന്നറിഞ്ഞിട്ടു പോയി.)

അവശനായ പ്രഭുവിന്റെ സഹോദരിയുടെ പ്രാർത്ഥനപ്രകാരം, ഉദയഭാനുവിന്റെ അച്ഛൻ അവിടത്തന്നേ താമസിച്ചു് അവരുമായി ഒരുമിച്ചു ഭക്ഷണം കഴിച്ചതിന്റെ ശേഷം വിശ്രമിക്കുവാനായി പടിഞ്ഞാറേ വരാന്തയിൽ അവർ മൂവരും വന്നുകൂടി.

വിധവ:—ഞങ്ങളേ രക്ഷിക്കണം. ഇവൻ എന്നുടെ തമ്പിയാകും. അന്ത പാപ്പാൻ.........

ഗുരു:—ആരു് ചുപ്പുഅണ്ണാവിയോ?

വിധവ:—അവർതാൻ. അവരാകും ഇന്ത വിനയെ വലിച്ചുവച്ചതു്. അവർ എങ്കെ?

ഗുരു:—പരമദുഷ്ടൻ! നന്ദികെട്ട പട്ടരു്. അയാളേ കാണരുതു്. അയാൾ എൻെറ ദേവിയെ അപകടത്തിൽ അകപ്പെടുത്തി. സംശയമില്ല. (എന്നു വ്യസനിക്കുന്നു).

ആ സമയം പ്രഭു തൻ്റെ ഉടുപ്പിൻ്റെ കീശയിൽ നിന്നു് ഒരു ചെറിയ പുസ്തകമെടുത്തു് അതിൽ എന്തോഎഴുതി സഹോദരിയേ കാണിച്ചു. തൻ്റെ തമ്പിക്കു് എന്തോ രഹസ്യമായ കാൎയ്യം പറയുവാനുണ്ടെന്നും ആ കാൎയ്യം കടലാസിൽ എഴുതിക്കാണിക്കാമെന്നും പറയുന്നുഎന്നു് അവർഗുരുവിനേ ധരിപ്പിക്കുകയും അദ്ദേഹം അതിന്മണ്ണം സമ്മതിക്കുകയും ചെയ്തശേഷം ആ വിധവ, അവിടെ നിന്നും മാറി. അവരുടെ സംഭാഷണം പ്രഭു ഇംഗ്ലീഷിൽ എഴുതിക്കാണിച്ചതിനെയും ഇംഗ്ലീഷിലുള്ള ഗുരുവിൻ്റെ മറുപടികളെയും തൎജ്ജമചെയ്തു താഴെ ചേൎത്തിരിക്കുന്നു.

പ്രഭു:—ആ ചുപ്പുഅണ്ണാവി എന്ന പരമദുഷ്ടൻ ഇവിടെ ഉണ്ടോ?

ഗുരു:—അയാളെ ആ കാരണവർ പുറത്താട്ടിക്കളഞ്ഞു എന്നാണു തോന്നുന്നതു്. അയാളെ ഇവിടെക്കാണുന്നില്ല.

പ്രഭു:—എന്തിനാണു പുറത്തു കളഞ്ഞതു്?

ഗുരു:—കാരണവർ കുറേ രൂപാ അയാളുടെ പക്കൽ നിന്നും കടമായി വാങ്ങിട്ടുണ്ടായിരുന്നു. കാരണവരോടു പറയാതെയും ചോദിക്കാതെയും അന്യായം കൊടുത്തു

വിധിയാക്കി കാരണവർ അറിയാതെ തറവാട്ടുവസ്തുക്കളെ ഒക്കെ ജപ്തിചെയ്യിച്ചു. ഇതൊന്നും കാരണവർ അറിഞ്ഞതേ ഇല്ല.

പ്രള:—സമൻസ് അയച്ചിട്ടില്ലയോ?

ഗുരു:—കോർട്ടിൽ നിന്നും സമൻസ് അയച്ചിരുന്നാലും ശിപായിയെ സ്വാധീനപ്പെടുത്തി സമൻസു കാരണവരേ കാണിക്കാതെ നടത്തി അയച്ചിരിക്കും. കാരണവർ അദ്ദേഹത്തിൻെറ മരുമകളെയും കൊണ്ടു ശ്രീചക്രപുരത്തിൽ പോയിരിക്കെ, വസ്തുക്കളെ ഒക്കെ ലേലം ചെയ്യുവാൻ വേണ്ട ഏർപ്പാടുകളും രഹസ്യമായി ചുപ്പുഅണ്ണാവി ചെയ്തിട്ടുണ്ടായിരുന്നു. ഈ വിവരം അറിഞ്ഞു കാരണവർക്കു കമ്പികൊടുത്തു. കാരണവരെ അകലെയാക്കിയുംവച്ചു ദേവിയെ—കാരണവരുടെ മരുമകളെ—എങ്ങനെയോ അപകടത്തിൽ ആക്കി എന്നു കാരണവർ വിചാരിച്ച് അയാളെ ആട്ടി പുറത്തുകളഞ്ഞു.

പ്രള:—ശരി. അവൻ ബ്രാഹ്മണനല്ല. കടം തീർത്തുവോ?

ഗുരു:—കടം തീർത്തു. ആ മരുമകൾക്കു സ്വകാര്യസ്വത്തായി കുറേ പണമുണ്ടായിരുന്നു. ആ സംഖ്യകൊണ്ടു കാരണവരുടെ കടം മുഴുവനും തീർത്തു.

പ്രള:—ഏതു മരുമകൾക്കാണ്?

ഗുരു:—ശ്രീചക്രപുരത്തിലേയ്ക്കു ഭജനത്തിനായി വന്ന സ്ത്രീ.

പ്രള:—കടം എത്രുണ്ട്?

ഗുരു:—പതിനായിരത്തിനകം.

പ്രള:—ആ കടം ഞാൻ തീർത്തുകൊള്ളാം. ആ മരുമകളുടെ സ്വത്ത് അങ്ങനെ തന്നെ ഇരിക്കട്ടെ.

ഗുരു:—കടം തീൎത്തുവല്ലോ. ആ മരുമകളും സമ്മതിച്ചിട്ടാണു്. കുറേദിവസം മുമ്പെ, അവൾ അവളുടെ ആഭരണങ്ങളെല്ലാം ഇവിടെയുള്ള മററു സ്ത്രീകൾക്കു കൊടുത്തു. ഈ പണം എന്നെ ഏൽപ്പിച്ചിട്ടു കാരണവരുടെ കടം തീക്കുവാനും എന്നോടാവശ്യപ്പെട്ടു.

പ്രഭു:—നിങ്ങളിൽ ഇത്ര വിശ്വാസം ഉണ്ടോ?

ഗുരു:—(ചിരിച്ചുംകൊണ്ടു്) ഞാൻ അവളുടെ ഗുരുവാണു്. എനിക്കു ഗുരുദക്ഷിണയായും, കുറെ അധികം സ്വത്തു നൽകി.

പ്രഭു:—സൎവ്വത്തെയും ഉപേക്ഷിച്ചിട്ടാണോ ശ്രീചക്രപുരത്തിലേയ്ക്കു പുറപ്പെട്ടതു്?

ഗുരു:—അങ്ങനെതന്നെ. ഈ വിവരം പിന്നീടാണു ഞാൻ അറിഞ്ഞതു്. ഇവർ, ചുപ്പുഅണ്ണാവിയും കൂട്ടരും, അവൾക്കു ഭ്രാന്തുപിടിച്ചു എന്നു പറഞ്ഞുണ്ടാക്കി. ഇങ്ങനെ വിവേകംഉള്ള സ്ത്രീ മററെങ്ങും ഇല്ല. അവൾക്കു ഭ്രാന്തു പിടിക്കേ! എന്തു കുസൃതിയാണു്?

പ്രഭു:—ഇങ്ങനെ പറയുന്നതിനു കാരണമെന്തു്?

ഗുരു:—ഒന്നും ഇല്ല. അവൾക്കു വിവാഹം നിശ്ചയിച്ചു. അന്നേദിവസം, അവൾ അവളുടെ സൎവ്വസ്വത്തെയും ഉപേക്ഷിച്ചു് കേവലം ഒരു യോഗിനിയുടെ ഭാവത്തിൽ ജീവിക്കുവാൻ നിശ്ചയിച്ചു. സ്വയംപ്രകാശയോഗിനി അമ്മാളല്ല. തെററിദ്ധരിക്കരുതേ.

പ്രഭു:—വിവാഹം നടന്നില്ല. ആരാണു വരൻ?

ഗുരു:—നമ്പൂരി. എന്നാൽ, ഈ ദിക്കിലേ ബ്രാഹ്മണനൻ.

പ്രഭു:—കഷ്ടം! വിവാഹം നടന്നില്ല.

ഗുരു:—നടത്തുവാൻ അവൾ സമ്മതിച്ചില്ല.

പ്രഭു:—വിരോധം എന്താണു്?

ഗുരു:—എന്തോ? അറിയുവാൻ പാടില്ല.

പ്രഭു:—അധികം അറിവും ദൈവഭക്തിയും ഉള്ള സ്ത്രീയാണോ?

ഗുരു:—അവളുടെ ഗുരുവായ എനിക്കുപോലും, ആ പക്വമായ സ്വഭാവം ഉണ്ടായിട്ടില്ല. ഇങ്ങനെ സുവ്രതയും സുചരിതയും ആയിട്ട് ഒരു സ്ത്രീ, എവിടെയുണ്ട്?

പ്രഭു:—അയ്യോ! ഞാൻ ചെയ്തുപോയ അപരാധം ക്ഷന്തവ്യമല്ലെന്നു വന്നു.

ഗുരു:—എന്തപരാധമാണ് അവളോടു ചെയ്തതു്? അവൾ മരിച്ചുപോയിട്ടില്ലല്ലോ?

പ്രഭു:—എന്താണു ഞാൻ പറയേണ്ടതു്? ആ ദേവിയെ ആരാണു കൊല്ലുന്നതു്? കാലനും ദേവിയെ കാണുമ്പോൾ ഭയമുണ്ടാകും. ആ ഭയംകൊണ്ടാണ് എന്റെ നാവു സ്തംഭിച്ചുപോയതു്.

ഗുരു:—എന്താണു സംഭവിച്ചതു്? നേരേ പറയണം; മടിക്കേണ്ടാ.

പ്രഭു:—എങ്ങനെ പറയുക? മലയാളത്തിൽ ഉള്ള സ്ത്രീകൾ ഒക്കെ ദാസിമാരാണെന്നും, ഈ അമ്മയും അങ്ങനെ ഒരു ദാസിയാണെന്നും മറവൻ എന്നോടു് ആ മറവൻ പറഞ്ഞുകേൾപ്പിച്ചു. ഞാൻ വിശ്വസിച്ചുപോയി. പത്തായിരം ഉറുപ്പികയും എന്നിൽനിന്നു തട്ടിച്ചു. അയാളും, അയാളുടെ സഹോദരിയുംകൂടി, എന്നെ കളിപ്പിച്ചതാണ്. മാതൃഗമനത്തിന്റെ പാപം ഞാൻ അനുഭവിക്കുന്നു. കഷ്ടം! കഷ്ടം! ദൈവമെ; ദൈവമെ! സർവ്വേശ്വരാ; രക്ഷിക്കണേ! രക്ഷിക്കണേ! ഞങ്ങളുടെ കുലദേവതയായ ചണ്ഡികയും കോപിച്ചിരിക്കുന്നു. രക്ഷിക്കണേ! ആ അമ്മയെക്കണ്ടു സമസ്താപരാധം പറയുവാൻ ആണു ഞങ്ങൾ പുറപ്പെട്ടതു്.

ഗുരു:—നിങ്ങൾ എവിടെവച്ചാണു ഈ അപരാധം ചെയ്തതു്?

പ്രഭു:—എൻെറവക ഒരു മഠത്തിൽ, ചുപ്പുഅണ്ണാവിയുടെ സഹോദരി ഒരു വിധവ പാക്കുന്നൊണ്ടു്. അവിടെ ആ അമ്മയെ ഈ ബ്രാഹ്മണൻ കൂട്ടിക്കൊണ്ടുവന്നു. രാത്രിയിൽ ഞാൻ ആ മാളികയിൽ ചെന്നു. അമ്മയും ഉണ്ടായിരുന്നു. അമ്മയുടെ കൈ ഞാൻ സ്പർശിച്ചു. തിരിഞ്ഞുമാറി എന്നെ ഒന്നു നോക്കി. ഞാൻ താഴെ വീണു ബോധം നശിച്ചു............അടുത്തദിവസം ബോധം വന്നപ്പോൾ നാക്കു് അനക്കുവാൻ പാടില്ലാതെ ആയി.

ഗുരു:—കഷ്ടം! ദൈവശിക്ഷ കലിയുഗത്തിൽ ഉടൻതന്നെ.

പ്രഭു:—സംശയമില്ല. ദൈവശിക്ഷതന്നെ. അനുഭവിക്കാതെ എന്തുചെയ്യും? ആഹാരവും നേരേ ഇറങ്ങുന്നില്ല. എവിടെയാണു പോകേണ്ടതു്. അമ്മയെക്കണ്ടു്, അപരാധം ക്ഷമിക്കണം എന്നു യാചിക്കാം. അമ്മ പ്രസാദിച്ചു് അനുഗ്രഹിച്ചാൽ ഭാഗ്യം. ഈ ജന്മമോ വ്യൎത്ഥമായി. വരുന്ന ജന്മത്തിലെങ്കിലും ദൈവത്തെ ഭജിക്കുവാൻ സംഗതിയുണ്ടാകുമോ?

ഗുരു:—നിങ്ങൾ കല്യാണം കഴിച്ചിട്ടുണ്ടോ?

പ്രഭു:—ഓഹോ! മൂന്നുവിവാഹം—-മൂന്നുഭാൎയ്യമാർ—ഒന്നിലും പുത്രനില്ല. എങ്ങനെ ഈ പാപിക്കു പുത്രനുണ്ടാകും?

ഗുരു:—ഈശ്വരനേ ഭജിക്കുക. പുത്രനുണ്ടാകാതെയിരിക്കുമോ?

പ്രഭു:—എന്തറിഞ്ഞിട്ടു പറയുന്നു. എൻെറ വേദന എനിക്കറിയാം. സ്ത്രീയേ കാണുന്നതേ വേദന. സ്ത്രീയെ സ്പർശിക്കുന്നതു് അതിലും അധികം വേദന. ഒരു അ

പരാധം ചെയ്തതുകൊണ്ടു വിവാഹവും വ്യത്ഥമായി; ഒരു വലിയ കുടുംബവും, സന്താനംകൂടാതെ നശിക്കു മാറായി.

ഗുരു:—ഇതു് അത്യത്ഭുതംതന്നെ. വല്ല കഥകളിലും അല്ലാതെ, ഇങ്ങനെ ഒരു സംഭവം ഒരു ദേശചരിത്രത്തിലും കാണപ്പെട്ടുകയില്ല.

പ്രഭു:—അമ്മയുടെ, ഗുരുവാണു താങ്കൾ. എന്തെങ്കിലും മന്ത്രോപദേശം എനിക്കു തരുന്നതിനു നിങ്ങൾക്കു ദയയുണ്ടാകണേ! അങ്ങനെ എങ്കിലും പാപം ശമിക്കട്ടെ (എന്നു ഗുരുവിന്റെ പാദങ്ങളിൽ വീഴുന്നു.)

ഗുരു:—(എഴുനേല്പിച്ചിട്ടു്) ആകട്ടെ, അങ്ങനെ ചെയ്യാം. ഇന്നു രാത്രിയിൽ വീട്ടിലേയ്ക്കു വരണം. അങ്ങനെ ഏതെങ്കിലും വഴിയ്ക്കു ദോഷം തീരാതെയിരിക്കയില്ല.

പ്രഭു:—ഹാ! മഹാഭാഗ്യം! നല്ല കാലം നിമിത്തം ഞാൻ ഗുരുവിനെക്കണ്ടു. അമ്മയുടെ ഗുരു എനിക്കും ഗുരു തന്നെ. ഹാ!

അവർ നിശ്ചയിച്ചതുപോലെ അന്നു രാത്രിയിൽ പ്രഭുവും സഹോദരിയും ആയി ഗുരുഗൃഹം പ്രാപിച്ചു. യഥാകാലത്തു പ്രഭുവിനു് ഒരു മന്ത്രം ഗുരു ഉപദേശിച്ചു. പ്രഭുവിനു നാവനക്കുവാൻ പാടില്ലെങ്കിലും മന്ത്രജപം കേവലം മനനംകൊണ്ടു നിവ്വഹിക്കാമെന്നുള്ളതാണല്ലോ. മനനം ചെയ്യുന്നവനേ ത്രാണനംചെയ്യുന്നതുകൊണ്ടു മന്ത്രം എന്നു പറയപ്പെട്ടുന്നു. മന്ത്രത്തെ ഉപാസിക്ക എന്നതു വെറും ജപം അല്ല. രാമ! രാമ! എന്നോ, നമശ്ശിവായ എന്നോ, ഓം നമോ നാരായണായ എന്നോ, മറെറാ ആയിരമോ ലക്ഷമോ പ്രാവശ്യം ഉച്ചരിക്കുന്നതുകൊണ്ടു പ്രയോജനമില്ല. മന്ത്രോപാസനകൊണ്ടു് അതിന്റെ പൊരുളായ ശക്തിയെ അറിയുകയും ആ ശക്തിയെ ഉപാസക

ൻെറ ആത്മാവിനോടു ധ്യാനംകൊണ്ടു സംയോജിപ്പിക്കയും ചെയ്യാതെ മന്ത്രജപം ഫലപ്പെടുന്നതല്ല. ചില ബ്രാഹ്മണർ വെറും സ്വരം പ്രമാണമാക്കി വേദോച്ചാരണം ചെയ്യുന്നതുകൊണ്ടു് എന്തു ഫലമാണു സിദ്ധിക്കുവാനുള്ളതു്. സ്വരം അപ്രാമാണികമാണെന്നു പറയുന്നില്ല. അർത്ഥം വിശദമാക്കുന്നതിനു സ്വരം ആവശ്യംതന്നെ. ശരിയായി ഉച്ചരിക്കാത്ത മന്ത്രങ്ങൾ അവയുടെ അർത്ഥഗാംഭീര്യത്തെ പൂർണ്ണമായി പ്രകാശിപ്പിക്കുന്നതല്ല. മന്ത്രങ്ങളും മന്ത്രോപാസന സമ്പ്രദായങ്ങളും അവയുടെ സിദ്ധികളും അജ്ഞാനലോകത്തോടു ചേർന്നവയാണു്. ആത്മജ്ഞാനപ്രകാശത്തിൽ മന്ത്രങ്ങളോ, കർമ്മങ്ങളോ, ഉപാസനകളോ വിധിക്കപ്പെട്ടിട്ടില്ല. ആത്മജ്ഞാനം മന്ത്രാതീതമാണെങ്കിലും, ഉപാസന കൂടാതെ ആത്മജ്ഞാനസിദ്ധിക്കു മന്ത്രോപാസനയോളം സുകരമായ ഉപായം ഇല്ല. ഉപാസന എന്നതു മന്ത്രത്തിൻെറ ജ്ഞാനംതന്നെ. മന്ത്രജ്ഞാനം തന്നെ അതിൻെറ സിദ്ധി. മന്ത്രം എന്നതു് ഒരു ചെറിയ വാക്യമായിരിക്കാം. എങ്കിലും, അതിൽ അടങ്ങിയിരിക്കുന്ന ഓരോ അക്ഷരവും അക്ഷരമായിട്ടുള്ളതുതന്നെ. ഓരോ അക്ഷരത്തിൻെറയും പൊരുളറിയുവാൻ ദീർഘകാലത്തെ മനനം വേണ്ടതാണു്. ഒരുവൻെറ ആയുഷ്കാലംകൊണ്ടു് അർത്ഥം പൂർണ്ണമായി പ്രകാശിക്കാതെയുള്ള മന്ത്രങ്ങളും മന്ത്രാക്ഷരങ്ങളും ഇല്ലെന്നില്ല. ദീർഘകാലത്തെ മനനംകൊണ്ടു മാത്രമേ മന്ത്രജ്ഞാനം സിദ്ധിക്കയുള്ളു. ഈ കാലത്തു മന്ത്രമാഹാത്മ്യം അറിയുന്നില്ല. മന്ത്രങ്ങൾ എന്നാൽ അവയുടെ പൊരുളായ ശക്തികൾ ആകുന്നുവല്ലോ. ഇവ ഈശ്വരസന്നിധിയെ സമീപിക്കുവാനുള്ള സോപാനങ്ങൾ ആകുന്നു. സോപാനങ്ങളെ ചാടിക്കടക്കുവാൻ എല്ലാവൎക്കും കഴിയുന്നതല്ല.

ഈ ആഖ്യായികയുടെ മറെറാരുഭാഗത്തു മന്ത്രങ്ങളെ അധിക്ഷേപിച്ചിട്ടുണ്ടു്! അതു ജ്ഞാനഹീനമായ മന്ത്രോപാസനയെ ഉദ്ദേശിച്ചാണു്. കിളികൾ ചിലയ്ക്കുന്നതുപോലെയുള്ള ജപം കാക്കയുടെ കളിപോലെ തന്നെ. ഒരു മന്ത്രത്തിനു് ഒരു ദേവതയുണ്ടു്. ആ ദേവതാസായൂജ്യം ശരിയായ ആ മന്ത്രോപാസനകൊണ്ടു സിദ്ധിക്കുന്നു. ഈശ്വരൻ സർവ്വശക്തനാകകൊണ്ടു മന്ത്രത്തിൻെറ പൊരുളായ ഏതു ശക്തിയും ഈശ്വരനിൽ അടങ്ങാത്തതെന്നു പറയുവാൻ പാടില്ല. സർവ്വമന്ത്രോപാസകന്മാരും ഈശ്വരശക്തിയേ തന്നെയാണു് ഉപാസിക്കുന്നതു്.

ഇങ്ങനെയുള്ള ജ്ഞാനോപദേശത്തോടുകൂടി പ്രഭുവിനു് ഒരു മന്ത്രം ഉദയഭാനുവിൻെറ അപ്ഫൻ ഉപദേശിച്ചു. ശിഷ്യസമ്പ്രദായം വഴിപോലെ അറിയുന്ന പ്രഭു ഗുരുകുടുംബദാരിദ്ര്യം ഒരിക്കലും സ്പർശിക്കാതെയിരിക്കത്തക്കവണ്ണമുള്ള ദ്രവ്യം ദക്ഷിണയായി ഗുരുപാദങ്ങളിൽ സമർപ്പിച്ചു് യാത്രയും പറഞ്ഞു പിരിഞ്ഞുപോയി.

ഉദയഭാനുവിനെയും അവന്റെ പാവപ്പെട്ട കുടുംബത്തേയും ദ്രോഹിക്കുന്നതിനു് ഒരുമ്പെട്ട ദുഃശ്ശാധനപ്രവൃത്തികളുടെ ഉദ്ദേശ്യം ഇങ്ങനെ വിഫലമായി പരിണമിച്ചു. അതു ഹേതുവായിട്ടു് ഉദയഭാനുവിനു നൂതന യശസ്സും അവൻെറ പ്രിയതമയായ ദേവിക്കു് ആത്മജ്ഞാനസിദ്ധിക്കുള്ള വൈരാഗ്യവും അവൻെറ കുടുംബത്തിനു ശാശ്വതമായ ഐശ്വര്യവും സിദ്ധിക്കുവാൻ സംഗതിയായി.



# അദ്ധ്യായം 7.

## വിരഹസമാധാനം.

ആ പ്രഭുവും വിധവയും ആ രാത്രിയിൽത്തന്നെ ഉദയഭാനുവിന്റെ സ്വഗൃഹം—ഒ, ഒ!—ധൎമ്മക്ഷേത്രത്തിൽ സ്വഗൃഹം ഉണ്ടെന്നു് എങ്ങനെ പറയുവാൻ കഴിയും? ധൎമ്മക്ഷേത്രത്തിന്റെ രാജകോൎട്ടു എന്തോ ഗൗരവമായ പ്രമാദത്താൽ—അഥവാ ദുൎയ്യോധനാദി കസൃതികളുടെ പ്ര—മദത്താൽ എന്നും വരാം—അവനെ ബഹിഷ്ക്കരിച്ചിക്കുന്നതായി വിചാരിച്ചാലും സാധുവായ ഈ ഗ്രന്ഥകാരനു് പറയാതെയിരിക്കുവാൻ എങ്ങനെ ധൈൎയ്യമുണ്ടാകും. അമ്മയുടെ അടുക്കൽനിന്നും ഒരു ദുഷ്ടൻ—ഒരു കംസൻ അഥവാ യമധൎമ്മരാജാവുതന്നെ, മകനെ അപഹരിച്ചുകൊണ്ടുപോയി എന്നിരിക്കട്ടെ; എന്നാലും അമ്മയുടെ ബാദ്ധ്യത വിട്ടുപോയി എന്നു വരുമോ? അമ്മയ്ക്കു മകൻ, എന്നും, മകൻ തന്നെ. സൎവ്വസംഗപരിത്യാഗംകൊണ്ടു പോലും ഒരു യതീശ്വരനു മാതൃബന്ധം ഖണ്ഡിക്കുവാൻ കഴിയുന്നില്ല. അതുകൊണ്ടു് ഏതുന്യായംകൊണ്ടുനോക്കിയാലും ഏതു ധൎമ്മംകൊണ്ടു നോക്കിയാലും ഉദയഭാനുവിന്റെ മാതൃഭൂമി ധൎമ്മക്ഷേത്രം തന്നെ. മാതൃഭൂമിയായ ധൎമ്മക്ഷേത്രം എന്തു് അധൎമ്മവിത്തുകളെക്കൊണ്ടു മൂടിയിരുന്നാലും അതിൽ ഉദയഭാനുവിനു് ഒരു സ്വഗൃഹവുംഉണ്ടു്.സൎവ്വധാൎമ്മികന്മാരുടെ ഹൃദയങ്ങളിലും ഒരു സ്ഥാനവും ഉണ്ടു്. ആ ഗൃഹത്തിലും ആ ഹൃദയങ്ങളിലും നിന്നു് ഓടിക്കുന്നതിനു ധൎമ്മത്തിൽ പ്രതിഷ്ഠ പ്രാപിച്ച യാതൊരു രാജാംഗത്തിനും അധികാരവും അവകാശവും ഇല്ല. ധൎമ്മക്ഷേത്രം ആധുനികകാലത്തു

മൂടിയിരിക്കുന്ന അധമ്മവിത്തുക്കളായ കൗരവകീടഗണം സൂൎയ്യനെക്കണ്ട മഞ്ഞു് എന്നപോലെ നശിച്ചുപോകുമെന്നു നന്നായി വിശ്വസിക്കുക. ശ്രീരാമനേ ദ്വേഷിച്ച രാവണനും, ശ്രീകൃഷ്ണനേ ദ്വേഷിച്ച കംസനും, യഥാക്രമം ശ്രീരാമനെക്കൊണ്ടും ശ്രീകൃഷ്ണനെക്കൊണ്ടും തന്നെയാണു നാശത്തേ പ്രാപിച്ചതു്. ആ സ്ഥിതിക്കു രാമനെയും കൃഷ്ണനെയും ദ്വേഷിക്കുന്ന ദുൎയ്യോധനൻ രാവണന്റെയും കംസന്റെയും ദുഷ്ടതയോടു കൂടിയവനായാലും ഹനിക്കപ്പെടാതെയിരിക്കയില്ല. നമുക്കു കഥ പിന്തുടരാം. ആ പ്രഭുവും വിധവയും ആ രാത്രിയിൽത്തന്നെ ഉദയഭാനുവിന്റെ സ്വഗൃഹംവിട്ടു ദേവീമന്ദിരത്തിൽ ചെന്നു ശയിച്ചു. പ്രഭാതത്തിൽ അവരേ കാണുന്നതിനു വന്നെത്തിയ കാരണവരുടെ അനുജ്ഞയോടുകൂടി, ഒരു നൂറു സ്വൎണ്ണം കാരണവൎക്കു സംഭാവനയായി ക്കൊടുത്തു ദേവിയുടെ ഛായാപടം വാങ്ങിയുംകൊണ്ടു് പുറപ്പെടുവാൻ ഒരുങ്ങി. ഒരു ചെറിയ പടത്തിനു നൂറു സ്വൎണ്ണം വാങ്ങുവാൻ കാരണവർ ആദ്യം വിസമ്മതിച്ചുവെങ്കിലും—ഒരു പ്രതിഫലവുംകൂടാതെ ആ പടം ആ പ്രഭുവിനു കൊടുക്കുവാൻ കാരണവർ തയാറുണ്ടായിരുന്നു എങ്കിലും— ആപടത്തിന്റെ വില നൂറു സ്വൎണ്ണംകൊണ്ടും നിൎണ്ണയിക്കാവുന്നതല്ലെന്നും ആ പടത്തിനായി പ്രഭുവിന്റെ എന്തു സ്വത്തും ദത്തംചെയ്യുന്നതിനു് ആ പ്രഭുവും വിധവയും ഒരുക്കമുണ്ടെന്നും,ആ പടത്തെ എങ്കിലും ദിവസംപ്രതി ദശിച്ചിട്ടും ആരാധിച്ചിട്ടും ദേവിയോടു ചെയ്തുപോയ അപരാധം ക്ഷന്തവ്യമായി പരിണമിക്കുമെന്നു ദൃഢമായി അവർ വിശ്വസിക്കുന്നുണ്ടെന്നും മററുംഉള്ള ദയനീയങ്ങളായ വാക്കുകളേകേട്ടു കാരണവർ ആ പടം പ്രഭുവിനായി നൽകി. അവരെ അനുയാത്രയായി വള്ളക്കടവുവരെ പോകുന്നതിനു ബദ്ധപ്പെട്ടു വന്ന ഗുരുവിന്റെ പാദങ്ങളിൽ വീണ്ടും വീണ്ടും പ്രഭു സാഷ്ടാംഗം

നമസ്കരിച്ചിട്ട് ഗുരുവിനോടുകൂടി ഗുരുമന്ദിരത്തിൽ ചെന്ന് ഗുരുകുടുംബത്തെയും യഥാവിധിആദരിച്ചുപുറപ്പെട്ടുപോയി.

പുത്രവിരഹംകൊണ്ടു വ്യസനാക്രാന്തന്മാരായിരിക്കുന്ന ഉദയഭാനുവിന്റെ അച്ഛനമ്മമാക്ക് പ്രഭുവിന്റെ ആഗമനവും ദർശനവും ഈശ്വരാനുഗ്രഹത്തിന്റെ ഭാവാന്തരമായി ബോധപ്പെടുകയും ആ ബോധത്തിൽ വിരഹദുഃഖം സഹനീയമായി ഭവിക്കുകയും ചെയ്തു. ഈശ്വരാനുഗ്രഹത്തിന്റെ മറെറാരു സൂചനയായി ദ്വാരകയിൽ സുഖമായിട്ടു ചെന്നുചേൎന്ന ഉദയഭാനുവിന്റെ ഒരു കത്തു മാതാപിതാക്കന്മാരെ ആശ്വസിപ്പിക്കുന്ന വാക്കുകളോടുകൂടി അവൎക്ക് ലഭിക്കുന്നതിനും സംഗതിയായി. ആ കത്തിനെ ഉദയഭാനുവിന്റെ അച്ഛൻ അവന്റെ അമ്മയേയും സഹോദരിമാരേയും വായിച്ചു കേൾപ്പിച്ചിട്ട് ഇങ്ങനെ പറഞ്ഞു.

അച്ഛൻ:—ദ്വാരകയിൽ തനിയേ താമസിക്കുന്നതു് എങ്ങനേ? ആ നഗരത്തിൽ ഉദയഭാനു എത്തിയിരിക്കുന്നതായും, ആ നഗരത്തിൽ ഉദ്യോഗമായിട്ടും ഇതരതൊഴിലുകളിൽ പ്രവേശിച്ചും താമസിക്കുന്ന ധാൎമ്മികരുടെ സഹായവും ഉപദേശവും ഉദയഭാനുവിനു ലഭിച്ചിരിക്കുന്നതായും ഉദയഭാനുവിന്റെ എഴുത്തിൽ നിന്നും നാം അറിയുന്നുണ്ടല്ലോ. ഇതു് അറിഞ്ഞിട്ടെങ്കിലും നമുക്കു സ്വൈരമായിരിക്കാം. ഈശ്വരൻ എല്ലാം നേരെ ആക്കും.

അമ്മ:—നമുക്കുംകൂടി അങ്ങോട്ടു പോയാലെന്തു്?

അച്ഛൻ:—ഹേയ്, നമുക്കു ചക്രവൎത്തിയോടു ഭക്തിയുണ്ടായിരിക്കണം. ആ തിരുമേനിയേ ധിക്കരിക്കുവാൻ പാടില്ല. വക്രഹൃദയന്മാരുടെ ആലോചനകൾ കേട്ടു് എന്തോ നമ്മുടെ ഭാഗ്യം ഹേതുവായി ചക്രവൎത്തി ഒന്നു മുഷിയിരിക്കും. അതുകൊണ്ടു ചക്രവൎത്തിയേയും

രാജ്യത്തേയും അധിക്ഷേപിക്കുന്നതു നമുക്കു യോഗ്യത അല്ല. നമുക്കു് അങ്ങനെ ചെയ്യുവാൻ പാടില്ല. തല്ക്കാലം രാജ്യഭരണത്തേ ക്ലേശിപ്പിക്കുന്ന ആ കുടില ചിത്തന്മാൎക്കു് നാശം നേരിടാതെയിരിക്കയില്ല. അവരുടെ നാശം അല്ലയോ അവർ ഉദയഭാനുവിനെ ഹിംസിച്ചിട്ടു് ഉദ്ദേശിക്കുന്നതും, നിൎവ്വഹിക്കുന്നതും? അങ്ങനെതന്നെ. സംശയം വേണ്ട. ഉദയഭാനുവിനെ നമുക്കു് ഇപ്പോൾ പിന്തുടരാൻ കഴിയും.

**അമ്മ:**—അവിടെയും ഈ ദ്രോഹികൾ ഉദയഭാനുവിനെ പീഡിപ്പിക്കുന്നതിനു് ഒരുങ്ങിയാലോ? അങ്ങനെ ചെയ്കയില്ലെന്നു നമുക്കു് എങ്ങനെ വിശ്വസിക്കാം?

**അച്ഛൻ:**—അവർ അങ്ങനെയും ചെയ്തേക്കും. എന്നാൽ നമ്മെ ഇതേവരെ സംരക്ഷണംചെയ്ത ഈശ്വരാനുഗ്രഹം ഉദയഭാനുവിനെ അങ്ങനെയുള്ള വിപത്തുകളിൽ നിന്നും രക്ഷിക്കാതെയിരിക്കയില്ല. എന്താണു് ഈശ്വരാനുഗ്രഹത്തിൽ വിശ്വാസം ക്ഷയിക്കുന്നതു്. പിന്നെ എന്തിനാണു പാരായണം? പാരായണത്തിന്റെ പ്രയോജനം എന്തു്? ശ്രീകൃഷ്ണൻ ചെയ്തിട്ടുള്ളതു് എന്താണു്? അധൎമ്മത്തെ നശിപ്പിച്ചു ധൎമ്മത്തെ സ്ഥാപിക്കുവാനല്ലയോ ഈശ്വരൻ തന്നെ അവതരിച്ചു ജന്മക്ലേശങ്ങളെ അറിയുന്നതു്? ഏതു കാലത്താണു് ആ ജന്മോദ്ദേശ്യത്തെ നിൎവ്വഹിക്കാതെയിരുന്നിട്ടുള്ളതു്. ധൎമ്മത്തെ രക്ഷിക്കുന്നതിനും അധൎമ്മത്തെ നശിപ്പിക്കുന്നതിനും ഈശ്വരൻ തന്നെ വേണം. ആ ഈശ്വരസഹായം നമ്മുടെ ഉദയഭാനുവിനു ലഭിക്കും. അതിലേയ്ക്കു നാം അരനിമിഷവും വിടാതെ ഈശ്വരപ്രാൎത്ഥന ചെയ്യണം. എന്താണു ഭയപ്പെടാനുള്ളതു്? വെറും മൂഢകളേപ്പോലെ ദുഃഖിക്കുന്നതു

ശരിയല്ല. ധൈര്യമായിരിക്കുക. ഉദയഭാനുവിനെ പ്രസവിച്ചിട്ട് അവൻെറ അമ്മ ഖേദിക്കുകേ? ശ്രീരാമനെ പ്രസവിച്ചിട്ട കൗസല്യാദേവിക്കു ശ്രീരാമനെ വനത്തിലേയ്ക്കു പറഞ്ഞയയ്ക്കുവാൻ ധൈര്യമില്ലാതേ പോയോ? ശ്രീകൃഷ്ണനെ പ്രസവിച്ചിട്ട് ആ നിമിഷത്തിൽ ശ്രീകൃഷ്ണനെ പിരിച്ചയയ്ക്കുന്നതിനു് ആ ദേവകീദേവിക്കു ധൈര്യമുണ്ടായില്ലേ? പിന്നെ ആ കഥകളെ എങ്കിലും നാം ശ്രവിച്ചിട്ടില്ലയോ? ഉദയഭാനുവിനെ പ്രസവിച്ചിട്ട് അവൻെറ അമ്മയ്ക്കു ധൈര്യമില്ലാതെ പോയോ? അങ്ങനെ വരികയില്ല. ആ കൗസല്യയുടേയും, ദേവകിയുടേയും, പുത്രജനനം കൊണ്ടു് അവക്കു സിദ്ധിച്ച ഭാഗ്യവും, ധൈര്യവും, ഉദയഭാനുവിൻെറ അമ്മയ്ക്കു് ഉദയഭാനുവിൻെറ ജനനംകൊണ്ടു സിദ്ധിച്ചിരിക്കുന്നുവല്ലോ.

അമ്മ:—ഇതൊക്കെ പറയുന്നതു ഞങ്ങളെ ആശ്വസിപ്പിക്കുവാൻ മാത്രം.

അച്ഛൻ:—അങ്ങനെതന്നെ. ആശ്വസിപ്പിക്കുവാൻതന്നെ. വെറും ഉപചാരവാക്യങ്ങളെക്കൊണ്ടല്ല ഞാൻ നിങ്ങളെ ഒക്കെ ആശ്വസിപ്പിക്കുന്നതു് എന്നുകൂടി ധരിക്കുക. ഉദയഭാനു സത്യവും, ധമ്മവും, ന്യായവും വിട്ടു പ്രവത്തിക്കുമോ?

അമ്മ:—അതില്ല. നിശ്ചയം തന്നെ.

അച്ഛൻ:—സത്യത്തിനും ധമ്മത്തിനും ന്യായത്തിനും ഒരിക്കലെങ്കിലും പരാജയം സിദ്ധിച്ചിട്ടുണ്ടോ? ചരിത്രങ്ങൾ വായിച്ചിട്ടില്ലേ? എന്താണു ചരിത്രം പറയുന്നതു്?

അമ്മ:—അവയേ പ്രമാണമാക്കി ജീവിക്കുന്നവക്കു ക്ലേശങ്ങളും ഉണ്ടായിട്ടുണ്ടല്ലോ?

**അച്ഛൻ:**—ഉണ്ടു്. പുരുഷന്മാർ അവയേ ജയിക്കും! ഉദയഭാനുവിനു പൗരുഷം കുറവുണ്ടെന്നു വിചാരിക്കുന്നുവോ? ഇല്ല. പോരെങ്കിലും ഇന്നലെ ഇവിടെ വന്നിരുന്നതു് ആരാണു്?

**അമ്മ:**—ആ പ്രഭുവും വിധവയും.

**അച്ഛൻ:**—എന്തിനാണെന്നറിഞ്ഞുവോ?

**അമ്മ:**—ഇല്ല.

**അച്ഛൻ:**—അയാൾ ദേവിയോടു ചെയ്തുപോയ അപരാധനിവാരണത്തിനു മാർഗ്ഗം തേടിക്കൊണ്ടാണു വന്നിരുന്നതു്?

**അമ്മ:**—എന്തപരാധമാണു ചെയ്തതു്?

**അച്ഛൻ:**—കാമംകൊണ്ടു് അന്ധനായ വിടന്റെ ഭാവത്തേയും വേഷത്തേയും തന്ത്രങ്ങളേയും സ്വീകരിച്ചിട്ടു് ആ ദേവിയെ തീണ്ടുവാൻ തുനിഞ്ഞ ആ പ്രഭുവിനു് എന്താണു ദൈവശിക്ഷ എന്നറിഞ്ഞുവോ?

**അമ്മ:**—ഇല്ല.

**അച്ഛൻ:**—ആ കാലം മുതൽ നാവനക്കുവാൻ പാടില്ലാതെ ആയി. വേദവതിയുടെ ശാപം ഏററ രാവണനെക്കാളും അധികം കഷ്ടസ്ഥിതിയിലാണു് ആ പ്രഭു ജീവിക്കുന്നതു്. അനവധി ധനം, പ്രബലന്മാരായ ബന്ധുക്കൾ, അതിസൗന്ദര്യമുള്ള ഭാര്യമാർ, ഉർവ്വശിരംഭതിലോത്തമാദി ദേവവേശ്യകളെപ്പോലെയുള്ള ദാസിമാർ, ഇവയൊക്കെ സ്വാധീനം. സ്വേച്ഛയെ നിർവഹിക്കുന്നതിനു സന്നദ്ധകളുമാണു്. എന്താണു ഫലം അങ്ങനെയുള്ള പ്രഭു വീര്യം നശിച്ചിട്ടു ക്ഷീണഗതിയേ പ്രാപിച്ചിരിക്കുന്നു. സ്ത്രീസ്പർശം അതിവേദനയാണുപോലും. ഈ നിർഭാഗ്യത്തിനു കാരണം ദേവിയോടു കാണിച്ച ഒരേ ഒരു ധാർഷ്ട്യം.

അമ്മ:—എത്ര വിടന്മാർ എത്ര സ്ത്രീകളെ ദ്രോഹിക്കുന്നു? അവക്കൊന്നുമില്ല.

അച്ഛൻ:—അതുപോലെയാണോ നമ്മുടെ ദേവി? നിധിയിൽ താമസിച്ചിരുന്നപ്പോൾ, ദേവി നമുക്കു് ഒരു ബന്ധു. ദ്രവ്യസഹായംചെയ്ത ഒരു ബന്ധു എന്നു മാത്രമേ നാം അറിഞ്ഞൊള്ളൂ. അവളുടെ മുഖത്തിൽ നിന്നും പുറപ്പെട്ട ഒരു മിന്നൽപിണർ ഏററിട്ടാണു് ആ ജളപ്രഭു, ഇങ്ങനെ അവശനായി തീൎന്നതു്. ആ പ്രഭുവിന്റെ കുലദേവതയായ ചണ്ഡികാദേവിതന്നെ, അതി രൗദ്രഭാവത്തിൽ, ആവിർഭവിച്ചു തന്റെ മുമ്പിൽ നിൽക്കുന്നുവോ എന്നു് അവനു തോന്നി ബോധംകെട്ടു് ഇടിത്തീയാൽ എന്നപോലെ താഴെ പതിച്ചുപോയി.

അമ്മ:—അങ്ങനെയോ? ആ ദേവി മരിച്ചുപോയി എന്നല്ലേ ഞങ്ങൾ വിചാരിച്ചു വ്യസനിക്കുന്നതു്?

അച്ഛൻ:—കഷ്ടം! അങ്ങനെ ഒരു മഹാപാതകം ചിന്തിക്കരുതേ. ആ ദേവി സൎവസമ്പത്തുക്കളെയും തുച്ഛമാക്കീട്ടു യഥാസുഖം ജീവിച്ചിരിക്കുന്നു.

അമ്മ:—എവിടെ, എവിടെ? നമുക്കു പോയി കൂട്ടിക്കൊണ്ടുവരാം. എനിക്കു അഹിതം പറയാറില്ല.

അച്ഛൻ:—സാധു നീ എന്തറിയുന്നു? ദേവി ആരു്? നാം ആരു്? ഏതു സ്ത്രീക്കു് ഇങ്ങനെ ത്യാഗംചെയ്യുവാൻ കഴിയും? ത്യാഗത്തിൽ അല്ലയോ ധൈൎയ്യം കാണേണ്ടതു്? ധനത്തെ സൂക്ഷിക്കുന്നവർ ഭീരുക്കളാണു്. ധനംകൂടാതെ അങ്ങനെയുള്ളവൎക്കു ജീവിക്കുവാൻ കഴിയുന്നില്ല. ഭീരുക്കൾ—ഈശ്വരവിശ്വാസമില്ലാത്തവർ—

അമ്മ:—ധനമില്ലാതെ എന്തെങ്കിലും നിൎവഹിക്കുമോ?

അച്ഛൻ:—ഛീ! ധനം യഥേഷ്ടം തരാം. നമ്മുടെ നരച്ചു പോയ ഒരു മുടിയുടെ നര കളയുന്നതിനു് എന്തു ധനത്തിനും ശക്തിയുണ്ടോ? ഈ പ്രഭു, അയാളുടെ സർവ്വസ്വവും നൽകുവാൻ സന്നദ്ധനാണു്. നാവു നേരെ ആകുമോ?

അമ്മ:—ഇല്ല.

അച്ഛൻ:—ആ ദേവി, എന്തിനാണു് ഈ ആഭരണങ്ങളെയും മററും ധനങ്ങളെയും വലിച്ചു ദൂരെക്കളഞ്ഞു കാഷായവസ്ത്രം സ്വീകരിച്ചതു്?

അമ്മ:—എന്തോ?

അച്ഛൻ:—നിനക്കു്, എന്തോന്നറിയാം. ആ ദേവിക്കു് അനുരാഗഭംഗം നേരിട്ടു.

അമ്മ:—എങ്ങനെ? നമ്പൂരി സംബന്ധം തുടങ്ങി എന്നല്ലേ കേട്ടതു്?

അച്ഛൻ:—നമ്പൂരി പിച്ചൻ. അയാൾ, ദേവിക്കു സംബന്ധംതുടങ്ങുകേ?

അമ്മ:—പിന്നെ, ആരാണു ദേവിയുടെ അനുരാഗത്തെ സമ്പാദിച്ചതു്? ആ ഭാഗ്യവാൻ ആരാണു്? ഞാൻ ആ ഭാഗ്യവാനെ സ്വാധീനപ്പെടുത്തി കൊടുക്കുമല്ലോ. ആരാണു്? ആരാണു്?

അച്ഛൻ:—അറിയണോ? ആ ഭാഗ്യവാൻ മററാരുമല്ല. നമ്മുടെ ഏകപുത്രനായ ഉദയഭാനുതന്നെ.

അമ്മ:—അയ്യോ! ഞാൻ എന്താണു ചെയ്തതു്? എന്തപരാധം ആണു ഞാൻ ദേവിയോടു കാണിച്ചതു്? ഞാൻ അറിഞ്ഞില്ലേ! അറിഞ്ഞില്ലേ! അറിഞ്ഞില്ലേ!

അച്ഛൻ:—ആ ദേവി, ഇതൊക്കെ പരിത്യജിച്ചതു് ഉദയഭാനു സ്വാധീനപ്പെടാത്തതുകൊണ്ടാണു്. ആ ദേവിയുടെ, അനുഗ്രഹം ഉദയഭാനുവിനു് ഉള്ളപ്പോൾ

എന്തു ഭയം ആണു നമുക്കുള്ളതു്? ദേവി, ആരുടെ അനുരാഗത്തെ ഹൃദയത്തിൽ പ്രതിഷ്ഠിച്ചുംകൊണ്ടാണു്, ഇങ്ങനെ സർവ്വസമ്പത്തുകളെയും ഉപേക്ഷിച്ചതു്? ആ ഉദയഭാനു ദേവിയുടെ ഹൃദയകമലത്തിൽ വസിക്കുന്നതുവരെ ഉദയഭാനുവിനു ഭാഗ്യമല്ലാതെ നേരിടുകയില്ല. നീ എന്താണു ചെയ്തതു്?

അമ്മ:—ഓ, ആ വിദുരൻ പറഞ്ഞതുകേട്ടു ഞാൻ ചിലതൊക്കെ ദേവിയോടു പറഞ്ഞുപോയി.

അച്ഛൻ:—എന്താണു്? എന്താണു്?

അമ്മ:—ഉദയഭാനുവിനു് ഉദ്യോഗം കിട്ടുവാൻ താമസിക്കുന്നതു ദുര്യോധനൻ എന്നൊരു വലിയ ആളുടെ മകളെ വിവാഹം ചെയ്യുവാൻ സമ്മതിക്കാത്തതുകൊണ്ടാണെന്നും, അങ്ങനെ സമ്മതിക്കാത്തതു് അവൻ ഏതോ ഈ സ്ഥലത്തുള്ള ഒരു സ്ത്രീയിൽ ഭ്രമിച്ചിരിക്കുന്നതുകൊണ്ടാണെന്നും മററും പറകയാൽ ഞാൻ തന്നേ പോയി ദേവിയോടു വിവരമൊക്കെ പറഞ്ഞു.

അച്ഛൻ:—എന്നിട്ടോ?

അമ്മ:—ആ സ്ത്രീയെ ദേവി നന്നായി അറിയുമെന്നും, ആ സ്ത്രീക്കു് ഉദയഭാനു അവൻെറ ഒരു ഛായാപടം അനുരാഗസൂചകമായി നൽകീട്ടുണ്ടെന്നും, ആ സ്ത്രീയുടെ പക്കൽനിന്നും ആ പടം വാങ്ങി ഉദയഭാനുവിനു മടക്കി അയച്ചു് ആ അനുരാഗബന്ധം അഴിച്ചുകളയാമെന്നും പറഞ്ഞു. അതുപോലെ തന്നേ അടുത്ത ദിവസം ആ പടം ഞാൻ കാണവെ ഉദയഭാനുവിനു അയച്ചുകൊടുക്കയും ചെയ്തുവല്ലൊ.

അച്ഛൻ:—കഷ്ടം! നാം തന്നെ ഉദയഭാനുവിൻെറ മഹാഭാഗ്യം തടഞ്ഞതു്. ധർമ്മപുരിയിലുള്ള കുടിലന്മാരല്ലെ. കഷ്ടം! കഷ്ടം! കഷ്ടം! ദേവിയുടെ വിശ്വാസത്തെയും

സ്നേഹത്തെയും സമ്പാദിച്ചിരിക്കുന്ന ഉദയഭാനുവിന് ഉദ്യോഗം എന്തിനാണ്? നീ അതറിയാതെ പോയി. ബുദ്ധിശൂന്യത തന്നെ.

**അമ്മ:**—കഷ്ടം! ഞാനാണ് ഉദയഭാനുവിന്റെ സർവ്വ വിപത്തുകൾക്കും കാരണം. എന്റെ ഉദ്യോഗഭ്രമംകൊണ്ടാണല്ലോ ഉദയഭാനു ധർമ്മപുരിയിൽ പോയത്. കഷ്ടം! എന്തു മഹാപാതകംകൊണ്ടാണു ഞാൻ ഉദയഭാനുവിനേ ദ്രോഹിച്ചത്? ദേവിയേ ദ്രോഹിച്ചത്? കഷ്ടം! പരീക്ഷയിൽ ജയിച്ച ദിവസം ദേവി കൊടുത്തയച്ച ആ പൂമാലയുടെ കഥ എങ്കിലും ഓർത്തില്ലല്ലോ.

**അച്ഛൻ.**—ഞാനും അതറിയാതെ പോയി. എന്തോ ബാലചാപല്യം എന്നു ധരിച്ചതേ ഉള്ളൂ. ദേവി—സർവ്വസൗഭാഗ്യവതിയായ ദേവി—ഉദയഭാനുവിനെ ഈ വിധത്തിൽ കടാക്ഷിക്കുമോ എന്ന സംശയം എന്നിലും ഉണ്ടായിരുന്നു. നമ്മുടെ പടിക്കകത്തു കടന്ന ഭാഗ്യസഞ്ചയത്തെ നാം തന്നെ പുറത്തു കളഞ്ഞു. കഷ്ടം! തിരികെ വരുമോ? ഞാനും ഒരു എഴുത്ത് ഉദയഭാനുവിന് അയച്ചുപോയി. അതും ഒരപരാധം.

**അമ്മ:**—എങ്ങനെയാണ്?

**അച്ഛൻ:**—മറെറാരുവിധത്തിലും അല്ല. ആ ചപ്പു അണ്ണാവി "കാരണവർ ഗുരുദക്ഷിണയായി കൊടുത്തയച്ചു" എന്നും പറഞ്ഞ് ഒരു കവുണിയും നേരിയതും ഇവിടെ കൊണ്ടുവന്നു. ആ അപകടക്കാരൻ പറഞ്ഞതു ഞാനും വിശ്വസിച്ചു. ദേവിക്കു നമ്പൂരി സംബന്ധം തുടങ്ങുവാൻ പോകുന്നു എന്നും പറഞ്ഞിട്ടാണ് എന്നെയും വഞ്ചിച്ചത്. അതിനേ വിശ്വസിച്ച് "ദേവിക്ക് ഒരു നമ്പൂരി സംബന്ധം തുടങ്ങി" എന്നു

ഞാനും ഉദയഭാനുവിനു് എഴുത്തയച്ചുപോയി. വാസ്തവം അറിയാതെ ഇങ്ങനെ ചെയ്തതാണു്.

അമ്മ:—ഉദയഭാനുവിന്റെ അച്ഛനും അമ്മയ്ക്കും ഉദയഭാനുവിനും നമ്മുടെ സർവ്വനന്മകൾക്കും കാരണമായ ദേവിക്കും നാം ഇങ്ങനെ അറിയാതെ ദ്രോഹം ചെയ്തുവല്ലോ.

അച്ഛൻ:—അവരുടെ അച്ഛനും അമ്മയും ആയിരിക്കുന്നതിനുള്ള യോഗ്യതയില്ലെന്നു തീർച്ചയായി. അതാണു് ഇങ്ങനെ സംഭവിച്ചതു്. നമ്മുടെ ഭാഗ്യദോഷംകൊണ്ടു് ഈ വിപത്തുകൾ ഒക്കെ അവൎക്കു സംഭവിച്ചു. നമ്മുടെ സങ്കടങ്ങളെ ഈശ്വരനോടു പറയുക. നാം അറിയാതെ ചെയ്തതാണല്ലോ. ഈശ്വരൻ ആ അപരാധം ക്ഷമിക്കും.

അമ്മ:—എന്താണു നിവൃത്തി? ഒരു നിവൃത്തിയും കാണുന്നില്ലല്ലോ.

അച്ഛൻ:—എനിക്കു് ഇങ്ങനെ തോന്നുന്നു. നാം നമ്മുടെ സർവ്വസുഖങ്ങളേയും വെടിഞ്ഞു്, അവരുടെ അഭ്യുദയത്തിനായി ഈശ്വരനോടു സദാകാലത്തിലും പ്രാൎത്ഥിച്ചുകൊണ്ടു്, അങ്ങനെ പ്രാൎത്ഥിക്കുന്നതിനായിട്ടു ജീവിതധാരണം നിർവ്വഹിക്കുക. അതാണു് എന്റെ ശപഥം.

അമ്മ:—അങ്ങനെ ഈശ്വരനോടു പ്രാൎത്ഥിക്കുന്നതിൽ ഞാനും എന്റെ ആയുഷ്കാലം ക്ഷീണിപ്പിക്കുന്നതിനു പ്രതിജ്ഞ ചെയ്യുന്നു. ദൈവം അനുഗ്രഹിക്കട്ടെ.

———:0:———

# അദ്ധ്യായം 8.

ഉദയഭാനുവും കപ്പിത്താനും സ്ത്രീകളും.

ധൎമ്മപുരിയിലുള്ളവരായ ഉദയഭാനുവിന്റെ സ്നേഹിതന്മാരും ഉദയഭാനുവിനെ സഹായിക്കുന്നതിനു ബദ്ധപ്പെട്ടവരും ബന്ധുക്കളും എല്ലാം ഒന്നുപോലെ ഉദയഭാനുവിനെ ധിക്കരിച്ചതുപോലെ നാമും ആ മഹാമനസ്കനായ യുവാവിനെ വിസ്മരിക്കുന്നതു ശരിയായി വരികയില്ല. ഗാനോത്സവദിവസം കൗരവസഭയിൽ ബഹുജനസമക്ഷം സധൈൎയ്യം ഉദയഭാനു വ്യക്തമാക്കിയ ഉദാരകല്പ (Happy ideas) ങ്ങൾക്കായിട്ടുതന്നേ ധൎമ്മക്ഷേത്രം മുഴുവനും കടപ്പെട്ടിരിക്കുന്നു. അവയുടെ പാരമാൎത്ഥികസ്വഭാവം ഉദയഭാനുവിന്റെ ശത്രുമിത്രങ്ങൾ ഒരുപോലെ സമ്മതിക്കാതെയില്ല. ഉദയഭാനുവിനെ നാട്ടിൽനിന്നും പുറത്താക്കിയതുകൊണ്ടു് ആ പൊതുജനക്ഷേമകരങ്ങളായ പ്രസ്താവനകൾ ഒന്നുകൂടി ജനങ്ങളുടെ ബുദ്ധിയെ ആകൎഷിച്ചു പ്രകാശിപ്പിക്കയും ആ പ്രസംഗംകൊണ്ടു നാട്ടുകാൎക്കു നൽകീട്ടുള്ള നന്മയെ ധാൎമ്മികന്മാർ നല്ലപോലെ അറിയുകയും ചെയ്തു. ഭൂമി ഉരുണ്ടാണു് ഇരിക്കുന്നതെന്നും അതു് എല്ലായ്പോഴും ഭ്രമണത്തിനു വശപ്പെട്ടിരിക്കുന്നു എന്നും ആദ്യമായി കണ്ടറിഞ്ഞു പ്രസിദ്ധമാക്കിയ ദിവ്യാത്മാവിനെ ആ കാലത്തുള്ള രാജകോയ്മകളും ജനങ്ങളും—"ഭൂമി പരപ്പായിട്ടുള്ളതെന്നും അചലയാണെന്നും മററും ഉള്ള പുരാതന മതങ്ങളിൽ സ്ഥാപിക്കപ്പെട്ടിട്ടുള്ള വിശ്വാസപരമ്പര ഇളക്കുന്നതിനുപോലും ശക്തിയില്ലാതെ"—തടവിലാക്കുകയും ഇരുമ്പുചങ്ങലകൊണ്ടു കൈകാലുകൾ ബന്ധിക്കയും ചെയ്തിട്ടു് ആ തത്വ-

പ്രകാശകൻ അവരുടെ ഹിംസകൾ ഏററ വിദേഹമുക്തനായ കഥ ചരിത്രത്തിൽനിന്നും നാം അറിയുന്നില്ലയോ? അദ്ദേഹം കണ്ടറിഞ്ഞ തത്വങ്ങൾ ഇപ്പോൾ ഏതവസ്ഥയിൽ ഇരിക്കുന്നു എന്നു കുറേനേരം ആലോചിക്കുക. ആ തത്വം സർവ്വപുരാതന തത്വജ്ഞന്മാരെയും ലജ്ജിപ്പിച്ചിട്ട്, ഇന്നു ഭൂമണ്ഡലസാമ്രാട്ടിനെപ്പോലെ വാഴുന്നതു നാം കാണുന്നില്ലയോ? അതുപോലെ, ഉദയഭാനു ചെയ്തിട്ടുള്ള അപരാധം എന്താണ്? രാജദ്രോഹം! എന്താണു രാജദ്രോഹം? ധർമ്മക്ഷേത്രത്തിന്റെ അത്യന്തം ശോചനീയമായ താല്ക്കാലികാവസ്ഥയെ വെളിപ്പെടുത്തി എന്നുള്ള അപരാധത്തെ ചുററിപ്പിടിച്ചുകൊണ്ടാണു ധർമ്മക്ഷേത്രത്തിന്റെ രാജകോയ്മയും ആ കോയ്മയുടെ ആലോചനക്കാരും ഉദയഭാനുവിനെ ഹിംസിക്കുവാനായി ഒരുങ്ങിയതു്. രാജ്യത്തിൽ ഏർപ്പെടുത്തീട്ടുള്ള നിയമങ്ങളെ നിസ്സാരമാക്കി സത്യവാന്മാരെയും പീഡിപ്പിക്കുന്നതിനു തുനിഞ്ഞിരിക്കുന്ന ധർമ്മക്ഷേത്രത്തിന്റെ കോയ്മ ഉദയഭാനുവിനെ, ഇരുമ്പുചങ്ങലയുള്ള ശൃംഖലകൊണ്ടു ബന്ധിക്കാതെയിരുന്നതു് അവരുടെ ബുദ്ധിഗുണംകൊണ്ടോ, ന്യായബോധംകൊണ്ടോ, സത്യനിഷ്ഠകൊണ്ടോ അല്ല എന്നു നമുക്കു ബോധമുണ്ട്. അവനെ തല്ലിക്കൊല്ലുന്നതിനോ മററു വിധത്തിൽ അവനെ ഹിംസിച്ചു നശിപ്പിക്കുന്നതിനോ ആവശ്യമുള്ള ധാഷ്ട്യത്തിന്റെ തികവ് അവർക്കില്ലാഞ്ഞിട്ടും അല്ല. പിന്നെ സർവ്വസത്വങ്ങളെയും സംരക്ഷിക്കുന്ന ആ സർവ്വേശ്വരന്റെ അനുഗ്രഹം ഒരു കവചംഎന്നപോലെ ഉദയഭാനുവിനെ ആവരണംചെയ്തിരുന്നതുകൊണ്ടു് ഈ സ്വാത്മഹന്താക്കളുടെ ഹിംസകൾക്കു് ഉദയഭാനുവിനെ തീണ്ടുന്നതിനുപോലും ശക്തിയുണ്ടായില്ലെന്നേയുള്ളു. ധർമ്മപുരിയുടെ കാളരാത്രിയിൽ ഉദയഭാനുവിനെധർമ്മപുരിയിലെഉദ്യോഗസ്ഥൻ വാളുംപരിചയുമായി,

അകംപടി നിന്നു കൂട്ടിക്കൊണ്ടു പോയിട്ടു് പടിഞ്ഞാറൻ കടൽതീരത്തുള്ള തുറമുഖത്തു വന്നടുത്തുകിടന്ന ഒരു കപ്പലിൽ എത്തിച്ചു. ആ കപ്പിത്താൻ ആദരപൂർവ്വം ഉദയഭാനുവിനെ കപ്പലിലേയ്ക്കു സ്വീകരിച്ചിട്ടു കപ്പലിൽ മേത്തരം ഒരു മുറിയും ശരീരസുഖത്തിനുവേണ്ട മററു സൗകര്യങ്ങളും നൽകി. അധർമ്മക്ഷേത്രമായി പരിണമിച്ച ധർമ്മക്ഷേത്രത്തിൻെറ പരിധി കഴിഞ്ഞപ്പോൾത്തന്നെ ഉദയഭാനുവിനു മനസ്സുഖവും സ്വാതന്ത്ര്യവും ഉണ്ടായി എന്നു തോന്നി. ആ സ്വാതന്ത്ര്യത്തോടുകൂടിയ മനസ്സുഖത്തിൽ ആദ്യത്തെ സ്മരണ അവൻെറ പ്രിയതമയായ ദേവിയുടെ ദിവ്യമംഗളസ്വരൂപത്തിൻേറതായിരുന്നു. ആ ഹൃദയനാഥയായ ദേവിയുടെ മുഖത്തു നൃത്തം ചെയ്യുന്ന, ആ ചാരുസ്മിതത്തെ, അവൻ സ്വപ്നദൃഷ്ടികൊണ്ടു് എന്നപോലെ, കാണുകയും ആ പ്രകാശത്തിൽ ആ ദേവിയുടെ സൗഭാഗ്യമൂർത്തിയെ വഹിച്ചിരിക്കുന്ന ഹൃദയം അതു് ഇതേവരെ അനുഭവിച്ചിട്ടില്ലാത്ത പരിശുദ്ധമായ ആനന്ദംകൊണ്ടു ലാളിതമായിട്ടു [illegible]ക്കയും പകലേ കണ്ട കാട്ടുമനുഷ്യൻെറ വാക്കുകളെക്കൊണ്ടു് ഉദയഭാനുവിനുണ്ടായ വിശ്വാസം ദൃഢപ്പെടുകയും ചെയ്തു. ദേവി പരാധീനപ്പെട്ടിരുന്നാൽ ഈവിധം ഒരു വിശ്വാസം ഉദയഭാനുവിനു തോന്നുവാൻ അവകാശമില്ലെന്നു് അവനു തന്നേ ഒരു ബോധം ഉണ്ടായി. ബോധത്തിൽ പരമസുഖത്തെ അറിയുന്ന ഉദയഭാനു ആ രാത്രി തന്നെത്താനേ നീങ്ങിപ്പോയതു് അറിഞ്ഞതേ ഇല്ല. പ്രഭാതത്തിൽ [illegible] സമമായുള്ള കൗമാരപ്രതാപത്തോടുകൂടി സൂര്യൻ ഉദി[illegible]യന്നപ്പോൾ മാത്രമേ, ഉദയഭാനുവിനു തൻെറ നേത്രങ്ങളെ തുറക്കുന്നതിനു സംഗതിയായുള്ളു. ഈ പ്രപഞ്ചത്തിൽ പ്രഭാതാർക്കനെപ്പോലെ മഹത്തായും ദിവ്യമായും ഉള്ള വസ്തുവിൻെറ ദർശനം ഒരു ദിനത്തിൻെറ എന്നല്ല, ഒരു [illegible]

ജീവിതത്തിന്റെ പ്രഭാതത്തിൽ അവനു ലഭിച്ചതു് ഉദയഭാനുവിന്റെ ഭാഗ്യോദയം ആയിരുന്നു എന്നു് ആ സ്വാതന്ത്ര്യജീവിതത്തിന്റെ പ്രഥമവിചാരമായി അവനിൽ ഉദിച്ചു. കപ്പലിനു പുറമേയുള്ള സമുദ്രം പരിശാന്തമായി പ്രഭാതരശ്മികളാൽ വ്യാപിതമായിട്ടു പുരാണാഗമങ്ങളിൽ വർണ്ണിതമായിരിക്കുന്ന ക്ഷീരാബ്ധിയായിട്ടു് അവനു ദൃശ്യമായി. കഴിഞ്ഞ രാത്രിയിൽ ഇളകിയ കാർമേഘങ്ങളാൽ പീഡിതമായ സമുദ്രത്തിനു് അർക്കോദയകിരണങ്ങൾ വിശ്രാന്തി നൽകിയതുപോലെ ധർമ്മപുരിയിലേ ബഹളങ്ങളാൽ ചഞ്ചലിക്കപ്പെട്ടിരുന്ന ഉദയഭാനുവിന്റെ മനസ്സു് ദേവിയുടെ സ്മരണകൊണ്ടു വിശ്രാന്തി പ്രാപിച്ചിട്ടു നൂതനജീവിതത്തിന്റെ പ്രാരംഭത്തിൽ സച്ചിന്മയമായി ഭവിച്ചു. ഏവം വിധത്തിൽ ഏകാന്തമായിട്ടും കപ്പൽയാത്രക്കാരായ മററു ജനങ്ങളുടെ സഹവാസത്തിലായിട്ടും ഒരുവാരത്തേ പ്രയാണം അവസാനിക്കാറായപ്പോൾ, ആ സമുദ്രത്തിന്റെ പടിഞ്ഞാറെക്കരയിൽ നാട്ടിപിടിക്കുന്ന സ്വരാജ്യക്കൊടി കാണുമാറായി. ആ കൊടിക്കൂറയുടെ ഛായയിൽ ഉദയഭാനുവിന്റെ സർവ്വസഞ്ചാരങ്ങൾക്കും സ്വാതന്ത്ര്യവും സമാശ്വാസവും അഭയവും ലഭിച്ചു എന്നു ദൃഢമായ ഒരു വിശ്വാസവും, അവനിൽ അങ്കുരിച്ചു. അങ്ങനെ അങ്കുരിച്ചതോടുകൂടി, കപ്പലും, നങ്കൂരത്താൽ ജലമണ്ഡലത്തിൽക്കൂടെ ഭൂമിയിൽ തറയ്ക്കപ്പെട്ടിട്ടു സ്ഥിരയായി ഭവിച്ചു.

കപ്പലിൽനിന്നും യാത്രക്കാർ, കരയ്ക്കിറങ്ങുന്നതിനുള്ള ആജ്ഞ പുറപ്പെടാതെ എല്ലാവരും കരയെത്തന്നെ നോക്കിയുംകൊണ്ടു നിൽക്കുമ്പോൾ കപ്പിത്താനും പതിവായുള്ള കപ്പൽ പരിശോധനയ്ക്കായി കപ്പലിനകത്തു ചുററിവരും വഴിക്കു് ഉദയഭാനുവിന്റെ മുറിയിൽ കടന്നിരുന്നു ചില കാര്യങ്ങളേ കുറിച്ചു രഹസ്യത്തിൽ സംസാരിച്ചു. അ

വരുടെ സംഭാഷണം ഇംഗ്ലീഷിൽ ആയിരുന്നതുകൊണ്ടു്, അതിന്റെ മലയാളതർജ്ജമ മാത്രമേ ആഖ്യായികയിൽ ചേൎക്കുവാൻ തരമൊള്ളു.

**കപ്പിത്താൻ:**—(ഉദയഭാനുവിന്റെ മുറിക്കകത്തു പ്രവേശിച്ചിട്ടു്) "നിങ്ങൾക്കു സുപ്രഭാതവന്ദനം." (എന്നു രണ്ടാളുകളും തമ്മിൽ കൈകൊടുക്കയും വന്ദനം പറയുകയും ചെയ്തിട്ടു രണ്ടു ചെറിയ കസേരകളിൽ ഇരിക്കുന്നു.)

**ഉദയഭാനു:**—ധൎമ്മപുരിയിൽനിന്നും ഉള്ള യാത്രയിൽ ഒരു സുഖക്കേടും ഉണ്ടായില്ല. അതുകൊണ്ടു്, ഞാൻ നിങ്ങളെ വിശേഷമായി അഭിനന്ദിക്കുന്നു. കപ്പൽയാത്ര ഇതിനുമുമ്പിൽ ഞാൻ ചെയ്തിട്ടില്ല. ഈ ആദ്യത്തെ യാത്ര എത്ര സുഖപ്രദമായി എന്നു നിങ്ങളോടു പറഞ്ഞറിയിക്കാൻ പ്രയാസം. ഇതിനു സംഗതിയാക്കിയ ധൎമ്മപുരിയിലെ അധികൃതന്മാരോടു ഞാൻ നന്ദിയുള്ളവനായിരിക്കും.

**കപ്പി:**—(ചിരിച്ചുംകൊണ്ടു്) നിങ്ങൾ ഒരു സാധുവും, ശുദ്ധനും ആണെന്നു ഞാൻ വിചാരിക്കുന്നു. ആ അധികൃതന്മാർ എങ്ങനെയുള്ളവരെന്നു നിങ്ങൾ ഗ്രഹിച്ചിട്ടില്ല.

**ഉദയ:**—അധികൃതന്മാരെ ഞാൻ നേരെ അറിഞ്ഞില്ലെങ്കിൽ നിങ്ങളുടെ കപ്പലിൽ യാത്രചെയ്യുന്നതിനു് സംഗതിവരികയില്ലല്ലോ.

**കപ്പി:**—നിങ്ങൾ ഈശ്വരാനുഗ്രഹം ഉള്ള ഒരാളാണെന്നു ഞാൻ വിചാരിക്കുന്നു. നിങ്ങൾ കപ്പലിൽ കേറുന്നതുവരെ, കടൽ കോപിച്ചിട്ടും, കാററിളകിയിട്ടും, മേഘങ്ങൾ വൎഷിച്ചിട്ടും, കപ്പലിനും കപ്പലിൽ ഉള്ളവൎക്കും സൈ്വരമൊട്ടും ഉണ്ടായിരുന്നില്ല. ഒരു യാത്ര

യിലും ഈ കഷ്ടത ഞങ്ങൾ അനുഭവിച്ചിട്ടില്ല. അതിൽ പിന്നീടു ഞങ്ങൾക്കുണ്ടായ സുഖവും പ്രത്യേകം തന്നെ.

ഉദയ:—എനിക്കും അതേപ്രകാരത്തിൽ സുഖംതന്നെ ആയിരുന്നു. ഒരാഴ്ച, അതായതു് ഏഴു ദിവസം രാപകൽ കഴിഞ്ഞുപോയതു ഞാനും അറിഞ്ഞേ ഇല്ല. ഞാനും ഒരു ബഹളത്തിൽനിന്നും പിരിഞ്ഞുവരികയായിരുന്നു. അതിന്റെ ശേഷം ഉള്ള ഈ കപ്പലിലെ യാത്ര എന്തു സുഖകരമായിരുന്നു. എന്നു് എങ്ങനെയാണു പറഞ്ഞറിയിക്കുക?

കപ്പി:—എന്തായാലും നിങ്ങൾ ഒരു ഈശ്വരാനുഗ്രഹം ഉള്ള യുവാവാണു്. നിങ്ങൾക്കു് ഈ പണം ഒരു സംഭാവനയായി ഇരിക്കട്ടെ (എന്നു് ഒരു ചെറിയ സഞ്ചിയിൽ വരാഹൻ നിറച്ചിട്ടു് ഉദയഭാനുവിനായി നീട്ടുന്നു).

ഉദയ:—എന്താണു് ഇതു്? കപ്പൽയാത്രക്കാർക്കു് ഒക്കെ നിങ്ങൾ ഇങ്ങനെ സംഭാവന നൽകുന്നുണ്ടോ?

കപ്പി:—അതു ഞങ്ങൾക്കു കഴിയുമോ? അങ്ങനെ ഒന്നാക്കളായ വല്ല വലിയ പ്രഭുക്കളും കപ്പലിൽ യാത്രചെയ്യുമ്പോൾ ഇങ്ങനെ സാധുക്കളെ സഹായിക്കുമായിരിക്കും. ഇതു് അങ്ങനെ അല്ല. നിങ്ങളുടെ കപ്പൽയാത്രയ്ക്കുള്ള ചെലവിനും മററും ആയി ധർമ്മപുരിയിലെ ചില ഉദ്യോഗസ്ഥന്മാർ നിങ്ങൾ കപ്പലിൽ വരുംമുമ്പേതന്നേ എന്നെ ഏല്പിച്ചതാണിതു്.

ഉദയ:—ആ സഞ്ചി നിങ്ങൾക്കു തന്നെ ഇരിക്കട്ടെ. ധർമ്മപുരിയിലെ ദ്രോഹം ഏററ എനിക്കു് അവരുടെ ദ്രവ്യം ആവശ്യമില്ല.

കപ്പി:—കൈയിൽ വേറേ പണം ഉണ്ടോ?

ഉദയ:—ഇല്ല. എന്റെ പെട്ടിയിലുള്ള പണം എടുക്കുവാൻ പോലും എന്നെ സമ്മതിച്ചില്ല. എന്നാലും ഈ പണം എനിക്കു് ആവശ്യമില്ലതന്നേ.

കപ്പി:—അങ്ങനെ പറയരുതേ! ഞാൻ ഒരു കപ്പിത്താനാണു്; ദരിദ്രനം തന്നെ. അല്ലെങ്കിൽ ഈ കപ്പലിൽ പണിക്കുവരുമോ? എനിക്കു പണത്തിൽ ആഗ്രഹമില്ലാതെയും ഇല്ല. എനിക്കു ഭാര്യയും കുഞ്ഞുങ്ങളും ഒരു അമ്മയും സഹോദരിമാരും ഞാൻ സംരക്ഷണം ചെയ്യേണ്ടതായിട്ടുണ്ടു്. എങ്കിലും ഈ പണം തൊടുന്നതു ശരിയല്ലെന്നു തോന്നീട്ടാണു നിങ്ങൾക്കായി കൊണ്ടുവന്നതു്.

ഉദയ:—എൻെറ യാത്രച്ചെലവിനായി നിങ്ങളെ ഏൽപ്പിച്ചതു നിങ്ങൾക്കു വേണ്ടെന്നുവന്നതു് എന്തുകൊണ്ടു്?

കപ്പി:—(ചിരിച്ചുംകൊണ്ടു്) സാധു! പരമസാധു! നിങ്ങളെ കപ്പലിൽ കൊണ്ടുവന്നാക്കിയവർ നിങ്ങളുടെ ബന്ധുക്കളാണെന്നു നിങ്ങൾക്കു വിചാരമുണ്ടോ?

ഉദയ:—(ചിരിച്ചുംകൊണ്ടു്) അങ്ങനെതന്നെയാണു ഞാൻ വിചാരിക്കുന്നതു്. നിങ്ങളെപ്പോലെയുള്ള ഉത്തമപുരുഷന്മാരേ കാണുവാൻ സംഗതിയാക്കിയ ഈ യാത്രയ്ക്കു ഹേതുഭൂതന്മാരായുള്ളവർ എൻെറ ബന്ധുക്കളല്ലയോ?

കപ്പി:—ഈ പണത്തെ ഞാൻ എന്താണു ചെയ്യേണ്ടതു്?

ഉദയ:—ഇഷ്ടംപോലെ. എനിക്കു ആവശ്യമില്ല.

കപ്പി:—ഹാ! നിങ്ങൾ അവരെ അറിയുന്നുണ്ടു്. ഇല്ലേ? നന്നായി; നിങ്ങളോടു വിവരം പറയാം. നിങ്ങൾ ഇപ്പോൾ ഇറങ്ങിപ്പോകുന്നവല്ലോ. നിങ്ങളെ ഇനിമേൽ എനിക്കു കാണുവാൻ സംഗതിവരുമോ എന്നു സംശ

യമാണു്. അതുകൊണ്ടു നിങ്ങളെ നിജസ്ഥിതി ഗ്രഹിപ്പിക്കാം.

ഉദയ:—എന്താണു്?

കപ്പി:—ഈ സഞ്ചി എന്നെ ഏൽപ്പിച്ചതു നിങ്ങളെ ഏതെങ്കിലും അപരിഷ്കൃതന്മാർ താമസിക്കുന്ന ദ്വീപിൽ കൊണ്ടുപോയി ഇറക്കുവാനായിട്ടായിരുന്നു. അതൊന്നും നിങ്ങളോടു പറയുന്നതു ശരിയല്ല. പറയുന്നുമില്ല. പറഞ്ഞിട്ടു കാൎയ്യവുമില്ല. നിങ്ങൾക്കു യാതൊരു പീഡയും തട്ടാതെ ഈ തുറമുഖത്തു കൊണ്ടുവന്നിറക്കണമെന്നു നിങ്ങളെക്കണ്ട ക്ഷണത്തിൽ എനിക്കു തോന്നി. ആ അധികൃതന്മാർ പറഞ്ഞതു കേട്ടിട്ടു് ഒരു പരമദുഷ്ടനെയാണു് അവർ നാട്ടിൽനിന്നും പുറത്തുകളയുന്നതെന്നാണു് നിങ്ങളെ കാണുന്നതുവരെ വിചാരിച്ചതു്. കഷ്ടം! നിങ്ങളെ ഉപദ്രവിക്കുവാൻ അവൎക്കു വിചാരമുണ്ടായല്ലോ. ഈ സഞ്ചിപ്പണം എനിക്കും ആവശ്യമില്ല. ഞാൻ ഇന്നുതന്നെ മടക്കി അയയ്ക്കുന്നുണ്ടു്.

ഉദയ:—കഷ്ടം! ധൎമ്മക്ഷേത്രത്തിലെ പ്രജകളുടെ വ്യവസായഫലം ഇങ്ങനെ ക്ഷുദ്രകൎമ്മങ്ങൾക്കായി ചെലവു ചെയ്യുന്നുവല്ലോ.

കപ്പി:—എന്തായാലും ഞാനും കരയ്ക്കിറങ്ങുന്നുണ്ടു്. നിങ്ങൾക്കു വേണ്ട ആളുകളെ പരിചയപ്പെടുത്തിത്തരാം.

(ഈ സമയത്തു് ആ കപ്പലിൽ യാത്രചെയ്യുന്ന അഞ്ചു് അമേരിക്കൻസ്ത്രീകളും കപ്പിത്താനെ അന്വേഷിച്ചു് ഉദയഭാനുവിന്റെ മുറിയിൽ വന്നുചേൎന്നു. അവർ കപ്പിത്താന്റെ പ്രത്യേകമായ അന്വേഷണത്തിൽ യാത്രചെയ്യുന്നവരായിരുന്നു. അവരെ ഉദയഭാനുവിനോടും ഉദയഭാനുവിനെ അവരോടും പരിചയപ്പെടുത്തി അവർ തമ്മിൽ

കൈകൊടുക്കയും വന്ദനം ചെയ്കയും ചെയ്തതിന്റെ ശേഷം കപ്പിത്താനും സ്ത്രീകളും ഉദയഭാനുവും എല്ലാം ആ മുറിക്ക പുറത്തുവന്നു കപ്പിത്താന്റെ മുറിയിലേയ്ക്കു പോയി. അവിടെ എല്ലാവരും ഇരുന്നിട്ടു് തയാറാക്കിയിരുന്ന പ്രാതഃഭക്ഷണം കഴിക്കുന്നതിനൊരുമ്പെട്ടു. അതിനിടയിൽ അമേരിക്കൻസ്ത്രീകൾ ഉദയഭാനുവിനോടു് ഇങ്ങനെ സംഭാഷണം ചെയ്തു.

സ്ത്രീ:—നിങ്ങളുടെ മാതൃഭൂമി ഏതാണു്?

ഉദയ:—'ധർമ്മക്ഷേത്രം.'

സ്ത്രീ:—'ധർമ്മക്ഷേത്ര'ത്തെക്കുറിച്ചു ഞങ്ങളും കേട്ടിട്ടുണ്ടു്. അതൊരു നല്ല ഫലവത്തായ ഭൂമിയാണു്; അല്ലേ?

ഉദയ:—അങ്ങനെതന്നേയാണു്.

സ്ത്രീ:—ആ രാജ്യം ഭരിക്കുന്നതാരാണു്?

ഉദയ:—ചക്രവർത്തി—

സ്ത്രീ:—ചക്രവർത്തി—അല്ലേ? ഞങ്ങളുടെ നാടു ഭരിക്കുന്നതു ഞങ്ങളാണു്.

ഉദയ:—ജനങ്ങളുടെ പ്രതിപുരുഷന്മാർ അല്ലയോ നിങ്ങളുടെ ദേശങ്ങൾ ഭരിക്കുന്നതു്? ഞങ്ങളുടെ ചക്രവർത്തിയും പ്രജകളുടെ പ്രതിപുരുഷനാണു്.

സ്ത്രീ:—അതെ, അതെ. അങ്ങനെയുള്ള രാജ്യഭരണസമ്പ്രദായവും അറിയാം. അല്ലേ?

ഉദയ:—പുസ്തകങ്ങളിൽ വായിച്ചിട്ടുണ്ടു്.

സ്ത്രീ:—നിങ്ങളേ ഞങ്ങൾ അമേരിക്കയിലേയ്ക്കു ക്ഷണിക്കുന്നു. ജനങ്ങൾക്കു് എന്തു സ്വാതന്ത്ര്യമുണ്ടെന്നു് അവിടെ വന്നുതന്നെ അറിയുക.

ഉദയ:—സന്തോഷമായി. നിങ്ങളുടെ ക്ഷണനം ഞാൻ സ്വീകരിക്കുന്നു. എന്നാൽ ഇപ്പോൾ പുറപ്പെടുന്ന

തിനു തരമില്ല. എന്തായാലും ഞാൻ അമേരിക്കയിൽ എത്തി നിങ്ങളെക്കാണും.

സ്ത്രീ:—മുൻകൂട്ടി അറിവുതന്നാൽ ഞങ്ങൾ വേണ്ടതുപോലെ നിങ്ങളുടെ താമസത്തിനു വേണ്ട സൗകര്യങ്ങൾ ഉണ്ടാക്കാം.

ഉദയ:—അങ്ങനെ തന്നെ.

സ്ത്രീ:—ആ ചക്രവർത്തി വിവാഹം ചെയ്തിട്ടുണ്ടോ?

കപ്പി:—സ്ത്രീകൾക്ക് ഇങ്ങനെയുള്ള കാര്യങ്ങളിലേ ശ്രദ്ധയുള്ളു.

സ്ത്രീ:—ഇതല്ലേ പ്രധാനം?

ഉദയ:—അതിലെന്തു്? അദ്ദേഹം വിവാഹം ചെയ്തിട്ടില്ല. സർവ്വകാലങ്ങളിലും ഈശ്വരനെ ഭജിച്ചുംകൊണ്ടിരിക്കയാണു്. ചിലപ്പോൾ ഏറെക്കാലത്തേയ്ക്കു കണ്ടില്ലെന്നു വരും. ഇങ്ങനെ തിരോധാനാനുഗ്രഹശക്തിയുള്ള പുരുഷനാണു ആ ചക്രവർത്തി.

സ്ത്രീ:—പിന്നെ ആരാണു രാജ്യം ഭരിക്കുന്നതു്?

ഉദയ:—അദ്ദേഹത്തിന്റെ വിശ്വസ്തനായ പ്രധാന മന്ത്രി.

സ്ത്രീ:—ആരാണതു്?

ഉദയ:—'ധൃതരാഷ്ട്രർ'.

സ്ത്രീ:—ഓഹോ! കേട്ടിട്ടുണ്ടു്. ആ പേരു ഞങ്ങൾക്കു പറയുവാൻ പ്രയാസം. കേട്ടിട്ടുണ്ടു്. അദ്ദേഹത്തിനു ഭാര്യമാർ എത്രയുണ്ടു്?

കപ്പി:—സ്ത്രീസ്വഭാവം. വിവാഹം, ഭാര്യ, കുഞ്ഞുങ്ങൾ.

സ്ത്രീ:—ഇവയല്ലേ ലോകത്തിന്റെ അധിഷ്ഠാനം. ഈ ഭാഗങ്ങളിലുള്ള രാജാക്കന്മാർ അനേകം ഭാര്യമാരുള്ളവരാണെന്നു കേട്ടിട്ടുണ്ടു്.

ഉദയ:—സൂക്ഷ്മമാണെ്. സന്താനാൎത്ഥം ചിലർ രണ്ടാമതും, മൂന്നാമതും, നാലാമതും അഞ്ചാമതും വിവാഹം ചെയ്യുന്നുണ്ടു്. ഇവിടെ പുത്രനെക്കൂടാതെ സൽഗതി ലഭിക്കുന്നില്ല എന്നാണൊരു വിശ്വാസം. അവിടെ അതില്ല.

സ്ത്രീകരം:—ഈ യുവാവു കാൎയ്യകാരണവിവേചനത്തോടു കൂടി സംസാരിക്കുന്നു. കൊള്ളാം. നിങ്ങളുടെ രാജാ-ഓ, മന്ത്രി······എന്താണു പേരു്—

ഉദയ:—അദ്ദേഹം ചക്രവൎത്തിയെപ്പോലെ ഒരു സുജനമാണെ്.

സ്ത്രീ:—സുജനം: സുജനം: ആ സുജനത്തിനു് എത്ര ഭാൎയ്യമാരുണ്ടു്?

ഉദയ:—ഒന്നു്.

സ്ത്രീ:—മക്കളും ഉണ്ടോ?

ഉദയ:—ഉണ്ടു്. വിവാഹംചെയ്യുന്നതിനു മുമ്പേ ഒരു മകനുണ്ടു്. വിവാഹംചെയ്തതിന്റെ ശേഷവും ഒരു മകനുണ്ടു്. രണ്ടും അദ്ദേഹത്തിന്റെ മക്കൾതന്നെ.

സ്ത്രീ:—(ഉറക്കെച്ചിരിക്കുന്നു) എത്രവയസ്സായി?

ഉദയ:—അറുപതിലധികം വരും.

സ്ത്രീ:—ആ നിങ്ങളെ സുജനത്തിന്നു്, പേരു ഞങ്ങൾക്കു പറയുവാൻ മേലേ—പുരുഷഭാൎയ്യമാരും ഉണ്ടെന്നു കേട്ടുവല്ലോ.

കപ്പി:—(ചിരിച്ചുംകൊണ്ടു്) ഇവർ പെൺകുട്ടികളല്ലേ? നേരംപോക്കു്.

ഉദയ:—എന്താണൎത്ഥം—പുരുഷഭാൎയ്യ—ഞങ്ങളുടെ ഭാഷയിൽ ഈ പ്രയോഗമില്ല. (Man wife—wife man.)

സ്ത്രീ:—സ്ത്രീകളെപ്പോലെ ഭാൎയ്യമാരായിരിക്കുവാൻ സമ്മതി

ക്കുന്ന പുരുഷന്മാരെയാണു് പുരുഷഭാൎയ്യമാർ എന്നു ഞങ്ങൾ ഗ്രഹിച്ചിരിക്കുന്നതു്.

ഉദയ:—എന്തോ? എനിക്കറിയാൻ തരമില്ല.

സ്ത്രീ:—ആ പുരുഷഭാൎയ്യമാർ സൗന്ദൎയ്യമുള്ളവർ തന്നെയോ?

കപ്പി:—(ചിരിച്ചുംകൊണ്ടു്) ഈ പെണ്ണുങ്ങൾക്കു് എന്താണു പറഞ്ഞുകൂടാത്തതു്?

സ്ത്രീ:—ഒരു സ്ത്രീഭാൎയ്യയും രണ്ടു പുരുഷഭാൎയ്യമാരും പ്രധാനമായും, പിന്നെ രണ്ടുവകയിലും സംഖ്യയില്ലാതെയും............

ഉദയ:—എന്താണിതു്? (ആത്മഗതം) കഷ്ടം! നമ്മുടെ നാടു് ഇങ്ങനെ ദുഷിച്ചുപോയല്ലോ, ഇങ്ങനെ പരിഹാസപാത്രമായിത്തീൎന്നുവല്ലോ.

സ്ത്രീ:—ആ പുരുഷഭാൎയ്യമാൎക്കു് എന്തു സ്വത്തുനൽകീട്ടുണ്ടു്?

ഉദയ:—എനിക്കു് അറിയാൻ പാടില്ല.

കപ്പി:—വേണ്ട. അധികപ്രസംഗം മതിയാക്കുവിൻ (എന്നു തടയുന്നു.)

സ്ത്രീകൾ:—നിങ്ങൾ അതിമാന്യനാണു്. നിങ്ങളേ കോപിപ്പിക്കുവാൻ ഞങ്ങളുദ്ദേശിക്കുന്നില്ല. നമ്മുടെ മാതൃഭൂമിയോടു നമുക്കു വാത്സല്യം ഇല്ലാതെയിരിക്കുമോ? അതുകൊണ്ടു മാപ്പു ചെയ്യുവിൻ.

കപ്പി:—(ഉദയഭാനുവിനോടു്) ഇവർ അമ്മേരിക്കായിൽ ഉള്ളവരത്രേ. ഇവൎക്കു സ്വാതന്ത്ൎയ്യമേറും. ഇവരോ ലോകത്തിന്റെ നാനാഭാഗങ്ങളിലും സഞ്ചരിച്ചു്, ആ ദേശങ്ങളിൽ പാൎക്കുന്നവരുടെ മൎയ്യാദകളെയും ആചാരങ്ങളെയും നീതികളെയും നയങ്ങളെയും മററു സമ്പ്രദായങ്ങളെയും അറിയുവാൻ പുറപ്പെട്ടിരിക്കയാണു്. ഞങ്ങൾ ധൎമ്മപുരിയുടെ തുറമുഖത്തിൽ അടു

ത്തപ്പോൾ ഇവർ കരയ്ക്കിറങ്ങി ഏഴെട്ടുദിവസം അവിടെത്താമസിച്ചവരാണു്.

ഉദയ:—മനസ്സിലായി. ഇവരുടെ ഉദ്ദേശ്യം നല്ലതുതന്നെ.

സ്ത്രീ:—ഞങ്ങൾക്കു നിങ്ങളുടെ നാട്ടിനെക്കുറിച്ചു ചിലതൊക്കെ അറിയുവാനുണ്ടു്. അതാണു ഞങ്ങൾ ഇങ്ങനെ സംസാരിച്ചതു്. അതു മര്യാദയല്ലെന്നു ഞങ്ങൾക്കറിയാം. ഞങ്ങൾക്കു് ആ നാട്ടിനെക്കുറിച്ചു പലതുമൊക്കെ ഗ്രഹിക്കുവാനുള്ള മോഹത്തിൽ മര്യാദയേ ഗൗനിച്ചില്ല. ക്ഷമിക്കണേ!

ഉദയ:—എന്നോടു നിങ്ങൾ ഒരപരാധവും ചെയ്തില്ലല്ലോ. നിങ്ങളും ഉത്തമമഹിളകളാണെന്നു തോന്നുന്നു. നിങ്ങളുമായി പരിചയപ്പെടുന്നതിനു സംഗതിയായതിൽ എനിക്കു് അത്യധികം സന്തോഷമുണ്ടു്.

സ്ത്രീ:—ഹേ, കപ്പിത്താനേ! ഞങ്ങൾ ഞങ്ങളുടെ ജല്പനംകൊണ്ടു് ഈ മാന്യനായ യുവാവിനെ മുഷിപ്പിക്കയില്ലെന്നു പ്രതിജ്ഞ ചെയ്യുന്നു. നിങ്ങൾക്കു ജോലിയുണ്ടെങ്കിൽ പോകാം. ഞങ്ങൾ ഈ യുവാവുമായി കുറേനേരം സംഭാഷണം ചെയ്തുകൊള്ളട്ടെ.

കപ്പി:—അങ്ങനെ ചെയ്യുവിൻ. (എന്നു പോകുന്നു)

സ്ത്രീ:—ഞങ്ങൾ അമേരിക്കയിലുള്ളവരാണു്. ഞങ്ങൾക്കു നിങ്ങളുടെ ജാതിവിഭാഗം ഒന്നുമില്ല. ആഭിജാത്യംകൊണ്ടുള്ള വഴക്കും ഞങ്ങൾക്കില്ല.

ഉദയ:—അതു നല്ലതുതന്നെ. ഈ ഭാരതഖണ്ഡത്തേ വ്യാകുലമാക്കുന്നതു മതഭേദവും ജാതിഭേദവും തന്നെ എന്നു സമ്മതിച്ചേ തീരൂ.

സ്ത്രീ:—ജാതിവിഭാഗം എന്താണെന്നു ഞങ്ങൾക്കു മനസ്സിലായി. ഒരു മേൽജാതിക്കാരൻ ഒരു കീഴ്ജാതിക്കാ

രന്നേ തൊടുകയോ തീണ്ടുകയോ ചെയ്യുന്നില്ല. അതു കൊണ്ടു നിങ്ങൾക്കു പല അസൗകര്യങ്ങളുമുണ്ടു്.

ഉദയ:—അമേരിക്കായിലും ജാതിഭേദം ഇല്ലെന്നുണ്ടോ? നിങ്ങൾതന്നെ, അമേരിക്കയിലെ നാട്ടുകാരായ അപരിഷ്കൃതന്മാരോടു് എങ്ങനെയാണു വർത്തിക്കുന്നതു്.

സ്ത്രീ:—ശരിതന്നെ. അങ്ങനെ ചെയ്യുന്നുണ്ടു്. ജീവിതമത്സരം എവിടെയാണില്ലാത്തതു്? അവർ, അശക്തർ—മന്ദബുദ്ധികൾ—അജ്ഞാനത്തിൽ മുഴുകിക്കിടക്കുന്നവർ—അവർ, ലോകഗതി തടയുന്നവർ—അത്യുഷ്ണമേഖലയിലെ ദീർഘവാസംകൊണ്ടു് അവർ കെട്ടുപോയതാണു്. പക്ഷേ, ഇന്നുള്ള ഞങ്ങളും അവിടെ ദീർഘകാലം താമസിച്ചു് അലസരായിപ്പോകുമെന്നു ഞങ്ങൾക്കും അറിയാം. എന്നാലും കഴിയുന്നിടത്തോളം ആ നാട്ടുകാരെ പരിഷ്കാരസമ്പ്രദായം പിന്തുടൎന്നു കൃഷിചെയ്യുന്നതിനും ശരീരം രക്ഷിക്കുന്നതിനും വിദ്യാഭ്യാസം സ്വീകരിക്കുന്നതിനും ഞങ്ങൾ അഭ്യസിപ്പിക്കുന്നുണ്ടു്. ഞങ്ങൾ ഒന്നുചേൎന്നു്, അവരെ അപരിഷ്കൃതാവസ്ഥയിൽതന്നെ തള്ളിയിട്ടു് ഞങ്ങളും സ്വാൎത്ഥനിരതരായിരുന്നുവെങ്കിൽ അവർ മുന്നോട്ടുവന്നു ഞങ്ങളോടുതന്നേ മല്ലിടുന്നതിനു സംഗതിയാവുകയില്ലല്ലോ.

ഉദയ:—ശരിയാണു്. ആവക ഗുണം നിങ്ങൾ ചെയ്യാതേയില്ല.

സ്ത്രീ:—ധൎമ്മപുരിയിൽ ഞങ്ങൾ കണ്ട അനാചാരങ്ങൾ ലോകത്തിന്റെ മറെറാരുഭാഗത്തും കാണുന്നതല്ല.

ഉദയ:—എന്തെല്ലാമാണു്? നിങ്ങൾ ഒന്നും തെററിദ്ധരിക്കരുതേ. നിങ്ങൾ ഇങ്ങനെ അറിവു ശേഖരിച്ചു ഗ്രന്ഥമാക്കി പ്രസിദ്ധംചെയ്യുന്നവരാണു്. നിങ്ങളുടെ

ഇംഗ്ലീഷുഭാഷയും, ഇപ്പോൾ ലോകഭാഷയായിത്തീ ൎന്നിരിക്കുന്നു. ആ സ്ഥിതിക്കു് നിങ്ങൾ പ്രത്യേകം സൂക്ഷിക്കണം. നിങ്ങളുമായുള്ള കുറേനേരത്തെ സംഭാഷണപരിചയംകൊണ്ടു് എനിക്കു നിങ്ങളെ സംബന്ധിച്ചു്, ഒരു ശങ്ക ഉണ്ടായിരിക്കുന്നു.

സ്ത്രീ:—അങ്ങനെ എന്താണു ഞങ്ങൾ സംസാരിച്ചതു്?

ഉദയ:—(ചിരിച്ചുംകൊണ്ടു്) ധൃതരാഷ്ട്രൎക്കു പുരുഷഭാൎയ്യമാർ ഉണ്ടെന്നല്ലേ ധരിച്ചിരിക്കുന്നതു്?

സ്ത്രീ:—അങ്ങനെയാണു ഞങ്ങൾ കേട്ടതു്. സ്ത്രീകൾ ഭാൎയ്യമാരായിരിക്കുന്നതുപോലെ ധൎമ്മപുരിയിൽ ചില പുരുഷന്മാർ ഭാൎയ്യമാരായിരിക്കുന്നവരും ഉണ്ടല്ലോ. അവരുടെ രമ്യമായ ധൎമ്മ്യങ്ങളും മററും ഞങ്ങൾക്കു കാണിച്ചുതന്നിട്ടുണ്ടു്. സ്ത്രീഭാൎയ്യമാൎക്കുള്ളതു പ്രത്യേകം —പുരുഷഭാൎയ്യമാൎക്കു പ്രത്യേകം.

ഉദയ:—നിങ്ങൾക്കു ലഭിച്ച അറിവു് ശരിയായിട്ടുള്ളതല്ല. പുരുഷന്മാർ എവിടെയെങ്കിലും ഭാൎയ്യമാരായിട്ടിരിപ്പുണ്ടോ?

സ്ത്രീ:—ഉണ്ടു്. ധൎമ്മപുരിയിൽ. അവരേ ഞങ്ങൾ കണ്ടു. രാജഭാൎയ്യമാരെപ്പോലെ രണ്ടു കുതിരപൂട്ടിയ രാജാവിൻെറ വണ്ടിയിൽ സവാരി ചെയ്യുന്നതു ഞങ്ങൾ കണ്ടുവല്ലോ.

ഉദയ:—ആരെയാണു കണ്ടതു്? കേൾക്കട്ടെ.

സ്ത്രീ:—ഞങ്ങൾ കണ്ടതു് ഒരു രസികനെയാണു്. പൊൻകസവു ചുററിയ തൊപ്പിയും ശ്രോത്രഭൂഷണങ്ങളും വാച്ചിൻെറ ചങ്ങലയായിട്ടു രത്നഖചിതമായ ഒരു സ്വൎണ്ണമാലയും ഇട്ടു്, സ്ത്രീകളുടെ ആഡംബരത്തിനു ചേരുന്ന ഒരുവക പട്ടുകൊണ്ടുള്ള ഉടുപ്പുകളും ധരിച്ചു്

ഒരു രസികൻ, കുതിരവണ്ടിയിൽ രാജപാദവികളോ ടുകൂടി സവാരിചെയ്യുന്നതു ഞങ്ങൾ കണ്ടുവല്ലോ. അവൻ ഒരു ഭാൎയ്യ—പ്രധാനഭാൎയ്യ—അവൻെറ അധീനത്തിലാണു് മററു സ്ത്രീ ഭാൎയ്യമാരും പുരുഷഭാൎയ്യമാരും എന്നു കേട്ടുവല്ലോ?

ഉദയ:—(സ്വഗതം) ഇവർ ആരെയാണു് ചൂണ്ടിക്കാണിക്കുന്നതു്? ദുൎയ്യോധനനെത്തന്നെ. കഷ്ടം! എൻെറ മാതൃഭൂമിയെക്കുറിച്ചു ഞാൻ ലജ്ജിക്കേണ്ടവനായി വന്നുവല്ലോ.

സ്ത്രീ:—എന്താണാലോചിക്കുന്നതു്? ഞങ്ങൾക്കു് എല്ലാം നല്ലപോലെ അറിവുണ്ടു്.

ഉദയ:—പുരുഷന്മാർ ഭാൎയ്യമാരാകുമോ?

സ്ത്രീ:—അതാണു് ഞങ്ങൾക്കും കൗതുകമുണ്ടാകുന്നതു്. സ്ത്രീകൾ ഭാൎയ്യമാരാകുന്നതും വിവാഹം ചെയ്യുന്നതും സന്താനാൎത്ഥമാണു്. പ്രപഞ്ചസ്ഥിതിപാലനത്തിനു് സ്ത്രീപുരുഷന്മാരുടെ വിവാഹം അവശ്യം തന്നെ. ഈ പുരുഷഭാൎയ്യയ്ക്കു മക്കളുണ്ടോ?

ഉദയ:—(ആത്മഗതം) എന്തു കഥയില്ലായ്മ? പരമസാധുക്കൾ. ഇവർ ഒന്നും അറിയാതെ ഇങ്ങനെ പറയുന്നുവല്ലോ. ഇവരോടു് എന്താണു പറയുക? (പ്രകാശം) ഭാൎയ്യയും മക്കളുമുണ്ടു്.

സ്ത്രീ:—(കൂട്ടത്തോടെ ചിരിച്ചുംകൊണ്ടു്) എന്തു പുതുമ! എന്തു പുതുമ!

ഉദയ:—നിങ്ങൾ ആരെക്കുറിച്ചാണു പറയുന്നതു്?

സ്ത്രീ:—ഞങ്ങൾ അവൻെറ പേരു കുറിച്ചിട്ടുണ്ടു് (എന്നു പറഞ്ഞു ഒരു ചെറിയ പുസ്തകം ഉടുപ്പിൻെറ ഉറയിൽ നിന്നുമെടുത്തു തുറന്നുനോക്കീട്ടു്) 'ദുൎയ്യോധനൻ' എന്നു് എല്ലാ സ്ത്രീകളും ഒരേ ശബ്ദത്തിൽ പറയുന്നു.

ഉദയ:—[ആത്മഗതം] ഇവന്റെ ധനം, ദുർയ്യശസ്സു തന്നെ, കഷ്ടം! [പ്രകാശം] നിങ്ങൾ ആരെ ഉദ്ദേശിച്ചാണു പറയുന്നതെന്നു ഞാൻ ഇപ്പോൾ അറിയുന്നുണ്ടു്. നിങ്ങൾ ഈ വിധം സംസാരിക്കുന്നതിനിടയായതിൽ എനിക്കും അതിയായ വ്യസനമുണ്ടു്. എന്താണു ചെയ്യുക? ഒരു ദുഷ്ടൻ, ഒരു മഹാപാപി, ഒരു രാജ്യവും ഒരു രാജകുടുംബവും, രാജ്യത്തിന്റെ യശസ്സും നശിപ്പിക്കുന്നതിൽ സർവ്വപാത്രമാകും വ്യസനമുണ്ടു്. ധൃതരാഷ്ട്രർ ഒരു സാധുവാണു്. നല്ല സ്ഥിതിയിൽ ഭരണം നിർവ്വഹിച്ചും വന്നു. ഈ മഹാപാപി ഏതു വിധത്തിലാണു് അദ്ദേഹത്തിന്റെ ബുദ്ധി സ്തംഭിപ്പിച്ചതു് എന്നറിയുവാൻ പാടില്ല. കഷ്ടം. ഒരുവൻമൂലമായി ഒരു രാജ്യം ഇതാ പരാധീനമായിപ്പോയി.

സ്ത്രീ:—രാജാവിനെന്തു ദോഷമുണ്ടെങ്കിലും, മന്ത്രി നേരെ ഇരുന്നാൽ ഭരണത്തിനു് ഒരു കേടും പററുകയില്ലല്ലോ.

ഉദയ:—ഒരു പാപി എങ്ങനെയാണെന്നറിയുവാൻ പാടില്ല. ആദ്യം സേവനായി അടുത്തുകൂടി ഏതു വിധത്തിലോ ബുദ്ധിയെ മയക്കിക്കളഞ്ഞു. എന്തു കഷ്ടം!

സ്ത്രീ:—അങ്ങനെയാണോ?

ഉദയ:—[ആത്മഗതം] ഒരു ധർമ്മസങ്കടത്തിൽ അകപ്പെട്ടു വല്ലോ. സത്യം പറയാതിരിക്കുന്നതെങ്ങനെ? സത്യമല്ലേ? സത്യം പറയുന്നതെങ്ങനെ?

സ്ത്രീ:—എന്താണാലോചിക്കുന്നതു്? വാസ്തവം മറയ്ക്കുന്നതുകൊണ്ടാണു് ഹിന്ദുക്കൾക്കു പരാജയം സിദ്ധിക്കുന്നതു്. ദോഷം എവിടെയുണ്ടോ അവിടെ അതിനെ ചൂണ്ടിക്കാണിക്കുക. ഞങ്ങളുടെ രാജ്യഭരണസമ്പ്ര

ദായം അതാണ്. സത്യവും ന്യായവും ധൎമ്മവും നട ത്തുന്നതിൽ ഞങ്ങൾ ആളുകളുടെ ധനവലുപ്പ ത്തെയോ സ്ഥാനവലുപ്പത്തെയോ നോക്കാറില്ല. അക്ര മത്തെ മർദ്ദിക്കുക. അതിനെ ഒരിക്കലും ഞങ്ങൾ മറയ്ക്കുന്നില്ല. ആരായാലും വേണ്ടതില്ല. സത്യം പറ യുവാൻ മടിക്കേണ്ട. സത്യം വെളിപ്പെടുത്തുന്നതിനു് ഒട്ടധികം ധൈൎയ്യം ആവശ്യമുണ്ടു്.

ഉദയ:—നിങ്ങൾ പറയുന്നതു ശരിയാണ്. ഞാനും, രാജ്യ ഭരണയശസ്സു മലിനമാക്കുന്ന ഒരുവക ദുഷ്പരി ഷയുടെ ഹിംസ ഏറ്ററിട്ടു വന്നിട്ടുള്ളതാണ്. അതു കൊണ്ടല്ലേ പറയുവാൻ മടിക്കുന്നതു്.

സ്ത്രീ:—ഹേയ്, എന്തു്? പറഞ്ഞില്ലേ രാജാധികാരം അ പഹരിച്ചുംകൊണ്ടു് ജനങ്ങളെ ഉപദ്രവിക്കുന്ന ഒരു പരിഷ എല്ലാ രാജ്യങ്ങളിലും ഉണ്ടു്. ഞങ്ങൾ അ മേരിക്കയിൽ ഉള്ളവരാണ്. ഞങ്ങളുടെ യാത്രയുടെ ഉദ്ദേശ്യവും ഇതുതന്നെ. ഞങ്ങൾ, കിട്ടുന്ന സംഗതി കളെ അവയുടെ യാഥാൎത്ഥ്യം പരിശോധിച്ചിട്ടു് പ്രസിദ്ധപ്പെടുത്തുകയാണ്. അതുകൊണ്ടു് ഞങ്ങ ളോടു പരമാൎത്ഥം മുഴുവനും പറയുക. അധൈൎയ്യം വേണ്ട. ഇതാണ് ഞങ്ങളുടെ വിദ്യാഭ്യാസരീതിക്കും നിങ്ങളുടേതിനും തമ്മിലുള്ള അന്തരം. നിങ്ങൾ വിദ്യാ ഭ്യാസം നിൎവ്വഹിച്ചശേഷം ഒരുവക ധൎമ്മഭീരുക്കളായും, ഞങ്ങൾ വിദ്യാഭ്യാസംകൊണ്ടു് ധീരോദാത്തരായും പരിണമിക്കുന്നു. ഞങ്ങൾക്കു ലോകം മുഴുവനും സഞ്ച രിക്കുവാൻ ഒരു ക്ലേശവുമില്ല. നിങ്ങളോ, സംശയം കൊണ്ടും ഭയംകൊണ്ടും ഒടുക്കത്തെ പ്രാപിക്കുന്നു.

ഉദയ:—എന്നെ നിങ്ങൾക്കു പരിചയമില്ല. എന്നെ ഒരു കുററക്കാരനായിട്ടാണു നിങ്ങൾ ഇപ്പോൾ അറിയു

ന്നതു്. എന്നിൽ കുററം ചുമത്തിയിരിക്കുന്ന രാജ്യത്തിലുള്ള അധികാരസ്ഥന്മാരുടെ കുസൃതികളാണു് നിങ്ങൾ എന്നോടു ചോദിക്കുന്നതു്. എങ്ങനെയാണു പറയുക? പറഞ്ഞാലും എന്റെ വാക്കുകളിൽ നിങ്ങൾക്കു വിശ്വാസം ഉണ്ടാകുമോ?

സ്ത്രീ:—ഞങ്ങൾ അറിയാത്തതായി നിങ്ങളുടെ ധർമ്മക്ഷേത്രത്തിലെ സംഭവങ്ങളിൽ ഒന്നുമില്ല. ഞങ്ങൾ നിങ്ങളുടെ കഥ മുഴുവനും കപ്പിത്താൻ പറഞ്ഞു നന്നായി അറിഞ്ഞിട്ടാണു നിങ്ങളുമായി സംഭാഷണം ചെയ്യണമെന്നു് ഉറച്ചിട്ടുള്ളതു്. രാജ്യത്തിന്റെ സ്ഥിതി നല്ലപോലെ അറിയുന്നുണ്ടു്. വൃഥാവിലാണോ ഞങ്ങൾ ഒരു വാരത്തിലധികം ധർമ്മപുരിയിൽ താമസിച്ചതു്?

ഉദയ:—അറിയാവുന്ന സ്ഥിതിക്കു് എന്നെ നിർബന്ധിക്കാതിരിക്കണേ.

സ്ത്രീ:—നിർബന്ധിക്കുന്നില്ല. എങ്കിലും നിങ്ങളുടെ പരമശത്രുക്കളുടെ കൃത്യങ്ങൾ പറയുവാൻ ഇത്ര മടിയോ? ഭയംകൊണ്ടല്ല തീർച്ചതന്നെ, ബ്രിട്ടീഷു്സാമ്രാജ്യത്തിൽ ആണു് ഇപ്പോൾ നാം ഇരിക്കുന്നതെന്നും നിങ്ങൾക്കറിയാമല്ലോ. നിങ്ങളുടെ ബുദ്ധിഗുണം നന്നായി. അങ്ങനെതന്നെ ശത്രുക്കളോടുവർത്തിക്കണം.

ഉദയ:—അങ്ങനെ നിങ്ങൾക്കു തോന്നിയതു് എന്റെ ഭാഗ്യം.

ഈ സമയം യാത്രക്കാർക്കു കപ്പൽ വിട്ടുപോകാനുള്ള മണിഅടിക്കുകയും തുറമുഖത്തിൽ ഇറങ്ങുവാനുള്ളവർ എല്ലാവരും കപ്പലിൽ നിന്നിറങ്ങി പാലത്തിൽക്കൂടെ നടന്നു കരയ്ക്കു പോവുകയും ചെയ്തു. ഉദയഭാനുവും കപ്പിത്താനും ഒരുമിച്ചു കപ്പലിൽ നിന്നും ഇറങ്ങി കരയ്ക്കുപോയി പട്ടാളങ്ങൾ കിടക്കുന്ന കോട്ടയിലേയ്ക്കു തിരിച്ചു.

---

# അദ്ധ്യായം 9.

മാധവനും പത്രാധിപരും.

ലോകത്തിൻെറ നാനാഭാഗങ്ങളും ഇംഗ്ലീഷ് സാമ്രാജ്യത്തിൽ ഉൾപ്പെട്ടവയാണെല്ലോ. അവയിൽ ഏറ്റവും പ്രധാനമായിട്ടുള്ളതു ഭാരതഖണ്ഡമാകുന്നു. ഈ കഥയ്ക്കു വിഷയമായ ധർമ്മക്ഷേത്രം ആ ഭാരതഖണ്ഡത്തിൽ അടങ്ങിയതല്ലെന്നു വരുമോ? പക്ഷേ, ധർമ്മക്ഷേത്രം ഭാരതഖണ്ഡത്തിൻെറ വടക്കേമേക്ക മൂലയിൽ ഉള്ള പർവ്വതപംക്തികളുടെ ഇടയിൽനിന്നും തെക്കുപടിഞ്ഞാറു കിടപ്പുള്ള സമുദ്രത്തിലേയ്ക്കു ചാടിപ്പോയിരിക്കയാണോ എന്നു പലരും സംശയിക്കുമായിരിക്കും. രണ്ടാംഭാരതയുദ്ധത്തിനു രണ്ടാംഭാരതഖണ്ഡവും വേറെ തന്നെ. യുദ്ധക്കളമായ കുരുക്ഷേത്രവും വേറെ അല്ലേ? വീരാളിയായ അർജ്ജുനനും തേരിൽനിന്നും ഇറങ്ങി ആയുധം വച്ചുവല്ലോ. ഭീമാചാര്യനും ഒരു പാചകനായിട്ടു ഗാന്ധാരിയുടെയും ഭാനുമതിയുടെയും ചട്ടുകത്തെയും ഇളക്കിയുംകൊണ്ടു ദുര്യോധനൻ അറിയാതെ അവരുടെ അടുക്കൽ എത്തി തന്നത്താനെ അവതാളം ചവുട്ടുകയാണല്ലോ. രണ്ടാംയുദ്ധം അയ്യായിരത്തിമുപ്പത്തഞ്ചിനു മുമ്പേ ഉണ്ടായ ഒന്നാംഭാരതയുദ്ധത്തെപ്പോലെ അല്ലെന്നു പലപ്പോഴും പ്രസ്താവിച്ചിട്ടുണ്ടു്. നകുലൻ, സഹദേവൻ, ദുര്യോധനൻ, ദുശ്ശാസനൻ, ധൃതരാഷ്ട്രർ, ഗാന്ധാരി, ഭാനുമതി ഇവർ അവശേഷിക്കെ ഇരുപത്താറുദിവസം ഭീഷ്മകന്മാരും കൗരവന്മാരും തമ്മിൽ കഠോരമായി പൊരുതു. ഭീഷ്മകന്മാരിൽ ഭീഷ്മദ്രോണാദികളേ കൊല്ലുന്നതിനു് ഒരു ശിഖണ്ഡിയോ, അഥവാ ധർമ്മപുത്രരെക്കൊണ്ടു് ഒരു അസത്യം പറ

യിക്കയോ ആവശ്യമില്ലായിരുന്നു. ധർമ്മപുത്രർ യുദ്ധത്തിനിടയിൽ ചതിയമ്പു് ഏററു് അപമൃത്യുവിനു വശനായി. അശ്വത്ഥാമാവു് ചൂഡാമണി തന്നെത്താനേ പറിച്ചെറിയുന്നതിനു മുമ്പു് ദ്രോണർ കാലഗതി പ്രാപിച്ചുപോയതുകൊണ്ടു ധർമ്മപുത്രരെക്കൊണ്ടു് ഒരു അസത്യം പറയിക്കുവാൻ ജീവിച്ചിരുന്നില്ല. അർജ്ജുനൻ ധർമ്മയുദ്ധത്തിൽ അപവാദം സഹിക്കാൻ ധൈര്യമില്ലാതെ തോററോടി നകുലന്റെ അനന്തരഭാഷണത്തെ ഭയന്നു് ഒളിച്ചിരിക്കയാണു്. ഭീഷ്മകന്മാർ ആകപ്പാടെ വ്യാകുലപ്പെട്ടു് യുദ്ധക്കളത്തിൽ ചാടി ഇറങ്ങുവാൻതന്നെയും മനസ്സില്ലാതെ അങ്ങുമിങ്ങും ഇരുന്നു പല ഗോഷ്ഠികൾ കാണിക്കയും, ശാപങ്ങൾ ഇടുകയും, മന്ത്രങ്ങൾ ജപിക്കയും, തന്ത്രങ്ങൾ പ്രയോഗിക്കയും ചെയ്തുംകൊണ്ടു് ആരുടെയും ദൃഷ്ടിയിൽ പെടാതെ ചരിക്കയാണു്. രണ്ടാംഭാരതയുദ്ധം പത്തുക്കെ ഒരുകളത്തിൽ നിന്നും മറെറാരു കളത്തിലേയ്ക്കു ചാടി. ഭീഷ്മകന്മാർ തോററോടിപ്പോയല്ലോ. പിന്നെ, ശകുനി ചത്തിട്ടില്ല; എങ്കിലും കൂടക്കൂടെ മൂളുന്നതേ ഉള്ളു. സിംഹളന്മാൎക്കു പ്രത്യേകം വൈകുണ്ഠവും, കൈലാസവും, കാശിയും, രാമേശ്വരവും, അവരുടെ വിശ്വാമിത്രൻ നിർമ്മിക്കുവാൻ ഒരുമ്പെട്ടിരിക്കുന്ന ഈ കാലത്തു് അവൎക്കു അരയും തലയും മുറുക്കുവാനും യുദ്ധക്കളത്തിൽ ചാടിയിറങ്ങുവാനും സൗകര്യമില്ല. നൂററിഎട്ടു ത്രിശങ്കുസ്വർഗ്ഗങ്ങൾ വിശ്വാമിത്രൻ നിർമ്മിക്കേണ്ടതായിട്ടുണ്ടു്. അതു വിശ്വാമിത്രന്റെ പ്രാരബ്ധം. നമ്മുടെ പ്രാരബ്ധം ഈ ആഖ്യായിക എഴുതുകയാണല്ലോ. അതുപോലെ ആരെയും പ്രാരബ്ധകർമ്മം വിടുന്നതല്ല. നൂററിഎട്ടു പ്രതിഷ്ഠകളും കഴിയുമ്പോൾ സിംഹളന്മാർ ആവശ്യപ്പെടുന്ന ഉപനയനവും അതിന്നു മുമ്പിലും പിമ്പിലും ഉള്ള എല്ലാ ചടങ്ങുകളും ഏററിട്ടു ഹംസളന്മാരായി പരിണമിക്കട്ടെ.

മനുഷ്യർ ഒരുവക വിശേഷജന്തുക്കളാണു്. അവരുടെ കുടുംബങ്ങൾ നാട്ടിൽ സ്ഥാപിക്കുന്നതിനു വേണ്ട ശ്രമങ്ങൾ അവർ ചെയ്യുന്നുണ്ടു്. അതു് ഒരു പരമ്പര—ഒരുവന്റെ കുടുംബത്തെ ഒരു ദേശത്തിന്റെ ഒരു മൂലയിൽ ഇളകിപ്പോകാത്ത വിധത്തിൽ പ്രതിഷ്ഠിക്കുക. പിന്നീടു് പല ആചാരങ്ങളെയും ആ കുടുംബത്തിനോടു് ഒട്ടിച്ചുചേർക്കുക. ഇങ്ങനെ പല പല പരമ്പരകളെയും ഏർപ്പെടുത്തീട്ടു് അവയാൽ ചൂഴപ്പെട്ട വലയുക—ഇതു മനുഷ്യസമ്പ്രദായം. ഈ പ്രതിഷ്ഠകളെക്കൊണ്ടു തൃപ്തിപ്പെടാതെ കല്ലുകൊണ്ടും ലോഹംകൊണ്ടും പ്രതിമകൾ ഉണ്ടാക്കി അവയും ഭൂമിയിൽ പ്രതിഷ്ഠിച്ചു് അവക്കു് ആ പ്രതിമകൾക്കു സ്നാനം, ഭക്ഷണം, വസ്ത്രധാരണം ആദിയായ നമ്മുടെ ശരീരാവശ്യങ്ങൾ വേണ്ടതാണെന്നു കല്പിച്ചു് അവയും മുട്ടുകൂടാതെ ദിവസംപ്രതി ആ പ്രതിമകൾക്കു ലഭിക്കുന്നതിനു വേണ്ട ഏർപ്പാടുകൾ ചെയ്യുക. നമുക്കു സഹജമായുള്ള ശരീരത്തെ രക്ഷിക്കുന്നതിനുതന്നെ എത്ര പ്രയത്നം ആവശ്യമുണ്ടു്. അതുകൂടാതെ ആ ശരീരത്തോടുചേർന്ന പല ബന്ധങ്ങൾ ഉള്ളവയും നമ്മുടെ ശ്രദ്ധ കൂടാതെ തൃപ്തിപ്പെടുന്നില്ല. അങ്ങനെ ഇരിക്കെ—നമുക്കു് അന്യഥാവായി വേറെയും സ്ഥാപനകൾ ഏർപ്പെടുത്തുന്നതും അവയെ പരിരക്ഷിക്കുന്നതും നമ്മുടെ പ്രാരബ്ധക്ലേശങ്ങളെ വർദ്ധിപ്പിക്കുന്നതിനായിട്ടുതന്നെ ആയിരിക്കുമല്ലോ.

ധർമ്മക്ഷേത്രം ധർമ്മസ്ഥാപനകളെക്കൊണ്ടും ക്ഷേത്രങ്ങളെക്കൊണ്ടും നിബിഡമായിരിക്കുന്നു. ധർമ്മങ്ങളേ ധ്വംസനംചെയ്യുന്നതിനു് ദുര്യോധനനും കൂട്ടരും നിരന്തരം വേലചെയ്യുന്നുണ്ടു്. ധർമ്മക്ഷേത്രം പ്രതിഷ്ഠയേ പ്രാപിച്ചിരിക്കുന്നതുതന്നെ ധർമ്മങ്ങളിൽ ആകുന്നു. ധർമ്മങ്ങളെ ധ്വംസനംചെയ്യുന്നതുകൊണ്ടു് ധർമ്മക്ഷേത്രം ഇടിഞ്ഞുവീഴാതെ

യിരിക്കുമോ? ധൎമ്മക്ഷേത്രത്തെ ധ്വംസനംചെയ്യുവാനു ഉദ്ദേശിച്ചിട്ടുള്ളവർ ആദ്യമായി ചെയ്യേണ്ടതു് ധൎമ്മസ്ഥാപനങ്ങളെ ധ്വംസനംചെയ്യുകതന്നെ. ധൎമ്മങ്ങൾ നശിക്കാതെ ധൎമ്മക്ഷേത്രവും നശിക്കയില്ല. ദുൎയ്യോധനാദികൾ അവതരിച്ചിരിക്കുന്നതും ഈ ധൎമ്മദൂഷണത്തിനും ധൎമ്മക്ഷേത്രനാശത്തിനും ആണു്. അവർ ഭീഷ്മകന്മാരെയും സിംഹളന്മാരെയും തോല്പിച്ചിട്ടു് ജയഭേരിയും മുഴക്കിക്കൊണ്ടു് ദുഷ്പ്രാപസൗധങ്ങളിൽ ഉപവസിക്കുകയാണു്. ഉദയഭാനുവിനെ നാട്ടിൽനിന്നും പുറത്താക്കിയതുകൊണ്ടു തൃപ്തിപ്പെടാതെ അവന്റെ കൂട്ടുകാരനായ പത്രാധിപരെയും കുടുക്കുവാൻ വേണ്ട ഏൎപ്പാടുകൾ അവർ ചെയ്തു. ഉദയഭാനു മധുപുരിയുടെ തുറമുഖത്തെത്തിയിരിക്കുന്നതായി അറിഞ്ഞപ്പോൾതന്നേ ദുൎയ്യോധനാദികൾക്കു മുറുമുറുപ്പായി. ഉദയഭാനുവിനെ 'ആൻഡമാൻ' ദ്വീപിൽ സഹായശൂന്യമായ സ്ഥലത്തു കൊണ്ടുപോയി ആക്കുന്നതിനുവേണ്ടി കപ്പിത്താനെ ഏല്പിച്ച സ്വൎണ്ണനാണയങ്ങളുടെ വിലയും ആ കപ്പിത്താന്റെ എഴുത്തും വന്നുചേൎന്നപ്പോൾ ഉദയഭാനുവിനേ പുറത്താക്കിയതുകൊണ്ടു സന്തോഷിച്ചുകൊണ്ടിരുന്നവർ ഒക്കെ വീണ്ടും മനസ്സിനേ ശല്യപ്പെടുത്തുവാൻ തുടങ്ങി. അതുകൊണ്ടു് ഒരുദ്യോഗപ്രമാണിയെ മധുരാപുരിയിലേയ്ക്കയച്ചു് അവിടെയുള്ള പത്രങ്ങളെ വശപ്പെടുത്തുകയും അല്ലെങ്കിൽ പുതുതായി ഒരു പത്രം ആരംഭിച്ചു് ഉദയഭാനുവിനേ ശകാരിക്കയും, ഉദയഭാനുവിനേ പുറത്താക്കിയ രാജ്യാധികൃതന്മാരെ വാഴ്ത്തുകയും ചെയ്യേണ്ടതാണെന്നു നകുലനും സഹദേവനും ദുൎയ്യോധനനോടു് ഉപദേശിക്കയും അതിന്വണ്ണം ദുൎയ്യോധനൻ ധൃതരാഷ്ട്രരോടു് ആജ്ഞാപിക്കയും ചെയ്തു.

പത്രാധിപരും ഉദയഭാനുവിന്റെ പിന്നാലെ മധുപുരിയിൽ എത്തിയപ്പോൾ എന്തോ കുറെ സമാധാനം ദുൎയ്യോ

ധനാദികൾക്കു ധൎമ്മപുരിയിൽ ഉണ്ടായി. ഉദയഭാനു മദ്രാസ്സിൽ എത്തുന്നതിനു മുമ്പേതന്നെ ധൎമ്മക്ഷേത്രത്തിലെ കട്ടക്കെപ്രയോഗം ഭാരതഖണ്ഡം മുഴുവനും പ്രസിദ്ധമാവുകയും കേട്ടവർ ഒക്കെ കഠിനമായി ആക്ഷേപിക്കയും ചെയ്തു.

മധുപുരി ഭാരതഖണ്ഡത്തിലുള്ള ഒരു പ്രധാന നഗരം ആണെന്നു നമുക്കറിയാമെല്ലൊ. ആ നഗരത്തിൽ ഒരു ഗവൎണ്ണരും ആലോചനക്കാരും ഒരു ഹൈക്കോർട്ടും ഉള്ളതായും നമുക്കറിയാം. പ്രസിഡൻസിയുടെ നാനാഭാഗങ്ങളിൽനിന്നും മാന്യന്മാരായുള്ള പല ഗൃഹസ്ഥന്മാരും ആ നഗരത്തിന്റെ നാനാഭാഗങ്ങളിലും നമ്മുടെ ശ്രദ്ധ പതിയട്ടെ. അവയിൽ ഒരുഭാഗത്തിനു ദ്വാരക എന്നാണു പേർ പറഞ്ഞുവരുന്നതു്. ആ ദ്വാരകയിൽ പാൎത്തുവരുന്ന മാധവനോടുകൂടി മന്ത്രിമാരും ഇല്ലാതെ വരുകയില്ല. ഉദ്ധവനും ദ്വാരകയിലെ ത്രിമൂൎത്തികളിൽ ഒരുവൻതന്നെ. ധൎമ്മക്ഷേത്രത്തിലെ രണ്ടാം മഹാഭാരതയുദ്ധം ലോകവിശ്രുതമാണു്. പല ദേശക്കാൎക്കും ഈ യുദ്ധത്തിൽ കൗതുകമുണ്ടു്. ഭീഷ്മകന്മാരിലും അനേകർ ചത്തു. പാണ്ഡവകൗരവന്മാരിലും അനേകർ ചത്തു. എങ്കിലും യുദ്ധം ഒരു നിലയേ പ്രാപിക്കുന്നില്ല. ഭീഷ്മകന്മാരും സിംഹളന്മാരും ഒക്കെ ഒതുങ്ങിയപ്പോൾ യുദ്ധം ഒന്നു ശമിക്കും എന്നാണു വിചാരിച്ചതു്. അങ്ങനെ അല്ല. യുദ്ധം തീക്ഷ്ണമായി വീണ്ടും ആരംഭിക്കുവാൻ താമസം ഇല്ല എന്ന മട്ടിലായി. മാധവനും കൂട്ടരും ഗാഢാലോചനയിൽ ആയിരിക്കുന്നു.

മാധവൻ:—പാടില്ല; നമുക്കു നോക്കിയിരിക്കുവാൻ തരമില്ല. നമുക്കു് ഒരു വലിയ നിലയുണ്ടു്. നാം ഇംഗ്ലീഷ്സാമ്രാജ്യത്തിന്റെ ഒരു അംഗമാണു്. ആ നിലയിൽ നമുക്കു് ഇംഗ്ലീഷ്സാമ്രാജ്യത്തിന്റെ ഏതു

ഭാഗത്തിലും സ്വാതന്ത്ര്യം ഉണ്ടു്. ധൎമ്മക്ഷേത്രം അങ്ങനെ അല്ലാ അതിനു സാമ്രാജ്യദൃഷ്ടി ഇല്ല. ധൎമ്മക്ഷേത്രം പണ്ടേ ഒരു നമ്പൂരി കൊച്ചിക്കപ്പുറം പോകുവാൻ ഒരു മുറിത്തിരി കൊളുത്തിയപോലെ......

ഉദ്ധവർ:—അങ്ങനെ പഴിക്കുവാൻ പാടില്ല. ചക്രവൎത്തിയെ നാം അറിയണ്ടേ?

മാധവ:—പഴിക്കുകേ? നേരേ മറിച്ചു് ചക്രവൎത്തിയുടെ വക നമ്മുടെ രാജ്യത്താണെന്നു വിചാരിക്കുക. ഇങ്ങനെ ഒരു നാട്ടുകടത്തൽ ഉണ്ടാകുമോ? നമ്മുടെ നാട്ടിലേയ്ക്കല്ലേ തള്ളിയിരിക്കുന്നതു്. അതുകൊണ്ടു നാം തന്നെയാണു രക്ഷിക്കേണ്ടതു്.

ഉദ്ധ:—അങ്ങനെതന്നെ. ഇതാരാണു വരുന്നതു്? നമ്മുടെ ഇംഗ്ലീഷ് പത്രാധിപർ തന്നെ. എന്താണു വന്നതു്? എന്തെല്ലാമാണു വിശേഷം. കേൾക്കട്ടെ.

മാധവ:—അല്ല ഇങ്ങോട്ടു പുറപ്പെട്ടുവോ? ധൎമ്മക്ഷേത്രത്തിലേ കഥ എന്തെല്ലാമാണു്? ഞങ്ങളും കേൾക്കട്ടെ. അവിടെ പോയിരുന്നതായി പത്രത്തിൽ വായിച്ചറിഞ്ഞുവല്ലൊ. എന്താണു കഥ?

പത്രാധിപർ:—ഒന്നും പറയാനില്ല. ധൃതരാഷ്ട്രരെ, അവിടുന്നു് അറിയുമല്ലോ.

മാധവ:—നല്ലപോലെ അറിയും.

പത്രാധിപർ:—ധൃതരാഷ്ട്രരുടെ ഭാൎയ്യ, പതിവ്രതയും സുചരിതയും ആയ ഗാന്ധാരിയെ അറിയില്ലെന്നു വരുമോ?

മാധവ:—ഹേയ്! അവരെ അറിയാതെ ഇരിക്കേ? എങ്ങനെയാണതു്? ധാരാളം നല്ലപോലെ അറിയും.

പത്രാ:—മകനായ ദുൎയ്യോധനനെ അറികയില്ല.

മാധവ:—ശിവ! ശിവ! ദുര്യോധനനെ അറിയാതെ ആരാണു് ഈ ത്രിലോകത്തിൽ ഉള്ളതു്?

പത്രാ:—ഇവൎക്ക കിടക്കപ്പൊറുതിയില്ലേ ഒന്നുരണ്ടാഭാസന്മാർ കാരണം.

മാധ:—ആരാണു് ആഭാസന്മാർ? കേൾക്കട്ടെ. അവരാണോ ഈ ഉദയഭാനുവിനേ പുറത്താക്കിക്കളഞ്ഞതു്?

പത്രാ:—(ചിരിച്ചുകൊണ്ടു്) ഈ ലഹള ഉണ്ടാക്കിയതു് ഉദയഭാനു അല്ലാതെ ആരുമല്ല. ഉദയഭാനു നാട്ടിൽ എത്തുന്നതുവരെ ഒരു ശണ്ഠയും ഇല്ല, മത്സരവും ഇല്ല.

മാധ:—ഉദയഭാനു എന്തിനാണു വന്നതു്?

പത്രാ:—ഉദ്യോഗത്തിനായിട്ടു്.

മാധ:—എന്നാൽ ആ ക്ഷേത്രത്തിൽ എത്ര ഉദ്യോഗങ്ങൾ ഉണ്ടു്. ഒരു ഉദ്യോഗം ഉദയഭാനുവിനിരിക്കട്ടെ എന്നു നിങ്ങൾക്ക തോന്നിയില്ലല്ലൊ. കഷ്ടം! ഒരു പുരുഷൻ ധൎമ്മക്ഷേത്രത്തിൽ ഇല്ലാതെ പോയല്ലോ?

പത്രാ:—ഒന്നോ? എത്ര എന്നു കണക്കില്ല.

മാധ:—എന്നാൽ ഈ മഹാവീരൻ ഇങ്ങോട്ടു വരികയില്ല; തീൎച്ചതന്നെ.

പത്രാ:—ഇവിടെ നിന്നും ആയാഭാസനെ അറിയാതെയാണു് ഇങ്ങനെ സംസാരിക്കുന്നതു്?

മാധ:—അല്ല. അറിഞ്ഞിട്ടു തന്നെ. നല്ലപോലെ അറിഞ്ഞിട്ടുതന്നേ. ഒരു രാജാവിനു്, ഒരു പ്രജയെ ഇങ്ങനെ കളയുവാൻ തോന്നിയല്ലോ. രാജാവല്ലെന്നു വരുമോ? ഒരു അമ്മ ഒരു കുഞ്ഞിനെ കളഞ്ഞേയ്ക്കാം. ഒരു രാജാവു് ഒരു പ്രജയേ കളയുന്നതല്ല. ഇങ്ങനെ മഹാവീരനായ ഒരു പ്രജ......

പത്രാ:—കഴിയുന്നിടത്തോളം അവർ സഹിച്ചു. ഒരു നിവൃത്തിയും ഇല്ലാഞ്ഞിട്ടാണ് ഇങ്ങനെ ചെയ്തതു്.

മാധ:—എനിക്ക് എല്ലാം നല്ലപോലെ അറിയാം. ഞാൻ അവിടെ വന്നിട്ടില്ലേ? എന്താണ് അന്ന് അർജ്ജുനനോട് പറയുവാൻ ആ ദുര്യോധനന്റെ വാലാട്ടിയായ നകുലൻ എന്നോട് പറഞ്ഞതു്. ഈ നിങ്ങളെ—നിങ്ങൾ അല്ല പത്രാധിപർ—നിങ്ങളോട് പറഞ്ഞിട്ടു്, സമാധാനപ്പെടുത്തണം എന്ന് എന്നോട്ട് അപേക്ഷിച്ചു. ദുര്യോധനൻ നാട്ടിനോട് കാണിക്കുന്ന ദ്രോഹങ്ങളേ പുറത്തു വരുത്താതെയിരിക്കണം എന്നല്ലേ അന്ന് ആ വാലാട്ടികൾ എന്നോട് പറഞ്ഞതു്.

പത്രാ:—എന്തോ ഞാൻ അറിഞ്ഞില്ല.

മാധ:—അങ്ങനെതന്നെ. നിങ്ങൾക്ക് അക്രമം കാണിക്കാതെ ഇരിക്കുവാൻ പാടില്ലേ? നിങ്ങൾ അക്രമം കാണിക്കാതെയിരുന്നാൽ പറയുവാനും ആരും ഉണ്ടായിരിക്കയില്ലല്ലോ. പറയുന്നതു തെററ്. കാണിക്കുന്നതു തെറ്റല്ല. അല്ലേ?

പത്രാ:—നാം ഒക്കെ സജാതീയർ അല്ലേ?

മാധ:—സജാതീയർക്ക് ചെയ്യേണ്ട ഗുണം ഇതല്ല. വിശേഷം ഉദയഭാനു നിങ്ങളുടേ സജാതീയൻ അല്ലേ?

പത്രാ:—പറഞ്ഞാൽ കേൾക്കില്ല. പിന്നെ നിവൃത്തി ഉണ്ടോ? ആ കൂട്ടരും—അശ്വത്ഥാമാവു്.

മാധ:—കൂട്ടുകാർ ആരാവട്ടെ—എന്നാൽ തന്നെ എന്തു്? നിങ്ങൾ നേരെയിരിക്കുവിൻ. നിങ്ങൾക്ക് അക്രമം കാണിക്കാതെയിരിക്കുവാൻ വയ്യാ. ഉദ്യോഗങ്ങളെ വിലയ്ക്കു വിൽക്കാതെയിരിക്കുമോ?

പത്രാ:—ശുദ്ധ കള്ളം.

മാധ:—കള്ളം! ദുൎയ്യോധനൻ, ധൎമ്മക്ഷേത്രത്തിൽ ഉദ്യോഗങ്ങൾ വില്ക്കുന്നില്ല. അല്ലേ? ദുൎയ്യോധനനു വിലകൊടുത്തു വാങ്ങാതെയുള്ള ഉദ്യോഗം ഏതു്? ഉദ്യോഗക്കാരൻ ഏതു്? പറയുവിൻ!

പത്രാ:—അതു ചിലർ കാണിക്കയിടുന്നതേ ഉള്ളൂ.

മാധ:—കാണിക്കയാണു്. അല്ലേ? അതിനെത്തന്നേ കൈക്കൂലി എന്നും കോഴ എന്നും പറയുന്നതു്. ആ ദുൎയ്യോധനനുവേണ്ടി അല്ലേ പത്രാധിപർ പുറപ്പെട്ടിരിക്കുന്നതു്? ഉദയഭാനുവിനുവേണ്ടി പുറപ്പെടാത്തതെന്തു്? പണമില്ലാഞ്ഞിട്ടോ?

പത്രാ:—ഇങ്ങനെ ചോദിച്ചാൽ പ്രയാസമാണു്. എനിക്കു ദുൎയ്യോധനനേ താങ്ങാതെ നിവൃത്തിയില്ല.

മാധ:—എനിക്കു് ഉദയഭാനുവിനെയും സഹായിക്കാതെ നിവൃത്തിയില്ല.

പത്രാ:—അവിടുന്നു പിടിക്കുന്ന ഭാഗം മറിച്ചു പറയുവാൻ ഞങ്ങൾക്കു ശക്തിയുണ്ടോ?

മാധ:—എന്തിനാണു മറിച്ചുപറയുന്നതു്? നേരേ സത്യം തന്നെ പറയുക.

പത്രാ:—ഈവയുള്ളവൎക്കു് എന്താണു് ഊണിനു വഴി?

മാധ:—വേല ചെയ്യണം. രാജാവിനെയും ദേവനെയും ദ്രോഹിച്ചാൽ പോരാ. പല ദുഷ്ടന്മാരുടെ രക്ഷയ്ക്കു പാവപ്പെട്ട ഉദയഭാനുവിനെ ഹിംസിക്കുക! പാടില്ല. ഉദയഭാനുവിനു ഞങ്ങൾ ഉണ്ടു്. രണ്ടാംഭാരതയുദ്ധം നാം തമ്മിൽ ഏൾക്കയല്ലേ നല്ലതു്? ധൎമ്മപുരിയിൽ പാണ്ഡവകൗരവശിഷ്ടവും മധുപുരിയിൽ ഞങ്ങളും.

പത്രാ:—ഉദയഭാനു മഹാരാജദ്രോഹിയാണ്. ഇവിടുന്നു രാജദ്രോഹികളെ സഹായിക്കരുതേ.

മാധ:—ആരാണു രാജദ്രോഹി എന്നു തെളിയട്ടെ. ആ ധൃതരാഷ്ട്രർ ചക്രവത്തിയുടെ പ്രധാനമന്ത്രിയായിരുന്നിട്ടും ചക്രവത്തിയെ ദ്രോഹിക്കുന്നതിനു കൈയും കണക്കും ഉണ്ടോ?

പത്രാ:—അദ്ദേഹം സാധു. പരമസാധു.

മാധ:—പരമസാധുവായിരിക്കുന്നതിനല്ല ജനങ്ങളുടെ പക്കൽനിന്നും കപ്പം വാങ്ങി അനുഭവിക്കുന്നത്. പ്രജകളെ രക്ഷിക്കുവാനാണ്. കണ്ണും അടച്ചു് ഇരിക്കുന്നതുകൊണ്ടു രാജ്യകാര്യങ്ങൾ കാണുമോ? ചെവി പൊത്തി ഇരിക്കുന്നതുകൊണ്ടു രാജ്യകാര്യങ്ങൾ കേൾക്കുന്നില്ലെന്നു വരുമോ?

പത്രാ:—ധൃതരാഷ്ട്രർ എങ്ങനെയും തൊലയട്ടെ. ദുര്യോധനനു് അവമാനം വരാതെയിരുന്നാൽ മതി.

ശ്രീമാ:—ധൃതരാഷ്ട്രരെയും വിട്ടുവോ? ദുര്യോധനൻ മതി; അല്ലേ? ആയന്ധനായ ധൃതരാഷ്ട്രർ, ദുര്യോധനന്റെ ഭൃത്യൻ—അല്ലേ?

പത്രാ:—കാര്യപ്രാപ്തിഇല്ലാത്ത യജമാനൻ തന്റെ ഭൃത്യന്റെ ഭൃത്യൻ ആകുന്നതു കുററമാണോ?

മാധ:—ധൃതരാഷ്ട്രർക്കു കാര്യപ്രാപ്തി ഇല്ല. ഈ നിങ്ങളുടെ ദുര്യോധനനു കാര്യപ്രാപ്തി വേണ്ടുവോളം ഉണ്ടു്. വിശേഷം! നന്നായി.

പത്രാ:—അങ്ങനെ അല്ല. സ്വാമിയെ നേരെ അറിയാഞ്ഞിട്ടാണ്.

മാധ:—നേരെ അറിയും. ധമ്മക്ഷേത്രത്തെ മുഴുവനും ദ്രോഹിച്ചിട്ടും മതിയായില്ല. എന്താണ് അയാൾക്കു വേണ്ടതു്? രാജാവിനെ നശിപ്പിച്ചിട്ടും മതിയായില്ല.

രാജനാമത്തെ നശിപ്പിച്ചിട്ടും മതിയായില്ല. രാജകുടുംബത്തെ നശിപ്പിച്ചിട്ടും മതിയായില്ല. രാജകുടുംബത്തിന്റെ അധിഷ്ഠാനമായ ധൎമ്മങ്ങളെ നശിപ്പിച്ചിട്ടും മതിയായില്ല. ധൎമ്മാധിപതിയായ ശ്രീനാരായണസ്വാമിയെ ദ്രോഹിച്ചിട്ടും മതിയായില്ല. ഇനി എന്താണു ധൎമ്മക്ഷേത്രത്തിൽ ശേഷിച്ചിട്ടുള്ളതു്? ഈ കൂട്ടത്തിനു സ്വയം നേരെയിരിക്കുവാൻ കഴിയാതെ മററു സാധുക്കളെ പീഡിപ്പിക്കുവാൻ ഒരുമ്പെട്ടതോ?

പത്രാ:—ഇവിടുന്നു ഇവരേ സഹായിക്കാതെ ഇരുന്നാൽ മതി.

മാധ:—ഞാൻ എന്താണു സഹായിക്കേണ്ടതു്? ഇങ്ങനെ ഉദയഭാനുവിനേ സഹായിക്കുന്നതു ധൎമ്മം ആണെന്നു എന്നിൽ ഈശ്വരൻ തോന്നിച്ചിരിക്കുന്നു. ഈശ്വരാജ്ഞ തടുക്കുവാൻ ആൎക്കു ശക്തിയുണ്ടു്?

പത്രാ:—ആ ഗാന്ധാരിയെയും ഭാനുമതിയെയും ഒന്നോൎമ്മിക്കണേ. സ്ത്രീകരം! അവരെ അപമാനിച്ചിട്ടുള്ളതിനോ?

മാധ:—ഗാന്ധാരി ആരാണു്? ധൃതരാഷ്ട്രരുടെ ഒരു······ ഒരു······ഒരു······വേലക്കാരന്റെ ഭാൎയ്യയായിരുന്നില്ലേ? അന്നത്തെ ആ വേലക്കാരൻ ആരായിരിക്കുന്നു? അന്നു ദുൎയ്യോധനൻ വേലക്കാരൻ—ധൃതരാഷ്ട്രർ യജമാനൻ······ഗാന്ധാരിയും ഭാനുമതിയും കുലടകൾ—യഥാസുഖം ജാരന്മാരെ അന്വേഷിച്ചു ജാരഗൃഹങ്ങളിൽ പോവുക. ഇതല്ലേ അവരുടെ ആദിവൃത്തി? ആ ഗാന്ധാരിയുടെ ഭൎത്താവായ ദുൎയ്യോധനൻ ആ സ്ത്രീകളെ രാത്രിയിൽ കൂട്ടിക്കൊണ്ടു ധൃതരാഷ്ട്രരുടെ അടുക്കൽ പോവുക. ധൃതരാഷ്ട്രരുടെയും ആ

കുബേരൻേറയും സേവയ്ക്കു് ഇയാൾ ഇങ്ങനെ ഒക്കെ ചെയ്തു. ഇന്നോ......ധൃതരാഷ്ട്രർ—ഒരു ഭൃത്യൻ. ദുര്യോധനൻ നിങ്ങളുടെ സ്വാമി. ഗാന്ധാരീഭാനുമതിമാരോ?—അവൾക്ക് ഇഷ്ടമുള്ള ചെറുക്കന്മാരെ അണിയിക്കുന്നതിലും—ആട്ടം—പാട്ട്—ധൃത്തു്. ഇന്നു് ഈ ഗാന്ധാരിയുടെയും ഭാനുമതിയുടെയും ഗൃഹങ്ങൾ പൂന്തെരുവിലായിരിക്കുന്നു. ധൃതരാഷ്ട്രരും ദുര്യോധനനും ജീവിച്ചിരിക്കെ......

പത്രാ:—സംഗതികളുടെ വാസ്തവം ഇതൊക്കെത്തന്നെ. എങ്കിലും രാജ്യത്തെ പൊതിഞ്ഞു മൂടുകയല്ലേ വേണ്ടതു്?

മാധ:—ഞങ്ങൾക്കു് അതു് ആവശ്യമില്ല. ഞങ്ങൾ ഭാരതസാമ്രാജ്യത്തിലേ പൗരന്മാരാണു്. ഉദയഭാനുവിനെ, ഭാരതസാമ്രാജ്യത്തിൽ ആക്കീട്ടാണല്ലോ നാടുകടത്തയതു്. അതുകൊണ്ടു് ഉദയഭാനു, ഞങ്ങളെപ്പോലെ ഭാരതസാമ്രാജ്യത്തിലെ ഒരു പൗരനായിട്ടു തീന്നിരിക്കുന്നു. പത്രാധിപർ, അതിലേയ്ക്കായി താമസിക്കേണ്ടാ. നിങ്ങൾക്കു് എന്താ കഴിവുള്ളതു്? അതൊക്കെ നോക്കിൻ.

പത്രാ:—ഉദയഭാനുവിനേ സഹായിക്കുന്നതിൽ വലുതായ ദോഷമാണു് അവനു നിങ്ങൾ ചെയ്യുന്നതു്. ആകട്ടെ ആലോചിച്ചുകൊള്ളാം. സത്യകീൎത്തിയെ അറിയുമോ?

മാധ:—ഓഹോ. ഞങ്ങൾ അറിയാതെ ഇല്ല. ആ മുഗിലൻ നിങ്ങളെ സഹായിക്കും എന്നു നിങ്ങൾക്കു് ഉറപ്പുണ്ടു്.

പത്രാ:—നല്ല ഉറപ്പുതന്നെ.

മാധ:—അവനും പ്രതിജ്ഞ ഇല്ല.

പത്രാ:—എന്താണു് അതു്?

മാധ:—പുരുഷന്മാക്ക് അന്തസ്സ വേണം. അതായത്, ഉരംനിലയുണ്ടായിരിക്കണം. ആ മുഗിലന് എന്തു നിലയാണു് ഉള്ളതു്. സാക്ഷാൽ മുഗിലൻ തന്നെ. ധമ്മക്ഷേത്രത്തിന്റെ മുഗിലൻ ധമ്മങ്ങളെ ധ്വംസനംചെയ്തിട്ടേ രാജ്യം ക്ഷയിക്ക ഒള്ളൂ.

പത്രാ:—ഉമയമ്മറാണിയുടെ കാലത്തു തിരുവിതാംകൂറിനെ കൊള്ളയിട്ടവൻ അല്ലയോ മുഗിലൻ.

മാധ:—ആ മുഗിലൻ ഇപ്പോൾ ധമ്മക്ഷേത്രത്തിൽ എത്തിയിരിക്കയാണു്. യുഗാധിപതിയും അവതരിച്ചു ധമ്മത്തെയും ധമ്മക്ഷേത്രത്തെയും മർദ്ദിക്കുകയാണു്. ആ ദുര്യോധനന്റെ സഹായാത്ഥം മുഗിലനും ഒരുമ്പെട്ടിരിക്കയാണു്.

പത്രാ:—ഇങ്ങനെ ഒക്കെ പറയുന്നവല്ലോ. ആ സത്യകീത്തിയെപ്പോലെ ഞങ്ങളെ രക്ഷിക്കുവാൻ ആരുണ്ടു്?

മാധ:—ആരും ഇല്ല. മുഗിലനും എത്തി. എട്ടുവീടന്മാരും അവരുടെ തലവനായ തമ്പിയും മുഗിലനോടു ചേന്നു നിൽക്കുന്ന കാലം. ധമ്മക്ഷേത്രത്തിന്റെ ആദിനായകനായ ശ്രീനാരായണസ്വാമിയെ ദ്രോഹിച്ചുംകൊണ്ടാണല്ലോ കലിയുടെ പുറപ്പാടു്. കളിപ്പാംകുളം മുഴുവനായില്ല. കുശികിയുടെ കല്യാണത്തിനുമുമ്പു കളിപ്പാംകുളം നികന്നുപോകും.

പത്രാ:—കല്യാണവും നിശ്ചയിച്ചുകഴിഞ്ഞു. ആ ശുഭമുഹൂത്തത്തിൽ ഇങ്ങനെ അവരെ അലസിപ്പിക്കരുതേ.

മാധ:—ഛേയ്. അവരെ ഈ സ്ഥിതിയിൽ വിടുവാൻ വിചാരിക്കുന്നില്ല. പത്രാധിപർ പോയി സുഖമായിരിക്കണം. ഉദയഭാനു മധുപുരിയിൽ എത്തീട്ടുണ്ടെന്നു കേട്ടുവല്ലോ.

പത്രാ:—അല്ല! കണ്ടില്ലെന്നു വരുമോ?

മാധ:—കണ്ടില്ലല്ലോ. കാണ്മാൻ വൈകുന്നു. നമുക്കു് ഒരു വിരുന്നു വേണം. കേട്ടുവോ? പത്രാധിപരും കൂടിയിരിക്കട്ടെ. ദുര്യോധനനോടു പറയുവാൻ ഒരാൾ വേണ്ടേ? അവന്റെ കിമ്പുരുഷരിൽ ഒരുവൻ നമ്മുടെ വിരുന്നിലും വേണമല്ലോ.

പത്രാ:—ധമ്മക്ഷേത്രത്തിൽ നിന്നും നാട്ടു കടത്തപ്പെട്ടു വന്നും വിരുന്നുകഴിക്കുകേ?

മാധ:—ഹാ! അങ്ങനെതന്നെ. ആ വിരുന്നിനു് ഉദയഭാനുവിനെ ക്ഷണിക്കണം. ഉദ്ധവർ അതു ചെയ്യണം. സാത്വകി കോപ്പുകളൊക്കെ കൂട്ടണം. നമ്മുടെ ഈ പത്രാധിപരും അതിഥികളെ സൽക്കരിക്കണം.



# അദ്ധ്യായം 10.

## ധമ്മക്ഷേത്രത്തിന്റെ യഥാത്ഥസ്ഥിതി.

ഉദയഭാനു ധമ്മക്ഷേത്രത്തിൽനിന്നും മറഞ്ഞതിന്റെ ശേഷം ധമ്മക്ഷേത്രം ഒരു നൂതനാപല്ഘട്ടത്തെ പ്രാപിച്ചിരിക്കുന്നു എന്നു ധാമ്മികന്മാർ ഏവരും വിചാരിച്ചു് വ്യാകുലന്മാരായി ഭവിച്ചു. ദുര്യോധനാദികളുടെ ദുഷ്പ്രതാപം ഒന്നു കൂടി വർദ്ധിച്ചതുപോലെ അവർ ഭാവിക്കയും അതിന്മണ്ണം ജല്പിക്കയും ചെയ്തു. അവരെ ഏതുവിധത്തിലും സഹായിക്കുന്നതിനും ധൈര്യപ്പെടുത്തുന്നതിനും കച്ചകെട്ടിയിരിക്കുന്ന നകുലസഹദേവാദികൾ പല പാരുഷ്യവചനങ്ങളെക്കൊണ്ടു് ഉദയഭാനുവിന്റെ പരിചിതന്മാരെ കാണുമ്പോൾ ഉദയഭാനുവിനെ ഭത്സിച്ചു. നകുലൻ മുമ്പേ ഉണ്ടായിരുന്ന

രണ്ടു കൊമ്പുകളോടുകൂടി ഒന്നുകൂടിച്ചേർത്തു മൂന്നാക്കി ജ്യേഷ്ഠ യുടെ മുമ്പിൽ, ഞെളിഞ്ഞു് പുഞ്ചിരികളാകുന്ന പുഷ്പബാണ ങ്ങൾ അവളുടെ നേർക്കയച്ചിട്ടു്, സരസത അഭിനയിച്ചു. രാത്രിഞ്ചരനായ സഹദേവനു് രാത്രിയിൽ കാമാതുരനായി പങ്കജാക്ഷിമന്ദിരങ്ങളെ അതിക്രമിക്കുന്നതിനുള്ള ധാർഷ്ട്യം അപരിമിതമായി വർദ്ധിച്ചു. സഹദേവനെ ആ വിധത്തിൽ നായാടുവാനും, സ്വദാരങ്ങളിൽ ഭ്രമിപ്പിക്കുവാനും, കീരി കളും പാമ്പുകളും സന്നദ്ധരായി ഞെളിഞ്ഞു. നകുലനേ കാണിക്കകളെക്കൊണ്ടു പ്രസാദിപ്പിക്കുവാൻ പലരും എത്തുമെന്നു് ഉണ്ടായിരുന്ന വിശ്വാസവും ഫലിതമായി എന്നു നകുലൻ വിചാരിച്ചു. തന്റെ ഈ പരാക്രമം കണ്ടു നാതിനു പരേതനായ കർണ്ണനും, പരേതയായ തന്റെ പ്രി യതമയും ഇല്ലാതെ ആയതിൽ സ്വല്പം കുണ്ഠിതം ഉണ്ടായി ല്ലെന്നില്ല. ദുര്യോധനന്റെ ബലം വർദ്ധിക്കുവാനായി, സ ഹജനായ ദുശ്ശാസനനെ ധൃതരാഷ്ട്രരുടെ അടുക്കൽ ആവേ ശിപ്പിച്ചു് ധൃതരാഷ്ട്രരുടെ കൈകാര്യങ്ങൾക്കായി അവ നെയും വഴിപ്പെടുത്തി. കൗരവന്മാരല്ലാത്ത വേലക്കാരെ ഒക്കെ ധാർത്തരാഷ്ട്രമന്ദിരത്തിൽ നിന്നും പിരിച്ചു പകരം കൗരവന്മാരെ നിയമിച്ചു. ധൃതരാഷ്ട്രർക്കു് അന്നാഹാരാദി കളിൽ മുമ്പുണ്ടായിരുന്ന അഭിരുചി നന്നെ ക്ഷയിച്ചുപോയ തുകൊണ്ടു് അദ്ദേഹം ബാല്യംമുതൽ പ്രിയപ്പെട്ടുവന്ന പാലും പഴവും അമിതമായി ആവശ്യപ്പെട്ടു. അതിലേയ്ക്കു വേണ്ട വാഴകളും, വാഴകൾ തിന്നുന്ന പശുക്കളും പശു ക്കളേ തിന്നുന്ന വാഴകളും, ധൃതരാഷ്ട്രമന്ദിരത്തിൽ ശേഷി ച്ചിട്ടുള്ള സ്ഥലങ്ങളിൽ ഒക്കെ, നിറയെ നാട്ടിയപ്പോൾ ധൃതരാഷ്ട്രർ സന്തോഷഭരിതനായി ദുര്യോധനാജ്ഞകൾ ക്കു രാജമന്ദിരത്തിൽ സർവസ്വാതന്ത്ര്യം നല്കി. താനും ഒരു വലിയ ദാസഭാവത്തിൽ ദുര്യോധനനെ വണങ്ങി.

രണ്ടാംഭാരതത്തിൽ പാണ്ഡവന്മാരും കൗരവന്മാരും ഒന്നുചേൎന്നു്, അവരുടെ നാശത്തിനായി ധാൎമ്മികന്മാരെ ഹിംസിച്ചും അവയുടെ സൎവ്വസ്വത്തും അപഹരിച്ചു പാണ്ഡവകൗരവനാഥനായ ദുൎയ്യോധനപാദങ്ങളിൽ സമൎപ്പിച്ചും വൎത്തിക്കുമ്പോൾ, ധാൎമ്മികന്മാർ നിസ്സഹായന്മാരായി പരിണമിച്ചു. ഭീഷ്മകന്മാർ പാണ്ഡവകൗരവന്മാരാൽ പരാജിതരായിട്ടു ധൎമ്മക്ഷേത്രത്തിന്റെ മുക്കുകളിലും മൂലകളിലും ആരുടെയും ദൃഷ്ടിയിൽ പെടാതെ പതുങ്ങിയിരുന്നു ദുൎയ്യോധനനാശത്തെ അവരുടെ അന്തസ്താപങ്ങൾകൊണ്ടു സാധിക്കുന്നതിന്നു് ഉദ്യമിക്കുന്നു. സത്യകീൎത്തിയായിരുന്നു് ധൎമ്മപുരിയിൽ എത്തിയപ്പോൾ ദുൎയ്യോധനപാദങ്ങളിൽ നമിച്ചു് അവനാൽ നൽകപ്പെട്ട 'മിഥ്യാകീൎത്തി' എന്ന നാമം ശിരസ്സുകൊണ്ടു സ്വീകരിച്ചു്, ദുൎയ്യോധനാജ്ഞപ്രകാരം ധൎമ്മക്ഷേത്രകാൎയ്യങ്ങളെ നിർവഹിക്കുന്നതായി കണ്ടു്, ധാൎമ്മികന്മാർ ഒന്നുചേൎന്നു 'വിടകീൎത്തി' എന്ന നാമം നല്കി, ധൎമ്മക്ഷേത്രത്തിലേ പ്രധാനമന്ത്രിയായ ധൃതരാഷ്ട്രരുടെ സൂത്രധാരകനെ അനാദരിച്ചു. 'വിടകീൎത്തി' സാൎത്ഥമായിട്ടുള്ള ഒരു നാമമാണു്. അതിന്റെ സന്ദൎഭവും ഇങ്ങനെയാണു്. ഭാഷാനാടകങ്ങളിൽ, ഒരു വിദൂഷകൻ നാടകാഭിനയത്തിന്റെ അങ്കങ്ങളുടെയും രംഗങ്ങളുടെയും ഇടകളിൽ പല വേഷങ്ങൾ ധരിച്ചു്, സ്വഗോഷ്ഠികളെക്കൊണ്ടു സദസ്യരെ ചിരിപ്പിക്കുന്നതു ധൎമ്മപുരിയുടെ നാടകാഭിനയങ്ങൾക്കു പ്രത്യേകമായിട്ടുള്ളതാണു്. അതുപോലെ, ആദ്യം സത്യകീൎത്തിയായും രണ്ടാമതു മിഥ്യാകീൎത്തിയായും, മൂന്നാമതു വിടകീൎത്തിയായും, ആണു് രണ്ടാംഭാരതയുദ്ധത്തിന്റെ ഒടുവിലത്തെ അങ്കത്തിൽ പല ചപലതകളുംകൊണ്ടു ധാൎമ്മികന്മാരെ ദുൎയ്യോധനപ്രീതിക്കായി ഹിംസിക്കുന്നതിന്നു്, സൂത്രധാരൻ പുറപ്പെട്ടിരിക്കുന്നതു്. ഒരു നാടകത്തിന്നു് ഒരു സൂത്രധാരൻ ആവശ്യമു

ണ്ടല്ലോ. നാടകം എന്നാൽ പൂർവ്വചരിത്രസംഭവങ്ങളുടെ അഭിനയമാണല്ലോ. രണ്ടാംഭാരതയുദ്ധവും അങ്ങനെ ഒരു അഭിനയംതന്നെ. ആദിയിൽ സൂത്രധാരനായി വന്നതു ശകുനിയും, രണ്ടാമത്തേതു ധൂമകേതുവും, മൂന്നാമത്തേതു നാനാനാമങ്ങളോടുകൂടിയ ഈ വട്ടപ്പുംഗവനും ആയിരുന്നു. അവനെ ദുര്യോധനപക്ഷത്തിൽ ഒതുക്കുവാൻ ഒരു മഹാതന്ത്രം പാണ്ഡവകൗരവന്മാർ പ്രയോഗിച്ചു. അവനു ഭാര്യയോ വെപ്പാട്ടികളോ ഇല്ലായിരുന്നു. ഓരോ ദിവസവും ഓരോ ഗൃഹത്തിൽനിന്നും ചോറും കറികളും കൊണ്ടു് ഓരോ ആളിനെ ബകന്റെ ഭക്ഷണത്തിനായി അയച്ചുകൊടുക്കുവാൻ സമ്മതിച്ചതുപോലെ, പാണ്ഡവകൗരവന്മാരും, അവരുടെ കിങ്കരന്മാരായ ധർമ്മക്ഷേത്രത്തിലെ മററു പല ഉദ്യോഗസ്ഥന്മാരും, അവരുടെ ധർമ്മപത്നിമാരെ ധർമ്മക്ഷേത്രത്തിലെ ധർമ്മം ഓതുവാനായി ഈ സൂത്രധാരന്റെ ഭക്തമന്ദിരത്തിലേയ്ക്കു് അയച്ചുവന്നു. ഇതുപോലെ ഗാന്ധാരിയും ഭാനുമതിയും ഒരു രാത്രിയിൽ കനകാഭിഷേകം ചെയ്യുവാനായിട്ടു പോയതും മടങ്ങിയതും എല്ലാം മുമ്പു് ഒരു അദ്ധ്യായത്തിൽ നാം വായിച്ചിട്ടുണ്ടു്. അതുപോലെ അതേ സംപ്രദായത്തിൽ പാണ്ഡവകൗരവന്മാരും അനുവർത്തിച്ചുവന്നു. ധൃതരാഷ്ട്രരും ദുര്യോധനനും ചെയ്യുന്നതൊക്കെ നീതിയും ധർമ്മവും എന്നു് ഉച്ചത്തിൽ ഘോഷിച്ചു നടക്കുന്ന പാണ്ഡവകൗരവന്മാരും അവരുടെ കിങ്കരന്മാരും അത്യധികം കുതൂഹലത്തോടുകൂടി വിടകീർത്തിയുടെ പ്രസാദം ലഭിക്കുന്നതിനു് അവരുടെ പട്ടമഹിഷിമാരെ നിയോഗിച്ചയയ്ക്കുന്ന സംപ്രദായം ധാർമ്മികന്മാർ കണ്ടപ്പോൾ അവർ വിടകീർത്തി എന്നുള്ള നാമം സൂത്രധാരനു നൽകി. അങ്ങനെയാണല്ലോ പുരാണങ്ങളിലും ശ്രീകൃഷ്ണാദികൾക്കു് അനേകം നാമങ്ങൾ സിദ്ധിച്ചിരിക്കുന്നതു്. ഈ വിടകീർത്തി പരമലുബ്ധനും ധന-

സഞ്ചയത്തിൽ അത്യാത്തിയുള്ളവനും ആയിരുന്നതുകൊണ്ടു വിവാഹംചെയ്യുവാനോ, വെപ്പാട്ടിമാരേ പാപ്പിക്കുവാനോ മനസ്സില്ലാതെ ഈ വിധത്തിൽപെട്ട—മഹിഷിമാരെയും ധമ്മത്തിനു കിട്ടുന്ന പതിമാരെയും അയയ്ക്കുന്ന സംപ്രദായം സ്വീകരിക്കയും അങ്ങനെ ചെയ്യുന്നവക്ക് ഉദ്യോഗനപ്രസാദം സ്വാധീനപ്പെടുത്തുകയും ചെയ്തുവന്നു.

രണ്ടാംഭാരതത്തിൻെറ പൂറ്വകാണ്ഡം ഭീഷ്മകന്മാരും ധാമ്മികന്മാരുടെ പ്രതിപുരുഷരായി സ്വയം വരിക്കപ്പെട്ട പാണ്ഡവകൌരവന്മാരും തമ്മിൽ ഉള്ള ഭയങ്കരമായ യുദ്ധമായിരുന്നു. ഭീഷ്മകന്മാർ പരാജിതന്മാരായി ഓടി ഒളിച്ചുകളഞ്ഞതുകൊണ്ടു് പാണ്ഡവകൗരവന്മാർ ധാമ്മികന്മാരുമായിട്ടുതന്നെ യുദ്ധത്തിൻെറ രണ്ടാംകാണ്ഡം ആരംഭിച്ചു. ഭീഷ്മകന്മാക്കും അവരുടെ വർഗ്ഗത്തിനും നാട്ടിലെങ്ങും ലഭിച്ചുവന്ന ധമ്മപ്രസാദങ്ങൾ ആകപ്പാടെ നിത്തുകയും അതോടുകൂടി ധമ്മക്ഷേത്രത്തിൻെറ സ്ഥാപകശിലയായ ധമ്മത്തെ വേരോടുകൂടി പറിച്ചു നശിപ്പിച്ചു കളയുകയുംചെയ്തു. ഇങ്ങനെയാണു് ഉത്തരകാണ്ഡം ആരംഭിച്ചതു്. ധാമ്മികന്മാരോ നാവനക്കുവാൻ ശക്തിയില്ലാത്തവരാണു്. അവരിൽ പഠിപ്പും തൻേറടവും ഉള്ളവരെല്ലാം ഉദ്യോഗവർഗ്ഗത്തിൽ ചേന്നവരാകകൊണ്ടു് അവർ പാണ്ഡവകൗരവകിങ്കരന്മാരായി സകതുകം കൊടിപിടിച്ചും, ഉദ്യോഗനപാദങ്ങളിൽ കാണിക്കകൾഇട്ടും പട്ടമഹിഷിമാരെ വിടകീത്തിയുടെ അടുക്കലേയ്ക്കയച്ചും, അവക്ക് സിദ്ധിച്ചിട്ടുള്ള ഉദ്യോഗങ്ങൾ പരിരക്ഷിച്ചുവന്നു. ഇങ്ങനെ നാവനക്കുവാൻ ശക്തിയില്ലാത്ത ധാമ്മികന്മാരുമായിട്ടാണു രണ്ടാംഭാരതയുദ്ധത്തിൻെറ ഉത്തരകാണ്ഡം ആരംഭിച്ചതു്. അവക്കുവേണ്ടി ഗാനോത്സവസന്ദർഭങ്ങളിലും മററും ഉദയഭാനു ചെയ്ത പ്രസംഗങ്ങളെ രാജദ്രോഹശ്രമമായി കരുതിയും ആ വ്യാജ

ത്തെ അടിസ്ഥാനമാക്കിയും ഉദയഭാനുവിനെ നാട്ടിൽനി ന്നും പുറത്തേയ്ക്കയച്ചു. അതോടുകൂടിത്തന്നെ, ധാർമ്മികന്മാരുടെ പ്രതിപുരുഷന്മാരായി ചമഞ്ഞൊരുങ്ങിയവർ ഒക്കെ ഭയന്നു ദുര്യോധനനീതികളെ ഉച്ചത്തിൽ വാഴ്ത്തുവാനും പ്രസിദ്ധപ്പെടുത്തുവാനും ആരംഭിച്ചു. അവരിൽ ഒരുവൻമാത്രം, (ആരാണു്) പരശുരാമൻ, ധർമ്മക്ഷേത്രത്തിലെ ആധുനിക രാജകോയ്മയുടെ അനീതികളെയും അധർമ്മങ്ങളെയും ചൂണ്ടിക്കാണിക്കുന്നതിനു ധൈര്യപ്പെട്ടു് യുദ്ധക്കളത്തിലേയ്ക്കു ചാടി. ധാർമ്മികന്മാരുടെയും പാണ്ഡവകൗരവന്മാരുടെയും ഇടയിൽ ധാർമ്മികപ്രതിപുരുഷനായി ഒരു വ്യൂഹം ചമയ്ക്കുവാൻ ആരംഭിച്ചു. ആ ശുദ്ധാത്മാവു്, ദുഷ്ടന്മാരായ ക്ഷത്രിയരാജാക്കന്മാരെ ഇരുപത്തൊന്നാവർത്തി ഹനിച്ചു ആ രക്തംകൊണ്ടു ധർമ്മക്ഷേത്രമായ കുരുക്ഷേത്രത്തിൽ ഒരു മഹാതീർത്ഥം ഉണ്ടാക്കി അതിൽ സ്നാനംചെയ്തു പരശുരാമന്റെ നാമം വഹിക്കുന്നതായിക്കണ്ടു. അതേപ്രകാരത്തിൽ കലിയുഗത്തിലേ ധർമ്മക്ഷേത്രമായ കുരുക്ഷേത്രത്തെ ആവേശിച്ചിരിക്കുന്ന ദുഷ്ടന്മാരും ദുർന്നയക്കാരും ആയ ദുര്യോധനദുശ്ശാസനാദി നിഷ്കണ്ടകന്മാരേ സംഹരിച്ചു് ധർമ്മപുരിയിൽ ഒരു രക്താശയം ഉണ്ടാക്കുന്നുണ്ടെന്നുള്ള ശപഥത്തിന്റെ മഹാഭയത്താൽ ഗ്രസിക്കപ്പെട്ട ഭരണകോയ്മ രണ്ടാം പരശുരാമനെ, പിടിച്ചുകെട്ടി ബന്ധനത്തിൽ സൂക്ഷിക്കുന്നതിനു യമകിങ്കരന്മാരോടു് ആജ്ഞാപിച്ചു. അതിന്മണ്ണം രണ്ടാംഭാരതയുദ്ധത്തിൽ വ്യൂഹം ചമയ്ക്കുവാൻ ആരംഭിച്ചു പരശുരാമനെ യുദ്ധക്കളത്തിൽനിന്നും അകററി ബന്ധനത്തിൽ ആക്കിയ വിവരവും ധാർമ്മികന്മാരിൽ രോഷം ജനിപ്പിക്കാതെ ഇല്ല. ദുര്യോധനന്റെയും ഗാന്ധാരീഭാനുമതിമാരുടേയും ക്ഷുദ്രഭക്ഷ്യങ്ങളും ക്ഷുദ്രപാനീയങ്ങളും ആസ്വദിച്ചു നശിക്കപ്പെട്ട പൌരുഷത്തോടും പ്രതാപ

ത്തോടും ദേഹശക്തിയോടും മനശ്ശുദ്ധിയോടുംകൂടി കാണ്മാ വാനും കേൾക്കുവാനും നടക്കുവാനും ഇരിക്കുവാനും വയ്യാതെ ആയ ധൃതരാഷ്ട്രരുടെ സ്ഥിതി ഇംഗ്ലണ്ടിലെ മൂന്നാമത്തെ ജാർജ്ജുരാജാവിന്റെ ചരമാവസ്ഥയിൽ പര്യവസാനിച്ചു. ധൃതരാഷ്ട്രക്കു ദുര്യോധനന്റെ ആജ്ഞകൂടാതെ ഭക്ഷണംപോലും ലഭിക്കുന്നില്ല. അങ്ങനെ ലഭിക്കുന്ന ഭക്ഷണവും മററു സുഖോപകരണങ്ങളും ദുര്യോധനൻ നിശ്ചയിക്കുന്നവ ആയിരുന്നു.

ചക്രവത്തിയുടെ കായ്യങ്ങൾ അന്വേഷിക്കുന്ന ഭാവത്തിൽ കൊള്ളയിട്ടും ധമ്മദാനാദികളെയും ചക്രവത്തിയെയും ദ്രോഹിച്ചും കോടി കോടി സ്വണ്ണങ്ങളെ ആർജ്ജിച്ചുവന്ന കുബേരനും തന്റെ കളത്രപുത്രാദികൾ ഒക്കെ നശിച്ചു തനിയെയായിട്ടും വാർദ്ധക്യംകൊണ്ടും മഹാരോഗംകൊണ്ടും അശക്തനായിട്ടും പരദ്രവ്യാപഹാരാത്തി വിടാതെ ചാച്ചുക്കാരനായ ധൃതരാഷ്ട്രരുടെ അടുത്തമുറിയിൽ അടയ്ക്കപ്പെട്ടു. അയാൾ ദുര്യോധനന്റെ മഹാനിഷ്ക്കണ്ടകത്വത്തിൽ അനുവദിക്കപ്പെട്ട ഭക്ഷണം സ്വീകരിച്ചും ദുര്യോധനനെ ശപിച്ചും രാജമന്ദിരത്തിൽത്തന്നെ കുടിപാക്കുന്നു.

ധാമ്മികന്മാരുടെ പാദപ്രഹരങ്ങൾ ഏററു ക്ലേശിച്ചുകിടന്ന ദുര്യോധനനെ പൊക്കിക്കൊണ്ടുവന്ന ധമ്മപുത്രരും ദുര്യോധനനാൽ ദ്രോഹിക്കപ്പെട്ടിട്ടു് അകാലമൃത്യു പ്രാപിച്ച കഥ നാം അറിഞ്ഞിട്ടുണ്ടു്. ധമ്മപുത്രപദം പ്രാപിക്കുന്നതിനൊരുമ്പെട്ട ശല്യരും ആ പദം ആശിച്ചാശിച്ചു്, ആയാശതന്നേ ഒരു മഹാരോഗമായി പരിണമിച്ചു. സ്വഭായ്യയെ ദുര്യോധനപ്രസാദം, അനുവദിക്കുന്ന അടിത്തൂണുംപററി കാലയാപനം ചെയ്യുന്നതിനായി ഉപേക്ഷിച്ചിട്ടു കാലപുരിയിലേയ്ക്കു ഗമിച്ചു. കർണ്ണൻ സ്ത്രീദ്രോഹംകൊണ്ടു നീതിനിഷ്ഠന്മാരെ ദ്രോഹിച്ചു തനിക്കു സംഭ

വിച്ച ശരീരക്ലേശങ്ങളെ ലോകദൃഷ്ടിയിൽ നിന്നും മറയ്ക്കുന്നതിനു തന്റെ ഐഹികജീവിതത്തിൽ ജനിപ്പിച്ചിട്ടുള്ള പാപഫലംകൊണ്ടു നിർമ്മിക്കപ്പെട്ട ഒരു ഏകാന്തമുറിയിൽ, അഭയം പ്രാപിച്ചു. അവിടെ കിടക്കുമ്പോൾ അശ്വത്ഥാമാവിനേ നശിപ്പിക്കുന്നതിനുള്ള തന്റെ ശപഥം ഒരു ഘോരശസ്ത്രരൂപത്തിൽ മടങ്ങി വന്നു തന്റെ വക്ഷസ്സിൽ പ്രവേശിച്ചു് ആ മനസ്സിനെ ദുഃഖപിണ്ഡമാക്കിയും ശരീരത്തെ രോഗപിണ്ഡമാക്കിയും അവയുടെ വേർപാടിനെ നിർവഹിച്ചു് നകുലന്റെ പ്രപഞ്ചത്തിരശ്ശീലകളിൽ മറഞ്ഞു. ദുശ്ശാസനൻ തന്റെ കൈങ്കര്യപാശങ്ങളാൽ ധൃതരാഷ്ട്രർ ബദ്ധനായപ്പോൾ ദുര്യോധനന്റെ അനുജ്ഞയാൽ നിയോഗിക്കപ്പെട്ടു്, ചക്രവർത്തിയുടെ കാര്യക്കാരനായി കുബേരന്റെ സ്ഥാനത്തു് ആരോഹണം ചെയ്തു. സദാ സമാധിസ്ഥനായി ചക്രവർത്തിയെ ദുശ്ശാസനൻ കണ്ടിട്ടു് ചക്രവർത്തിക്കു് അനുവദിച്ചിരുന്ന സർവസ്വവും തനിക്കായി താൻ അപഹരിക്കുകയും ചക്രവർത്തിയുടെ സിംഹാസനത്തിൽ സ്ഥിതിചെയ്തിട്ടു ചക്രവർത്തിയുടെ പരിചാരകന്മാരോടും പരിചാരികമാരോടും തന്നെ ആരാധിക്കുവാനും പൂജിക്കുവാനും ആജ്ഞാപിക്കയും അതിനു മനസ്സില്ലാത്ത ധൃഷ്ടരേ, നാക്കും മൂക്കും മുലയും ചെത്തി ആട്ടി പുറത്തുകളയുകയും ചെയ്തിട്ടു് ഒരു അഴകിയ രാവണനായി ചക്രവർത്തിയുടെ സ്ഥാനത്തിൽ വാണു. ഗാന്ധാരിയും ഭാനുമതിയും സ്ത്രീഹത്യകൊണ്ടും രാജക്ഷുദ്രംകൊണ്ടും തങ്ങൾക്കു സംഭവിക്കുന്ന അപകടങ്ങളെ കാടോടികളായ പ്രശ്നക്കാരെയും ക്ഷുദ്രകന്മാരേയും കൊണ്ടു തടുക്കുന്നതിനു യത്നിക്കയും ആ യത്നങ്ങളിൽ ധൃതരാഷ്ട്രരെയും ദുര്യോധനനേയും സാക്ഷികളാക്കി ഒരുവക മദോന്മത്തന്മാരായ ബാലന്മാരെയും യുവാക്കന്മാരെയും വരുത്തി അവരുടെ ദുസ്സഹങ്ങളായ മദ

നാൎത്തി ഒരുവിധത്തിൽ അനുദിനം തൃപ്തിപ്പെടുത്തുകയും ചെയ്തുവന്നു. ഇതിനിടയിൽ കുശികിക്കു ഭൎത്താവിനേ തിരയുന്ന ബദ്ധപ്പാടുകളിൽ ശരിയായ ആളിനെ ലഭിക്കാഞ്ഞ ധൃതരാഷ്ട്രരുടെ സൎവ്വസ്വത്തിനും അവകാശിയായി ഒരുവനെ ദത്തെടുക്കുവാനും അവനെക്കൊണ്ടു കുശികിയെ വിവാഹം ചെയ്യിക്കുവാനും ആലോചിച്ചുറച്ച് അതിനു വേണ്ടതൊക്കെ പ്രവൎത്തിക്കുവാൻ മി. വ്യാകീൎത്തിയായ വിടകീൎത്തിയോടു ദുൎയ്യോധനൻ ആജ്ഞാപിച്ചു. അതിന്നു പ്രതിഫലമായി, വിടകീൎത്തിയെ എന്നെന്നേയ്ക്കും ഭരണകോട്ടയുടെ സൂത്രധാരനായി അയ്യായിരം സ്വൎണ്ണം മാസപ്പടിയോടെ നിയമിക്കുന്നതാണെന്നും കരാർചെയ്തു. കുശികിയെ പട്ടമഹിഷിസ്ഥാനത്തിന്നു് ഒരുക്കുവാനായി ഭവഭൂതിയാദിയായ കവികുഞ്ജരന്മാരെയും നിയമിച്ചു.

രണ്ടാം ഭാരതത്തിന്റെ ഉത്തരകാണ്ഡത്തിൽ വ്യൂഹം ചമയ്ക്കുവാൻ പുറപ്പെട്ട പരശുരാമനെ ബന്ധനസ്ഥനാക്കിയതിന്റെശേഷം ആയോധനത്തിന്നു ധൎമ്മപുരിയിൽ എന്നല്ല, ധൎമ്മക്ഷേത്രത്തിലും ആരുംതന്നെ ഇല്ലാതെ ആയി. അശ്വത്ഥാമാവു ചൂഡാമണിയും പറിച്ചെറിഞ്ഞിട്ടു് പൂക്കുടയും ഏന്തിക്കാട്ടിലേയ്ക്കു തപസ്സുചെയ്യുവാൻ പോയി. പിന്നീടു് അശ്വത്ഥാമാവിന്റെ കഥ ഒന്നുംതന്നെ അറിയപ്പെടുന്നില്ല. ആ കാട്ടിൽവച്ചു ദുൎയ്യോധനൻ ജരാസന്ധനോടു നിയോഗിച്ചതുപോലെ ആരെങ്കിലും തല്ലിക്കൊന്നുവോ, അതല്ല ബ്രഹ്മപട്ടത്തിന്നായി തപസ്സുചെയ്തുംകൊണ്ടു ജീവിക്കുന്നുവോ? ഒന്നുംതന്നെ ആരും അറിയുന്നില്ല. അതുകൊണ്ടു് അശ്വത്ഥാമാവു് ഒന്നുകൂടി യുദ്ധക്കളത്തിലേയ്ക്കു ചാടി പുറപ്പെടുമെന്നാശിച്ചിരുന്ന ധാൎമ്മികന്മാൎക്കു് ഇച്ഛാഭംഗം നേരിട്ടു. രണ്ടാംഭാരതയുദ്ധം അശ്വത്ഥാമാവിന്റെ

ചൂഡാമണി പറിച്ചെടുത്തതുകൊണ്ടും ഉദയഭാനുവിനെ, നാട്ടിനു പുറത്താക്കിയതുകൊണ്ടും അവസാനിച്ചു എന്നു തീർച്ചപ്പെടുത്തിയ ദുര്യോധനാദികളിൽ വീണ്ടും ദുശ്ശങ്കകൾ ആവിർഭവിച്ചു. ഇംഗ്ലീഷ് പത്രാധിപരെ, ദുര്യോധനാദികൾ കോഴകൊടുത്തു വശപ്പെടുത്തി ഉദയഭാനുവിനെ ഉന്മൂലനാശം ചെയ്യുവാനായി ശ്രമിച്ചു. അയാൾ ദ്വാരകയിൽ ഒരു പാദവും ധർമ്മപുരിയിൽ ഇതരപാദവും ആയി നിന്നുകൊണ്ട് ഉദയഭാനു രാജദ്രോഹിയാണെന്നും രാജ്യദ്രോഹിയാണെന്നും ദ്വാരകീയന്മാരും ധാർമ്മികന്മാരും കേൾക്കെ അത്യുച്ചത്തിൽ അയാളുടെ ഇരുമുനയുള്ള നാവുകൊണ്ട് ധർമ്മക്ഷേത്രത്തിലെ ഭാഷയിലും ദ്വാരകീയന്മാരുടെ ഭാഷയിലും വിളിച്ചുപറയുന്നുണ്ടായിരുന്നു. എന്നാൽ ആ വാക്കുകളിൽ വിശ്വസിക്കുവാൻ ആരുംതന്നെ ഉണ്ടായില്ല.

രണ്ടാം ഭാരതയുദ്ധത്തിന്റെ ആയോധനരംഗം ധർമ്മപുരിയിൽനിന്നും ദ്വാരകയിലേയ്ക്കു് ഒന്നു മാറിയിരിക്കുന്നു. ധാർമ്മികന്മാർ യുദ്ധക്കളത്തിൽനിന്നും ഭയന്നു പിൻമാറിയതായി കാണപ്പെടുന്നു. എന്നാലും യുദ്ധം അതിഗംഭീരമായി പരിണമിക്കുമെന്നു ധാർമ്മികന്മാർ അന്തരംഗത്തിൽ വിശ്വസിക്കയും വിജയത്തിനായി ഉൾപ്രാർത്ഥനകൾ ചക്രവർത്തിക്കയെക്കയും ചെയ്യുന്നു. ബാഹ്യത്തിൽ അവരിൽ ചിലർ ശാന്തന്മാരായി വർത്തിക്കയും പലരും തെരുവുകൾ തോറും നടന്നു സമാധിസ്ഥനായ ചക്രവർത്തിയോടു പരിദേവിക്കയും ചക്രവർത്തിയെ സമാധിയിൽനിന്നും ഉണർത്തുന്നതിനു ദൈവത്തോടു പ്രാർത്ഥിക്കയും ചെയ്യുന്നു. ചക്രവർത്തി തന്നെ താൻ ഇരിക്കുന്ന മുറിയുടെ എല്ലാ രന്ധ്രങ്ങളും അടച്ചു കഴിഞ്ഞു. ആ മുറിയുടെ ബ്രഹ്മരന്ധ്രം മാത്രമേ അടയാതെ ഒള്ളൂ. അതിൽക്കൂടി മുറിയ്ക്കുള്ളിൽ കടക്കുവാൻ ആർക്കും കഴിയുന്നതല്ല. അതു സ്വതേതന്നെ മൂടപ്പെട്ടിരി

ക്കുന്നതുപോലെ കാണപ്പെടുന്നു. ആൎക്കും അതു ഭേദിപ്പിക്കു വാൻ ധൈൎയ്യമില്ല. രന്ധ്രങ്ങളെ ചക്രവൎത്തി അകത്തിരുന്നുംകൊണ്ടു് അടച്ചുപൂട്ടി ബന്ധിച്ചിരിക്കയാണു്. ആ മുറിയോ, ചക്രവൎത്തിയുടെ മന്ദിരത്തിന്റെ അതിഗോപ്യമായ ഭാഗത്തിലും ആ മുറിയുടെ താക്കോലുകൾ അദ്ദേഹം തങ്കൽതന്നെ നിക്ഷേപിച്ചിരിക്കയും ആണു്. ആ മന്ദിരം സൂക്ഷിക്കുന്നതിനു ദുശ്ശാസനനെ നിയോഗിച്ചിരിക്കയാണല്ലോ; ധാൎമ്മികന്മാരിൽ ആരുംതന്നെ ചക്രവൎത്തിയെ സമീപിക്കയോ സമാധിയിൽനിന്നും അദ്ദേഹത്തെ ഉണൎത്തുകയോ ചെയ്യാതിരിക്കാൻ ദുൎയ്യോധനൻ നൽകിയ ഘോരാജ്ഞകൾ വഹിക്കുന്ന ദുശ്ശാസനനും സദാ ജാഗരൂകനായിരിക്കുന്നുണ്ടു്. അതുകൊണ്ടു സൎവ്വേശ്വരൻ ഒരുവനല്ലാതെ ചക്രവൎത്തിയെ ഉണൎത്തുവാൻ മതിയാകുന്നതല്ലെന്നുകണ്ടു ധാൎമ്മികന്മാർ കൗരവപാണ്ഡവാദികൾ കേൾക്കാതെ അവരുടെ ഹൃദയപൂൎവ്വമായ പ്രാൎത്ഥനകൾ ഈശ്വരങ്കൽ സദാ സമൎപ്പിക്കുന്നതിൽ ആശ്വാസം അനുഭവിക്കുന്നു.

ആയോധനരംഗം ദ്വാരവതിയിലേയ്ക്കു മാറുന്നു. പാണ്ഡവകൗരവാദികളുടെ സൎവ്വസൈന്യാധിപത്യം പത്രാധിപർ ഏററുവാങ്ങി ആയോധനത്തിന്നു സാമഗ്രികൾ ശേഖരിക്കുന്നു. ധാൎമ്മികന്മാരുടെ പ്രതിപുരുഷനായ ഉദയഭാനു അതിശാന്തനായിട്ടു ദ്വാരകയിലും പുറത്തും വൎത്തിക്കുന്നു. പത്രാധിപൎക്കോ അളവററ ദ്രവ്യം ധൎമ്മക്ഷേത്രത്തിലെ ഭരണകോയ്മ നൽകുകയും മേലും നൽകുവാൻ ബദ്ധപ്പെടുകയും ചെയ്യുന്നു. ഒന്നാം ഭാരതയുദ്ധത്തിൽ അൎജ്ജുനന്റെ തേരാളിയായി ഒരു സാക്ഷിയുടെ നിലയിൽ ശ്രീകൃഷ്ണൻ അൎജ്ജുനനേ കടാക്ഷിച്ചും, അൎജ്ജുനന്നായി ജയം സ്വാധീനപ്പെടുത്തിയും, നയങ്ങൾ കാണിച്ചുകൊടുത്തും, നീതിക

ളും ധർമ്മങ്ങളും ഉപദേശിച്ചും അർജ്ജുനന്റെ നേക്കു വരുന്ന അസ്ത്രങ്ങൾ ഏററും, സ്വഭക്തനായ അർജ്ജുനനെ രക്ഷിച്ചതുപോലെ, ശ്രീമാധവനും ഒരു തേരാളിയുടെ നിലയിൽ ഉദയഭാനുവിനെ താങ്ങിയും, വേണ്ട ഉപദേശങ്ങൾ നൽകിയും, ധൈര്യപ്പെടുത്തിയും, ആശ്വസിപ്പിച്ചും, ധാർമ്മികന്മാരുടെ കൃതജ്ഞതയും അവരുടെ പ്രാർത്ഥനകളുടെ ഫലമായ ഈശ്വരാനുഗ്രഹവും ആസ്വദിക്കുന്നു. ധർമ്മപുരിയിൽനിന്നും വെടിയുണ്ടകളും, വെടിമരുന്നും, വലിയ തോക്കുകളും, കുന്തങ്ങളും, യുദ്ധകാഹളങ്ങളും കൂട്ടംകൂട്ടമായി ദ്വാരകയിൽ ചെന്നുചേരുന്നു. ഇതൊക്കെ എന്തിനു്? ധാർമ്മികന്മാരുടെ പ്രതിനിധികളായി ഉദ്ധവരും കൃതവർമ്മാവും ദ്വാരാവതിയിൽത്തന്നെ ഉണ്ടു്. ശ്രീമാധവനോ, കേവലം ഒരു സാക്ഷിയുടെ നിലയിൽ ധാർമ്മികപക്ഷത്തെ കടാക്ഷിച്ചുംകൊണ്ടു നിൽക്കുന്നു. യാദവന്മാരുടെ നാശത്തിനു് ആയുധമായിട്ടു ഭവിച്ച പുൽകണയ്ക്കുതുല്യമായ 'തൂലിക' എന്ന ശസ്ത്രത്തോടുകൂടി ശ്രീമാധവനും കൂട്ടരും സത്യത്തിന്റെയും ധർമ്മത്തിന്റെയും വിജയത്തിൽ വിശ്വസിച്ചും, ആയോധനത്തെ പ്രതീക്ഷിച്ചും പരിശ്രാന്തരായിരിക്കുന്നു. ആയോധനം കാണുവാൻ പല ദിവ്യന്മാരും എത്തുമെന്നു കേട്ടു. സദാശിവൻ ആദ്യമേതന്നെ എത്തിക്കഴിഞ്ഞു. ബ്രഹ്മാ, വിഷ്ണു, രുദ്രൻ, മഹേശ്വരൻ ഇവരും പഞ്ചന്യായാധിപന്മാരുടെ ചട്ടകളോടുകൂടി എത്തുമെന്നാണു കേൾക്കുന്നതു്. സപ്തർഷികളും ബാരിസ്റ്റർമാരുടെ ഉഷ്ണീഷങ്ങളും മകുടങ്ങളും ധരിച്ചു വന്നുചേരു. മത്രേ. എന്തായാലും കൗതുഹലം തന്നെ.

ഇതിനിടയിൽ സൂത്രധാരനും ദുര്യോധനനും ഒന്നുചേന്നു സമാധാനത്തിന്നായി അവരുടെ കിങ്കരനായ വീരഭദ്രനെ അയയ്ക്കുന്നു. വീരഭദ്രൻ മാധവാദികളുടെ അടുക്കലെത്തി സന്ദേശം നൽകി.

മാധ:—എന്താണു പുറപ്പെട്ടതു്?

വീര:—വിശേഷിച്ചൊന്നുമല്ല. ഞാൻ കാശിക്കു പോകയാണു്. പോകുന്നവഴിക്കു നിങ്ങളേയും കണ്ടിട്ടു പോകാമെന്നു വിചാരിച്ചു വന്നു. അത്രേയുള്ളു.

മാധ:—എന്തിനാണു നിങ്ങളൊക്കെ കാശിക്കു പോകുന്നതു്? നിങ്ങളൊക്കെ ധർമ്മക്ഷേത്രത്തിലെ ഉദ്യോഗസ്ഥന്മാരല്ലേ? നിങ്ങളുടെ കാശിയും, രാമേശ്വരവും, വിശ്വനാഥനും, രാമേശ്വരനും എല്ലാം ആ ദുര്യോധനൻതന്നെയല്ലേ?

വീര:—നിങ്ങളൊക്കെ ഈശ്വരവിശ്വാസമില്ലാത്ത കൂട്ടം. ശീമയിലേയ്ക്കു കപ്പൽകയറിപ്പോയിട്ടു ഭ്രഷ്ടന്മാരാണു്.

മാധ:—വഞ്ചികേറിപ്പോകുന്നതിൽ ഭ്രഷ്ടില്ലേ?

വീര:—അതിലെന്താ ഭ്രഷ്ടു്?

മാധ:—കപ്പലിൽ കേറിയാൽ മാത്രയേ ഭ്രഷ്ടുള്ളുവോ?

വീര:—കപ്പലിൽവച്ചു യൂറോപ്യന്മാരെ തൊട്ടുതിന്നുന്നതിനിടവരും. അതാണു ഭ്രഷ്ടിനു കാരണം.

മാധ:—അവർക്കെന്താണു്? അവർ മനുഷ്യരല്ലയോ? നിങ്ങളുടെ ദുര്യോധനനെ തൊടുന്നതുകൊണ്ടുതന്നെ ഭ്രഷ്ടുണ്ടാകുമല്ലോ. എന്തധർമ്മമാണു്, എന്തു പാപമാണു്, എന്തു കള്ളമാണു്, എന്തു ദ്രോഹമാണു് അയാൾ പ്രവൃത്തിച്ചിട്ടുള്ളതു്? അയാളെ കാണുന്നതേ പാപം. സ്പർശിക്കുന്നതു മഹാപാപം. യൂറോപ്യന്മാർ ധർമ്മമുള്ളവർ, സത്യമുള്ളവർ, ന്യായമുള്ളവർ—

വീര:—നമ്മുടെ ജാതിയിൽ ചേർന്ന ആളല്ലേ? അദ്ദേഹം എന്തുചെയ്താലെന്തു്? സ്വജാതിസ്നേഹം വേണ്ടേ? നിങ്ങൾ അദ്ദേഹത്തെ കണ്ടിട്ടില്ലെന്നുണ്ടോ? അയാളെ തൊട്ടിട്ടില്ലെന്നുണ്ടോ?

മാധ:—അതിൽനിന്നും എന്തു ദുരിതം ഞാൻ അനുഭവിച്ചുവോ അതു നീങ്ങുവാൻതന്നെ മേലിൽ സഞ്ചാരം ചെയ്യുന്നതു്.

വീര:—വിശേഷം! ശീമയിൽപോയി പഠിച്ചവക്കു് എന്തുമാവാം. എന്തും പറയാം. ശീമയിൽ പോയാൽ ദുരിതംനീങ്ങുമോ?

മാധ:—കാശിയിൽ പോയാൽ ദുരിതം നീങ്ങുമോ? കാശിയിൽ, എന്തു ദുരിതം ആ സ്ഥലത്തുള്ള മഹാരോഗികളും മഹാപാതകന്മാരും അനുഭവിക്കുന്നു! കപ്പലിൽ കടന്നിരുന്നാൽ പ്രജകളുടെ സ്വാതന്ത്ര്യത്തെ സഹായിക്കുന്ന പല യോഗ്യന്മാരും, നിങ്ങൾ ഇപ്പോൾ പഴിച്ച യൂറോപ്യന്മാരുടെ കൂട്ടത്തിൽ കാണപ്പെടും. അവരുടെ സംസർഗ്ഗവും സല്ലാപവും ദുരിതഹരമാണു്. കാശിയിൽ അങ്ങനെയുള്ള ദിവ്യന്മാരെ കാണുന്നുണ്ടെങ്കിൽ അവരുടെ സംസൎഗ്ഗം കൊണ്ടു പാപം നീങ്ങുമായിരിക്കും. നിങ്ങൾ അതിനല്ലല്ലോ പോകുന്നതു്. ഗംഗയിൽ കുളിച്ചു കാശു തെണ്ടി നടക്കുന്ന ഗംഗാപുത്രന്മാർ ചൊല്ലുന്ന സങ്കല്പവികല്പങ്ങൾപോലെ വെള്ളംകോരി എറിയുകയും കുടിക്കയും ചെയ്യുന്നതാണോ തീൎത്ഥസ്നാനം? കാശിയിൽ പാക്കുന്നവർ ശുദ്ധജലം അവരുടെ ഗൃഹങ്ങളിൽ സൂക്ഷിക്കുന്നതു കണ്ടിട്ടുണ്ടോ? എത്ര പാത്രങ്ങൾ നിറച്ചു ശുദ്ധജലം സൂക്ഷിച്ചിട്ടുണ്ടെന്നറിയാമോ? ഗംഗാജലം എല്ലായ്പോഴും ശുദ്ധമാണെങ്കിൽ അങ്ങനെ കാശിയിലുള്ളവർ വേറേ നല്ല ജലം സൂക്ഷിക്കുന്നതെന്തിനു്? പിന്നെ വിശ്വനാഥനെ വന്ദിക്കുന്നതിനു്—അതൊരു വ്യാജം. വിശ്വനാഥൻ വിശ്വം നിറഞ്ഞിരിക്കുന്നുവല്ലോ. കാശിയിൽ നാട്ടി

ട്ടുള്ള കല്ലിൽ മാത്രമാണോ വിശ്വനാഥനിരിക്കുന്നതു്? പിന്നെ മഹാത്മാക്കളുടെ സംസർഗ്ഗത്തിന്നായിട്ടു പോകയാണെങ്കിൽ ഏതു യാത്രയും തീർത്ഥയാത്രയാണു്. മഹാത്മാക്കൾ എല്ലാ രാജ്യങ്ങളിലും ഉണ്ടു്. അവരുടെ സംസർഗ്ഗം ആണു നാം ആഗ്രഹിക്കേണ്ടതു്.

വീര:—നിങ്ങൾക്കു് ഇങ്ങനെയൊക്കെ പറയുവാൻ കഴിയും. ജാതിയും ഇല്ല; കുലവും ഇല്ല. എല്ലാം ഒന്നുപോലെ—

മാധ:—ഹാ! ഹാ! ഹാ! ജാതിയും കുലവും എനിക്കഭിമാനം നൽകുന്നില്ലെന്നു പറയുന്നുവല്ലോ. ഭാരതഖണ്ഡത്തിൽ പണ്ടുണ്ടായിരുന്ന അവധൂതന്മാരുടെ അവസ്ഥ എന്താണു്? അവർക്കു ജാത്യാഭിമാനമോ കുലാഭിമാനമോ ഉണ്ടായിരുന്നുവോ? അവധൂതന്മാർ എന്നാൽ നഗ്നന്മാർ—അഹംകാരരഹിതന്മാരാണു്. അങ്ങനെയുള്ള ദിവ്യന്മാർ ഇംഗ്ലണ്ടിലും അമേരിക്കയിലും റഷ്യയിലും ഫ്രാൻസിലും എല്ലാദേശങ്ങളിലും ഉണ്ടു്. സന്തോഷമായി! നിങ്ങൾ ധർമ്മക്ഷേത്രത്തിലെ ഒരു ഉദ്യോഗസ്ഥനല്ലേ?

വീര:—അതേ. ആ ചക്രവർത്തി വിജയീഭവിക്കട്ടെ! ആ തിരുമേനിയെ, ഈശ്വരൻ രക്ഷിക്കട്ടെ.

മാധ:—എന്തു രാജഭക്തി! ഹാ, ഹാ! ചക്രവർത്തി എവിടെ? കണ്ടിട്ടുണ്ടോ?

വീര:—ഇല്ല.

മാധ:—നിങ്ങൾ എത്ര ഉറുപ്പിക കൊടുത്താണു് ഉദ്യോഗം വാങ്ങിയതു്?

വീര:—ഹേയ്! അബദ്ധം. ആരാണു പറഞ്ഞതു്?

മാധ:—ധർമ്മപുത്രർ—ധർമ്മപുത്രനേ അറിയുമോ?

വീര:—[ലജ്ജിക്കുന്നു]

മാധ:—എന്തിനാണു ലജ്ജിക്കുന്നതു്? കോഴകൊടുത്തിട്ടല്ലേ ഉദ്യോഗം വാങ്ങിയതു്? മിണ്ടാതെയിരിക്കുന്നതെന്തു്? നാവു പൊങ്ങുന്നില്ലേ?

വീര:—സ്വജാതിയിൽ ഒരുത്തന്നല്ലേ കൊടുത്തതു്?

മാധ:—ആൎക്കാ കൊടുത്തതു്? സത്യം പറയൂ. മടിക്കേണ്ട.

വീര:—ഒന്നുമില്ല. അങ്ങനെയല്ലാതെ എന്തുചെയ്യും? ചക്രവൎത്തി അറിയുന്നില്ല. പ്രധാനമന്ത്രി ദുൎയ്യോധനന്റെ അടിമ. ദുൎയ്യോധനനു കാണിക്കക്കൂടാതെ എന്താണു ചെയ്യുക? ഞങ്ങൾ പഠിച്ചു ബി. എ. യും, എം. എ. യും ജയിച്ചുപോയി. ഉദ്യോഗം കൂടാതെയും പണം ഉണ്ടാക്കാതെയും ഇരിക്കുന്നതു കുറവല്ലേ?

മാധ:—അങ്ങനെ പുറത്തു ചാടട്ടെ. ഈ ദുൎയ്യോധനൻ ആരാണു്?

വീര:—ധൃതരാഷ്ട്രരുടെ പുത്രൻ—മൂത്ത പുത്രൻ—

മാധ:—നന്നായിട്ടു് ആലോചിച്ചു പറയൂ. ദുൎയ്യോധനന്റെ ആദ്യത്തെ ഭാൎയ്യ ആരായിരുന്നു?

വീര:—ഗാ......ഗാ......ഇല്ല. ധൃതരാഷ്ട്രരുടെ......

മാധ:—നേരേ പറയൂ. പറയൂ. ദുൎയ്യോധനന്റെ ഒന്നാം ഭാൎയ്യ ഗാന്ധാരി ആയിരുന്നില്ലേ?

വീര:—ഉവ്വു്. അതിലെന്തുള്ളൂ?

മാധ:—ഒന്നുമില്ലേ? ദുൎയ്യോധനൻ ധൃതരാഷ്ട്രരുടെ പുത്രനത്രേ. പുത്രന്റെ ഭാൎയ്യയെ അച്ഛൻ സ്വീകരിക്കേ? എന്തു ന്യായം!

വീര:—നിങ്ങൾക്കു തെററിപ്പോയി.

മാധ:—ഒട്ടും തെററിപ്പോയില്ല. ദുൎയ്യോധനനു ധൎമ്മക്ഷേത്രത്തിലെ ഉദ്യോഗങ്ങൾ വിൽക്കുവാൻ എന്താണു

കാൎയ്യം? അതാണോ രാജഭക്തി? അയാൾക്കു കോഴ കൊടുത്തു് ഉദ്യോഗം നേടുന്നതും രാജഭക്തിയോ? വിശേഷം! മകന്റെ ഭാൎയ്യയെ അച്ഛൻ സ്വീകരിക്കുക—അച്ഛന്റെ ഭാൎയ്യയെ മകൻ സ്വീകരിക്കുക: എന്തുധൎമ്മം? എന്തു നീതി? വിശേഷം! ഹാ, ഹാ, ഹാ! ഒരുവൻ മകളെ ഭാൎയ്യയാക്കുക—അവൻതന്നെ ആ ഭാൎയ്യയുടെ അമ്മയെ ഭാൎയ്യയാക്കുക. അവളിൽ കുഞ്ഞിനെ ഉൽപാദിപ്പിക്കുക. ബാലിയുടെ രാജധാനിയിലും ഈ അനീതികൾ ഉണ്ടായിരുന്നില്ല.

വീര:—ആ കുഞ്ഞേതാണു്?

മാധ:—നിങ്ങളുടെ കുശികിപ്പൊന്നമ്മയുടെ അച്ഛൻ ആരാണു്? അമ്മ ആരാണു്? പറയൂ. കേൾക്കട്ടെ. വേണ്ടാ. ഞാൻ ഇതൊന്നും അറിഞ്ഞിട്ടില്ലെന്നു വരുമോ?

വീര:—കളയണം. കീടങ്ങളുടെ കഥ കളയണം. നമ്മുടെ വൎഗ്ഗത്തിൽ ചേൎന്നവരല്ലേ? നമുക്കെന്തു ചെയ്യാം.

മാധ:—അതാണു ഞാനും പറയുന്നതു്. സ്വവൎഗ്ഗത്തിൽ ചേൎന്നവരെ നന്നാക്കുവാൻ ശ്രമിക്കണം. അവരുടെ ദുൎവൃത്തികളെ മറയ്ക്കുവാനല്ല ശ്രമിക്കേണ്ടതു്. ഉദയഭാനു സ്വവൎഗ്ഗത്തിൽ ചേൎന്ന ആളല്ലേ? ധൎമ്മക്ഷേത്രത്തിൽ ഒരു പുരുഷൻ ഇല്ലാതെയായോ? ധൃതരാഷ്ട്രർക്കോ പൗരുഷം അശേഷമില്ലെന്നു് എനിക്കറിയാം. ധൃതരാഷ്ട്രരുടെ കുലം വലിയതാണു്. ആ കുലത്തിൽ മഹാത്മാക്കൾ ഉണ്ടായിരുന്നു. ഈ ലോകകണ്ടകന്മാരായ കുബേരനെയും ദുൎയ്യോധനനെയും അടപ്പിക്കു ഹേതുവായിട്ടു് അവരുടെ ക്ഷുദ്രങ്ങൾ ഏററു് കുലപൗരുഷവും, സ്വപൗരുഷവും എല്ലാം നഷ്ടമായി. കഷ്ടം! അവിവേകം ആണു നിങ്ങളുടെ കോൎമ്മ ഉദയഭാനുവിനോടു കാണിച്ചതു്. ഉദയഭാനു

എന്തു നല്ല ആളാണു്. എന്തു പൗരുഷംതികഞ്ഞ യുവാവാണു്. ഇങ്ങനെ ആ യുവാവിന്റെ യശസ്സിനെ ദ്രോഹിക്കുവാൻ നിങ്ങൾ തുനിഞ്ഞുവല്ലോ.

വീര:—അവരുടെ രഹസ്യങ്ങൾ പുറത്തു പറയാമോ? വലിയ ആളുകളുടെ രഹസ്യം പുറത്താക്കുന്നതു കഷ്ടമല്ലേ?

മാധ:—വലിയ ആളുകൾക്കു രഹസ്യമൊന്നുമില്ല. വിശേഷിച്ചും, ധൃതരാഷ്ട്രർ ഒരു രാജപ്രതിനിധിയാണു്. പൊതുജനങ്ങൾക്കുവേണ്ടി ജീവനെത്തന്നെയും കളയുന്നതു പ്രധാനമന്ത്രിയുടെ ധർമ്മമാണു്. ശ്രീരാമനെ നോക്കൂ. പൊതുജനപ്രീതിക്കായി പൂർണ്ണഗർഭയായ സീതയെപ്പോലും ഉപേക്ഷിച്ച കഥ വായിച്ചിട്ടെങ്കിലും ഇല്ലേ? ധർമ്മക്ഷേത്രത്തിലെ രാമായണം കുടിലയും വ്യഭിചാരിയും ആയ പുരുഷഭാര്യയ്ക്കായി സർവപ്രജകളെയും ഹിംസിക്കുന്ന നീതിയേ പ്രതിപാദിക്കുന്നുണ്ടോ?

വീര:—സ്വവർഗ്ഗത്തിൽ ചേർന്ന സ്ത്രീയല്ലേ?

മാധ:—പിന്നെയും പിന്നെയും സ്വവർഗ്ഗം നാം എല്ലാവരും മനുഷ്യവർഗ്ഗത്തിൽ ചേർന്നവരാണു്. നമ്മുടെ വർഗ്ഗം മനുഷ്യരാണു്; അതല്ലേ, നമ്മുടെ അവധൂതന്മാരുടെയും പരമഹംസന്മാരുടെയും നില? നഗ്നത അല്ലല്ലോ കാര്യം. സമഭാവന ഉദിക്കാതെ ഒരു രാജ്യവും നന്നാകുന്നതല്ല. ഇംഗ്ലീഷുകാരുടെയും അമേരിക്കായിലുള്ളവരുടെയും ഐശ്വര്യാഭിവൃദ്ധിക്കു കാരണം ഈ സമബുദ്ധിയാണു്. ഉദയഭാനു സ്വവർഗ്ഗത്തിൽ ഉൾപ്പെട്ടവനല്ലേ? പക്ഷെ ഉദയഭാനുവിനു നിങ്ങളുടെ അധർമ്മങ്ങളോടും അനീതികളോടും പ്രിയമില്ലായിരുന്നുവോ? നിങ്ങളുടെ 'കുശികി'പ്പൊന്നമ്മ

യെ വിവാഹം ചെയ്കയില്ലെന്നു ശഠിച്ചുവോ? നിങ്ങളുടെ ഗാനോത്സവങ്ങളും വിരുന്നുകളും ഒക്കെ ഞങ്ങൾ കേട്ടിരിക്കുന്നു.

വീര:—ഛേയ്! ഇതൊന്നും യുദ്ധക്കളത്തിൽ വരരുതേ! ഏതു വിധത്തിലും യുദ്ധത്തിൽ നിന്നും ഒഴിക്കണേ! ദുര്യോധനനും, ദുശ്ശാസനനും, ധൃതരാഷ്ട്രരും യുദ്ധക്കളത്തിൽ പരിശീലനം ഇല്ലാത്തവരാണു്. അവരെ യുദ്ധക്കളത്തിൽ വിളിച്ചുവരുത്തുന്നതിനും ഇടവരുത്തരുതേ!

മാധ:—അവരാരു്. പറയൂ? അടുക്കളവിചാരം ചെയ്യുന്നവരോ? പുറത്തു വരുവാൻ തരമില്ലെങ്കിൽ അടുക്കളയുടെ മൂലയിൽ കുത്തിയിരുന്നുകൊള്ളട്ടെ. ഒരു ഭരണകോയ്മ—വിശേഷിച്ചും, അത്യുൽകൃഷ്ടമായും അതിമനോഹരമായും ഉള്ള രാജ്യം. മാഹാത്മ്യമേറിയ രാജകുലം. ഇവ ഒക്കെ ധ്വംസനം ചെയ്യുന്ന ദുര്യോധനനെ താങ്ങുവാൻ നിങ്ങൾ ഇങ്ങനെ കാശിക്കു പുറപ്പെട്ടുവല്ലോ. ഇതു് ഉദയഭാനുവിനും, എന്താ ആ വിടാചാരിയുടെ പേരു്—നിങ്ങളുടെ വീട്ടിൽ നിങ്ങളുടെ ഭാൎയ്യയുമായി നിങ്ങൾ ഇല്ലാത്തപ്പോൾ സൈ്വരസല്ലാപം ചെയ്യുകയും ചീട്ടാടുകയും ചെയ്യുന്ന ആ വിടാചാരിയുടെ പേരെന്തു്? സത്യകീൎത്തിയോ? ആ വിടാചാൎയ്യനും ഉദയഭാനുവും തമ്മിലുള്ള ദ്വന്ദ്വയുദ്ധമല്ല. ആ ധൎമ്മരാജ്യദൂഷകനായ ദുര്യോധനനും ഉദയഭാനുവും ആയിട്ടുള്ള ദ്വന്ദ്വയുദ്ധവും അല്ല. ആ നപുംസകകീടമായ ധൃതരാഷ്ട്രരും ഉദയഭാനുവും തമ്മിലുള്ള ദ്വന്ദ്വയുദ്ധവും അല്ല. ഇതു് കുരുക്ഷേത്രത്തിലെ ഭരണകോയ്മയും പൗരജനങ്ങളും ആയിട്ടുള്ള ഒരു ധൎമ്മയുദ്ധമാണു്. ഉദയ

ഭാനുവിനെ രാത്രിയിൽ ചെന്നു ബന്ധിച്ചുപിടിച്ചു നാട്ടിൽനിന്നും നിയമപ്രകാരമുള്ള ഒരു വിസ്താരവും കൂടാതെ പുറത്താക്കുന്നതു് എന്തു നീതിയാണു്? എന്തു ധർമ്മമാണു്? കഷ്ടം! ഇന്നു് ഉദയഭാനുവിനോടു ചെയ്തതു് നാളെ നിങ്ങൾക്കോരോരുത്തർക്കും കാണിച്ചു എന്നിരിക്കട്ടെ. നിങ്ങൾ ആരോടു് എന്താണു പറയുന്നതു്?

വീര:—ഈ യുദ്ധം രാജ്യത്തിന്റെ സൈ്വരത്തെ നശിപ്പിക്കും. ആ രാജ്യത്തിന്റെ ക്ഷേമത്തെ കരുതീട്ടെങ്കിലും യുദ്ധത്തിൽ ഞങ്ങളെ കൂട്ടിമുട്ടിക്കരുതേ. ഉദയഭാനുവിനെ തിരികെ വിളിച്ചേയ്ക്കാം. അദ്ദേഹത്തിനു് എന്തു ദ്രവ്യവും കൊടുത്തേയ്ക്കാം. അദ്ദേഹത്തിന്നു് ഒരു വലുതായ ഉദ്യോഗം ഉടൻ നൽകിയേയ്ക്കാം. പോർക്കളത്തിൽ ഇവരെ തമ്മിൽ മുട്ടിക്കരുതേ.

മാധ:—ദ്രവ്യം! എന്തു ദ്രവ്യവും നിങ്ങൾ കൊടുക്കുവാൻ തയ്യാറുണ്ടെന്നു ഞങ്ങൾക്കു നല്ലപോലെ അറിയാം. നിങ്ങൾക്കു് ഏതു ദ്രവ്യം; പ്രജകളുടെ പരിശ്രമത്തിൽനിന്നും ഉണ്ടായ ദ്രവ്യം; അവരുടെ ജീവരക്ഷയ്ക്കായി കോയ്മയെ ഏല്പിച്ചിരുന്ന ദ്രവ്യം: നിങ്ങൾക്കു കൊടുക്കരുതേ! ദുര്യോധനന്റെ മാളികകൾക്കും അവന്റെ ക്ഷുദ്രങ്ങൾക്കും ഗാന്ധാരിയുടെ കാമുകന്മാർക്കും ഭാനുമതിയുടെ കാമുകന്മാർക്കും,—എവിടെയോ കിടന്ന വിടാചാര്യർക്കും—കൊടുക്കരുതേ! കോയ്മയ്ക്കു് എന്താ നഷ്ടം? ദുര്യോധനന്നു് എന്താ നഷ്ടം? പിന്നെ ഉദ്യോഗം. ആർക്കാ കരുക്ഷേത്രത്തിൽ ഉദ്യോഗം കൊടുക്കുക. ദുര്യോധനന്നു കാണിക്കയിടുന്നവർക്കും ആ വിടാചാര്യനു പെണ്ണു കൂട്ടിവിടുന്നവർക്കും അല്ലേ? ആ ഉദ്യോഗം ആർക്കുവേണം? നിങ്ങളെപ്പോലെ

യുള്ള വദ്യുജ്ജിഫ്ചന്മാൎക്ക് തന്നേ കുരുക്ഷേത്രത്തിലെ ഉദ്യോഗം യോജിക്കും. അല്ലാതെ ആൎക്കും വേണ്ടാ.

**വീര:**—രാജ്യത്തിൻെറ സ്വൈരത്തേ ബാധിക്കുമേ?

**മാധ:**—രാജ്യത്തിൽ എന്തു സ്വൈരമാണു്? വ്യാപാരികളുടെ ലഹള—എന്താണു കാരണം! സിംഹളന്മാരും ധാൎമ്മികന്മാരും തമ്മിലുള്ള ലഹള—യവനന്മാരും ധാൎമ്മികന്മാരും തമ്മിലുള്ള ലഹള! രണ്ടാം ഭാരതയുദ്ധം തുടങ്ങീട്ടു് എത്ര കാലമായി? ഇതുവരെ സ്വൈരമായിരുന്നുവോ? ഈ യുദ്ധം ഒരു ധൎമ്മയുദ്ധമാണു്. അതു് അന്യദേശത്തിലും ആണല്ലോ. മതി, മതി, സമാധാനം പറഞ്ഞതു മതി. മേലാൽ ധൎമ്മക്ഷേത്രത്തിലെ പ്രജകളിൽ എത്ര എളിയവനെയും അവൻെറ കുററം എന്താണെന്നു് അവനോടു പറയാതെയും, അവൻെറ സമാധാനം കേൾക്കാതെയും, അവനെ നിയമപ്രകാരം ഏല്പെട്ടിട്ടുള്ള ന്യായാധിപന്മാർ കേട്ടു വിധിപറയാതെയും ആരെയും നാട്ടിൽനിന്നു പുറത്താക്കുന്നതല്ലെന്നു് ഒരു വിളംബരം പ്രസിദ്ധപ്പെടുത്തുന്നതായാൽ യുദ്ധത്തിൽനിന്നും ഞങ്ങൾ പിൻവലിച്ചേയ്ക്കാം. പ്രജകളുടെ സ്വാതന്ത്ര്യത്തെ ആണു നിങ്ങൾ നശിപ്പിച്ചിരിക്കുന്നതു്. ബ്രിട്ടീഷ്കോയ്മയുടെ ആധികാരത്തിൽ ഈ നടപടി സമ്മതിക്കപ്പെടുന്നതല്ല. നിങ്ങൾ വന്നപോലെ കാശിയിലേയ്ക്കു പോകുവിൻ. പിന്നീടു തങ്ങളിൽ കാണാമല്ലോ.

(എന്നു രണ്ടാളുകളും പിരിഞ്ഞു.)

——*——

# അദ്ധ്യായം 11.

ഗാന്ധാരി, ഭാനുമതി, ധൃതരാഷ്ട്രർ ഇവരുടെ ചപലതകൾ.
ഇംഗ്ലീഷ് പത്രാധിപർ ധർമ്മപുരിയെ സന്ദർശിക്കുന്നതു്.

ധർമ്മക്ഷേത്രം ദുര്യോധനാദി കൗരവന്മാരുടെയും കിങ്കരന്മാരുടെയും അന്യായങ്ങളാൽ പ്രേരിതമായ ഭരണകോയ്മയുടെ ഹിംസകൾ ഏററിട്ടു് രണ്ടാം കുരുക്ഷേത്രമായി പരിണമിച്ചു. കൗരവന്മാൎക്കും അവൎക്കു് അടിമപ്പെട്ടവൎക്കും അല്ലാതെ, ആ രാജ്യത്തിൽ യാതൊരു അനുജ്ഞയും സിദ്ധിക്കുന്നതല്ലെന്നു വന്നു. സമാധിസ്ഥനായ ചക്രവൎത്തി തന്നെയും ദുശ്ശാസനന്റെ കൈകാര്യങ്ങളാൽ ആവൃതനായി ഭവിച്ചു. രാജ്യവും കോയ്മയും ദുര്യോധനൻ, ഗാന്ധാരി, ഭാനുമതി ഇവരുടെ സ്വാൎത്ഥപോഷണത്തിനു് ഉള്ള ഒരേ ഉപകരണമായിത്തീൎന്നു. ചക്രവൎത്തിക്കണിവദിച്ചിരുന്ന സൎവ്വാഡംബരങ്ങളും ദുശ്ശാസനൻ ഒതുക്കിയുംകൊണ്ടു്, ചക്രവൎത്തിയുടെ ആസ്ഥാനമണ്ഡപത്തിൽ തെളിഞ്ഞു് അതിഗൎവ്വിഷ്ഠനായിരുന്നു ചക്രവൎത്തിയുടെ മന്ദിരത്തിൽ അനാദികാലം മുതൽ നിക്ഷിപ്തമായി വന്ന സൎവ്വനിധികളേയും ഒന്നൊന്നായി കരസ്ഥമാക്കി. അതിലേയ്ക്കു പ്രതിബന്ധമായി ഭവിച്ച സിൽബന്തികളെ ഒക്കെ ആട്ടി പുറത്തു കളഞ്ഞു. ഈ പ്രതാപത്തെ തന്റെ ദുര്യോധനഭ്രാതാവിനെ അറിയിക്കാനെന്നപോലെ ദുശ്ശാസനൻ രണ്ടാം ഭാരതയുദ്ധത്തിനിടയിൽ ഒരു ദിവസം ദുര്യോധനസഭയിൽ ചെന്നു് ക്രൂദ്ധാനം അഭിനയിച്ചുകൊണ്ടു നിന്നു.

ദുര്യോധനൻ:—എന്താണു ചക്രവൎത്തിക്കു ക്ഷേമം തന്നെയോ? സമാധിസ്ഥനായിത്തീൎന്നു എന്നു കേട്ടുവല്ലോ.

ദുശ്ശാസനൻ:—അങ്ങനെതന്നെ. ആഹാരാദികൾക്കുപോലും സമാധി വിട്ടു പുറത്തുവരുന്നില്ല.

ദുര്യോ:—സുഖമായി എന്നും സമാധിയിൽതന്നെ ഇരുന്നുകൊള്ളട്ടെ. നാം അനുഭവിച്ചിട്ടുള്ള അന്നവസ്ത്രാദികളെ "സ്വകാര്യ"ത്തിലേയ്ക്കായി മുതൽക്കൂട്ടുന്നുണ്ടല്ലോ.

ദുശ്ശാ:—അതു മാത്രമോ? കല്ലറകളിൽ നിക്ഷേപിച്ചിരുന്ന നവനിധികളെയും ഒന്നൊന്നായി പുറത്തെടുത്തു 'സ്വകാര്യ'ത്തിലേക്കായി മുതൽ കൂട്ടുന്നുണ്ട്.

ദുര്യോ:—നന്നായി. വല്ലതും ഒന്നു് ഈ ഏട്ടത്തികൾക്കുകൂടി കൊടുക്കണേ!

ദുശ്ശാ:—അവൎക്കെന്തിനു്? ധൃതരാഷ്ട്രരുടെ സ്വകാൎയ്യസ്വത്തൊക്കെ അവൎക്കു ദത്തംചെയ്തിട്ടുണ്ടല്ലോ. അതും പോരെ?

ദുര്യോ:—നമ്മുടെ ദാസിമാരല്ലേ—വല്ലതും ഒന്നു്, പാഴവകയല്ലേ? ഒന്നു് അവൎക്കു കളഞ്ഞേയ്ക്കൂ.

ദുശ്ശാ:—ഒന്നും കൊടുക്കില്ല. സൂചിയുടെ മുനപോലും അവൎക്കു കൊടുക്കില്ല. ജ്യേഷ്ഠൻ അതിലേയ്ക്കായി ശുപാൎശ ചെയ്യുകയും വേണ്ട.

ദുര്യോ:—നമുക്കു് എന്തെങ്കിലും ഒന്നിരിക്കട്ടെ.

ദുശ്ശാ:—ജ്യേഷ്ഠനെന്തിനു്? നാമൊക്കെ ഒന്നല്ലേ?

ദുര്യോ:—ഒന്നോ? എങ്കിലും പ്രത്യേകം വല്ലതും ഇരിക്കട്ടെ.

ദുശ്ശാ:—എന്നെ നിയമിക്കുന്നതിനു മുമ്പേ ജ്യേഷ്ഠൻ തട്ടിക്കൊണ്ടുപോന്നതൊക്കെ ഇല്ലേ? ജ്യേഷ്ഠനോ ആൎക്കും ഒന്നും കൊടുക്കില്ലല്ലോ.

ദുര്യോ:—ഹേ! (ചിരിച്ചുംകൊണ്ടു്) നാം വാങ്ങുക അല്ലാതെ കൊടുക്കുകേ? ഒരിക്കലും ഇല്ല. ആ മിഥ്യാകീ

ത്തിയെ അറിയിച്ചേയ്ക്കരുതേ. അവൻ വല്ലാത്തവനാണു്. എന്തും ചെയ്യുവാൻ ധാർഷ്ട്യമുണ്ടു്.

ദുശ്ശാ:—ഓ! അവന്നു് എന്തുചെയ്യുവാൻ കഴിയും? എന്റെ ഗദ എടുക്കുമ്പോൾ അവൻ ഓടുകില്ലേ? അവനെ അകത്തു പ്രവേശിപ്പിക്കില്ല. നമ്മുടെ അനുവാദം കൂടാതെ കടന്നുവന്നാൽ കാവൽക്കാരെക്കൊണ്ടു പിടിപ്പിച്ചു പുറത്താട്ടിക്കളഞ്ഞേയ്ക്കുന്നുണ്ടു്.

ദുര്യോ:—അവൻ വൻകള്ളനാണു്. അവന്റെ കാര്യം നേടുവാനാണു നമ്മെ ആശ്രയിക്കുന്നതു്. അറിയരുതേ. മോഷണം ഒക്കെ നിർത്തിയോ?

ദുശ്ശാ:—ആരാ മോഷ്ടിക്കുന്നതു്? എല്ലാം നമ്മുടെ സ്വകാര്യത്തിലേയ്ക്കായിട്ടുതന്നെ.

ദുര്യോ:—ചക്രവർത്തി ഉണർന്നെങ്കിലോ?

ദുശ്ശാ:—ഗദയില്ലേ? സന്യാസിമാരുടെ ശിരസ്സിനേ തല്ലിപ്പൊട്ടിക്കുന്നതുപോലെ ചക്രവർത്തിയുടെ തല തല്ലിപ്പൊട്ടിക്കുന്നുണ്ടു്. അനുജനറിയാൽ മതി. അങ്ങനെ ചെയ്തേയ്ക്കും.

ദുര്യോ:—നന്നായി. എങ്കിലും ഒരുഭാഗം എനിക്കും ഇരിക്കട്ടെ. ഗാന്ധാരി കൂടക്കൂടെ നമ്മോടു് ഇടയുന്നുണ്ടു്. ആ എടു്ത്തയ്ക്കു വേണ്ട. ഭാനുമതി ഒരു പാവം!

ദുശ്ശാ:—ജ്യേഷ്ഠന്നു രാജ്യമൊക്കെയില്ലേ? ഉദ്യോഗസ്ഥന്മാരൊക്കെ കോഴ നൽകുന്നുണ്ടല്ലോ. ധൃതരാഷ്ട്രരുടെ ചെലവുവകയ്ക്കുള്ള ആറുലക്ഷത്തിന്നും പോക്കെവിടെ? മരാമത്തുചെലവിലേയ്ക്കുള്ള രണ്ടുലക്ഷത്തിന്നു പോക്കെന്തു്? കൂലിക്കാർക്കുപോലും ഒരു കാശു കൊടുക്കുന്നില്ലല്ലോ. പിന്നെ ദാനധർമ്മാദികൾക്കു് അനുവദിച്ചിട്ടുള്ള ദ്രവ്യം എവിടെയാണു പോകുന്നതു്?

കുബേരൻ ചത്തു രൗരവനരകത്തിലേയ്ക്കു കടന്നു പോയി.

ദുര്യോ:—നന്നായി. എന്റെ സമ്പാദ്യങ്ങൾ ഒക്കെ ദുശ്ശളയ്ക്കും കുഞ്ഞുങ്ങൾക്കും കൊടുത്തുകളഞ്ഞു എന്നും നിങ്ങളിൽ ആർക്കും ഒന്നും തന്നിട്ടില്ലെന്നും എന്നോടു പരിഭവം വേണ്ടല്ലോ. എന്തെല്ലാം നിങ്ങൾക്കു എടുക്കാമോ, ഉളളകുന്നതും ഇളകാത്തതും എല്ലാം കരസ്ഥമാക്കിക്കൊളളുക. ആരെയും ഭയപ്പെടേണ്ട. വേറെ ആർക്കും ഒന്നും കൊടുക്കയും വേണ്ട. എല്ലാം ഞാൻ വിചാരിച്ചതുപോലെ ആയി. കൃതാർത്ഥനായി! കൃതാർത്ഥനായി! ധൃതരാഷ്ട്രരുടെ സ്വകാര്യമായുളളതൊക്കെ ഗാന്ധാരിക്കും മക്കൾക്കും ഞാൻ കൊടുത്തു കഴിഞ്ഞു. പിന്നെന്തു്?

ഇങ്ങനെയാണു കുരുക്ഷേത്രത്തെ പങ്കിട്ടു കൗരവന്മാർ അപഹരിച്ചതു്. ചക്രവർത്തി സമാധിസ്ഥനായതുകൊണ്ടു് അദ്ദേഹം ഒന്നും ആവശ്യപ്പെടുകയില്ല. ചക്രവർത്തിക്കോ, ഭാര്യയും മക്കളും ഇല്ലല്ലോ. ധൃതരാഷ്ട്രരുടെ വർഷാശനം പത്തുപന്ത്രണ്ടു ലക്ഷം സ്വർണ്ണം ദുര്യോധനനും കരസ്ഥമാക്കി. ധൃതരാഷ്ട്രരുടെ ചെലവിനു നാഴി അരിയും, അഞ്ചു് ഏത്തൻകായും, ഇരുനാഴി ഉപ്പും മാത്രം ദുര്യോധനൻ അനുവദിച്ചു. ഉദ്യോഗങ്ങൾ വിററുണ്ടാക്കുന്ന സ്വത്തും ചില്ലറയല്ല. ഉദ്യോഗസ്ഥന്മാർ ചത്തും അടുത്തുൺപററിയും പോകുമ്പോൾ ഉദ്യോഗങ്ങൾ വിററും, അനവധി ദ്രവ്യം കൈവശപ്പെടുത്തി. ഉദ്യോഗസ്ഥന്മാർ എന്തെങ്കിലും കുററം ചെയ്യുമ്പോഴും അതുപോലെ ഒരു വലിയ തുക, ശിക്ഷ ഏൽക്കാതെയിരിക്കുവാനായി ദുര്യോധനനു കൊടുത്തുവന്നു. ഇങ്ങനെ ഉദ്യോഗസ്ഥന്മാർ കോഴ വാങ്ങിയും മററുവിധത്തിലും സമ്പാദിക്കുന്ന സ്വത്തൊക്കെ ദുര്യോധനനു് അ

ടങ്ങി. അഗ്രഹാരങ്ങളുടെ ചെലവുകളും ദുര്യോധനനെ ഏൽപ്പിക്കുവാൻ വേണ്ട ഏർപ്പാടുകൾ ചെയ്തുകഴിഞ്ഞു. എന്നിട്ടും ദുര്യോധനന്റെ ദ്രവ്യാർത്തി തൃപ്തിപ്പെടുന്നുവോ? ഇല്ല.

ഈ സന്ദർഭത്തിൽ ഗാന്ധാരി ദുര്യോധനനെ കാണുവാനായി വന്നുചേർന്നു. സരസമായ ഒരു പുഞ്ചിരികൊണ്ടു ഗാന്ധാരിയെ ആദരിക്കുന്നതുപോലെ ഭാവിച്ചിട്ട ഗാന്ധാരിക്ക് ഇരിക്കുവാനായി സമീപത്തുണ്ടായിരുന്ന ഒരു പീഠത്തെ പാദംകൊണ്ടു ചവുട്ടി നീക്കി ഇട്ടുകൊടുത്തു. ഗാന്ധാരി സസ്മിതം തന്റെ ദുസ്സഹമായ ശരീരഭാരത്തെ ആ ദുര്യോധനപാദങ്ങളാൽ നൽകപ്പെട്ട പീഠത്തിന്മേൽ നിക്ഷേപിച്ചു. എന്നിട്ട് ഒരു സൈ്വരസല്ലാപത്തിന് ആരംഭിച്ചു.

ദുര്യോ:—എന്താണ് ഇങ്ങോട്ടു പോന്നതു്?

ഗാന്ധാരി:—എന്നെ എന്തിനാണ് ഈ വൃദ്ധനായ നപുംസകനോടു സഹവസിക്കുവാൻ ആക്കിയതു്? കഷ്ടം!

ദുര്യോ:—ആ കോങ്കണ്ണന്റെ പണം കൊള്ളാമോ?

ഗാന്ധാരി:—അയാൾക്ക് ഏതു പണം. എന്റെ യോഗം കൊണ്ടു് ഈ ഭാഗ്യം ഒക്കെ സിദ്ധിച്ചു. അതിന്നു് ഈ കിഴവന്നു് എന്തു കാര്യം?

ദുര്യോ:—ഇരിക്കട്ടെ. പണം ഉണ്ടായാൽ ഇഷ്ടമുള്ളവരോടു കൂടി പാക്കരുതേ?

ഗാന്ധാരി:—പിന്നെ എന്തിനാണ് ആ ഓമനയെ കൂടക്കൂടെ പുറത്താക്കുന്നതു്?

ദുര്യോ:—ഞാൻ എന്താണ വേണ്ടതു്? നിങ്ങൾ അനുജത്തിക്കും ജ്യേഷ്ഠത്തിക്കും ഒരുവൻതന്നേ വേണമെന്നെന്താണു്? ഓമനക്കുട്ടിയെ പിരിഞ്ഞിട്ടു ഭാനുമതിക്കു പൊറുക്കുവാൻ വയ്യത്രെ! നിനക്കും അവനെത്ത

ന്നെ വേണമെന്നെന്താണു ശഠിക്കുന്നതു്. ഈ രാജ്യത്തിൽ എത്രയോ സരസന്മാരായ ശൃംഗാരരസികന്മാരുണ്ടു്. അവരിൽ ഒരുത്തനെയോ രണ്ടുപേരെയോ നിന്നെ പരിചരിക്കുവാൻ നിയമിച്ചുകൊള്ളുകേ വേണ്ടൂ. ഈ കറുകറുത്ത ഓമനക്കുട്ടിയോടു് ഈ ഭ്രമമോ?

ഗാന്ധാരി:—(കരഞ്ഞുംകൊണ്ടു്) കറുകറുത്ത ഓമനക്കുട്ടിയോ? അങ്ങനെ പറയരുതേ. പതിനാറായിരം സ്ത്രീകളെ ഒരുമിച്ചു രസിപ്പിച്ച ശ്രീകൃഷ്ണൻ കറുത്തല്ലേ ഇരുന്നതു്. അങ്ങനെ കറുകറുത്തവനെ ഭാനുമതിക്കു് എന്തിനു്?

ദുര്യോ:—അവൾ പാട്ടിൽ ഭ്രമക്കാരിയാണു്. അവൾക്കു് എപ്പോഴും പാട്ടുകേൾക്കണംപോലും.

ഗാന്ധാരി:—എന്റെ ഓമനക്കുട്ടന്റെ പാട്ടു് എനിക്കു കേൾക്കരുതെന്നുണ്ടോ? അവൾമാത്രം പാട്ടുകേട്ടാൽ മതിയോ? എന്നോടു് ഈ വെറുപ്പെന്തിനു്? ശരീരം സ്ഥൂലിച്ചുപോയതുകൊണ്ടോ? എന്നെ വേണ്ടാഞ്ഞിട്ടാണോ ആ കിഴവനെ പിടിച്ചേൽപ്പിച്ചതു്. ഞാൻ ഇത്രയുംകാലം കിഴവനോടുകൂടി പാർത്തുവല്ലോ. കുറേ ഭാനുമതിയും താമസിക്കട്ടെ.

ദുര്യോ:—പോഞ്ഞകൊള്ളി പുറത്തു്. നീയും കുറെക്കാലം സുഖിച്ചില്ലേ? ഭാനുമതിയും ഇഷ്ടംപോലെ കളിക്കട്ടെ.

ഗാന്ധാരി:—എനിക്കു നാഥനില്ലെന്നായോ? ആ കിഴവൻ അന്ധനാണു്; നപുംസകനാണു്; അയാളുടെ സഹവാസത്തിൽ എന്തു സുഖമാണു് ഉള്ളതു്? കഷ്ടം! ദുരിതമേ! ഞാൻ എന്തു മഹാപാതകമാണു ചെയ്തതു്. ഞാൻ അങ്ങനെ ഒരു പാതകവും ചെയ്തിട്ടില്ല.

ഭാനുമതി അല്ലേ ആ പൊന്നുകുട്ടിയെ കൊന്നതു്? എനിക്കു് ഈ ദുരിതം എന്തിനായിട്ടു് ഈശ്വരൻ വിധിച്ചു?

ദുര്യോ:—ആവോ! എനിക്കറിയാമോ? പൊന്നുകുട്ടി—അവറ്റക്കു് ആയുസ്സില്ല; അതുകൊണ്ടു ചത്തു. അതിലേയ്ക്കു ഭാനുമതി എന്താണു വേണ്ടതു്?

ഗാന്ധാരി:—എന്റെ മുമ്പിൽ വച്ചല്ലേ കൊന്നതു്?. എനിക്കു് ഇതൊന്നും കാണുവാൻ വയ്യാതെ പൊയ്ക്കുളഞ്ഞു.

ദുര്യോ:—അതിലെന്തു്? ഒരുത്തിയെ കൊന്നു എന്നുവച്ചു് അവളെ ഉപേക്ഷിയ്ക്കുട്ടയോ? അനുജത്തി തന്നെയല്ലേ.

ഗാന്ധാരി:—എന്തായാലും ശരി. ഓമനക്കുട്ടി എനിക്കുതന്നെ വേണം.

ദുര്യോ:—അന്നു്, ആ കല്യാണദിവസം രാത്രിയിൽ, അവളുടെ ക്രീഡയ്ക്കായി ഏല്പിച്ചിട്ടുതന്നിരുന്ന ഓമനക്കുട്ടിയെ നീ പിടിച്ചുകൊണ്ടു പോയതെന്തിനു്?

ഗാന്ധാരി:—ഞാൻ എന്തു വേണം? എനിക്കു് അവനെ കൂടാതിരുന്നാൽ ഭ്രാന്തുപിടിക്കും.

ദുര്യോ:—അതാണോ കൂടക്കൂടെ ഭ്രാന്തിയെപ്പോലെ പള്ളിയറയിൽനിന്നും എഴുന്നേററു് ഓടിക്കളയുന്നതു്?

ഗാന്ധാരി:—പിന്നെ ഈ കിഴവനോടു്.........ഭാനുമതി ഇതാ വരുന്നു.

ദുര്യോ:—ഭാനുമതിയോ. (എഴുന്നേൽക്കുന്നു)—അല്ലാ. ഇങ്ങോട്ടു വന്നുവോ......നടന്നു് കാലിനു ക്ഷീണമുണ്ടായിരിക്കുമോ? ആരെടാ, തവണക്കാരാരും ഇല്ലേ? തടിപോലെ വന്നു നിൽക്കാതെ വെൺചാമരം എടുത്തു വീശട്ടെ. ആ മുഖം ക്ഷീണിച്ചുപോയി.

ഭാനു:—മതി മതി, ഉപചാരങ്ങളൊക്കെ. ഈ ജ്യേഷ്ഠയുമായി ഇവിടെ എന്താണു ചെയ്യുന്നതു്? (എന്നു പറഞ്ഞു് ദുര്യോധനൻ കിടന്നിരുന്ന ചാരുകസേരയിൽ കിടന്നു.)

ഗാന്ധാരി:—കണ്ടോ! എന്തുധാർഷ്ട്യം? ഞാൻ ആരാണു്? എന്റെ അവസ്ഥ എന്താണു്? പ്രതാപം എന്താണു്?

ഭാനു:—ഛീ, ജ്യേഷ്ഠേ, എന്റെ കാൽ തിരുമ്മു്.

ഗാന്ധാരി:—എന്നോടോ?

ഭാനു:—പിന്നെ ആരാണു് ഇവിടെ ഉള്ളതു്? നീ തന്നേ താടകയെപ്പോലെ തടിച്ചിരിക്കുന്നുവല്ലോ. എന്താണു ഫലം? എടീ, കാൽ തിരുമ്മു്.

ദുര്യോ:—കാലിനു ക്ഷീണമുണ്ടു്. മാളികയിൽനിന്നും ബദ്ധപ്പെട്ടു് ഇറങ്ങി വന്നിട്ടല്ലേ?

ഭാനു:—നിങ്ങളുടെ രഹസ്യം കേട്ടിട്ടു മാളികയിൽ ഇരിക്കപ്പൊറുതിയില്ല. ഇത്തടിപ്പിശാചു് എവിടെച്ചെന്നാലും അവിടെ—കാൽ തിരുമ്മുന്നോ ഇല്ലയോ? നിനക്കു പ്രതാപം—അവസ്ഥ······പ്രതാപമൊക്കെ അതാ ഉന്തിയിരിക്കുന്നു. ഇനി ഒരു പൊണ്ണൻ വേണം അരുത്തുകളയുവാൻ.

ദുര്യോ:—(ആത്മഗതം) കൊടുക്കട്ടെ, നന്നായി.

ഭാനു:—ഓമനക്കുട്ടനേ വേണ്ടി നിനക്കു്. ഇല്ലേ പിശാചേ? താടകേ? ചവുട്ടുകൊള്ളണോ, കാൽ തിരുമ്മുന്നോ? നിന്റെ ഭർത്താവല്ലേ എന്റെ ഭർത്താവിന്റെ കാൽ തിരുമ്മുന്നതു്? നീ കണ്ടിട്ടില്ലേ? നീ അല്ലേ അപ്പോൾ ഈ വെൺചാമരം എടുത്തു വീശുന്നതു്? എന്തു സന്തോഷം നിനക്കു്. ആ വീർത്ത മുഖവും പോത്തിന്റെ കൊമ്പുപോലെ തലയും കെട്ടിവ

ച്ച്—വല്ല കരിമ്പടമോ തുണിയോ ചുററിക്കെട്ടി നിൻെറ ചീത്ത മുടികൊണ്ടു പൊതിഞ്ഞ നിൻെറ വട്ടിവയറും, കറുത്ത ചുണ്ടും, തറയിൽ കിടന്നു് ഇഴയുന്ന മുലകളും, അയ്യ, അയ്യ, നല്ല ചന്തം. ചമഞ്ഞൊരുങ്ങി മയക്കുവാൻ പുറപ്പെട്ടിരിക്കയാണു്. അല്ലേ? നന്നായി. ഛി! കാൽ തിരുമ്മു്. എന്താണു കാൽ തിരുമ്മിയാൽ നിനക്കു കുറവുണ്ടോ?

ഗാന്ധാരി:—നിൻെറ ജ്യേഷ്ഠത്തിയോടു് ഇങ്ങനെ പറയുന്നുവോ?

ഭാനു:—ജ്യേഷ്ഠത്തി! ജ്യേഷ്ഠേ, പിശാചേ, നിനക്കു ഭ്രാന്തു പിടിക്കുന്നതു കുററമോ? എടീ നിന്റെ ഭർത്താവു് ആ കിഴവൻ വന്നു് എൻെറ കാൽ തിരുമ്മുന്നതു് നിനക്കു കാണണോ? അതാ, ആ പട്ടിയും വന്നുചേർന്നു.

ദുര്യോ:—ഈ കിഴവനു് ഇവിടെ എന്തു കാര്യം? ആരെടാ കഴുത്തിൽ പിടിച്ചു പുറത്താക്കട്ടെ. ഇവനേ സൂക്ഷിക്കുന്ന കാവൽക്കാരെ ഇന്നു കൊന്നുകളയുന്നുണ്ടു്. നിനക്കു് അവിടെ കിടന്നു ചാകരുതേ?

അവിടെ അപ്പോൾ വന്നതു മററാരുമല്ല. നമ്മുടെ കുരുക്ഷേത്രത്തിൻെറ പ്രധാനമന്ത്രിയായ ധൃതരാഷ്ട്രർ ആയിരുന്നു. ധൃതരാഷ്ട്രർ ഇവരുടെ പരിഹാസങ്ങൾ കേൾക്കാത്ത ഭാവത്തിൽ അവരുടെ അടുക്കൽ ചെന്നു്, ഭാനുമതി കിടക്കുന്ന ചാരുകസേരയുടെ പുറകിൽ പിടിച്ചുംകൊണ്ടു നിലയായി. ദുര്യോധനനാകട്ടെ, ഗാന്ധാരിയാകട്ടെ അഥവാ ചാരുകസേരയിൽ ചാഞ്ഞുകിടക്കുന്ന ഭാനുമതിയാകട്ടെ അവരുടെ മുഖം ധൃതരാഷ്ട്രരെ കാണുന്നതിനായി തിരിക്കപോലും ചെയ്യാതെ അവരുടെ സൈ്വരസല്ലാപം തുടർന്നു.

ഭാനു:—എടീ, നിനക്ക് എന്റെ കാൽതിരുമ്മുന്നതിനു പോലും യോഗ്യത ഇല്ല. ആ കോളാമ്പി എടുത്തു നേരേ പിടിക്ക്. (എന്നിട്ടു തുപ്പുവാൻ ഭാവിക്കുന്നു)

ദുര്യോ:—എന്താണു മിണ്ടാതെ നില്ക്കുന്നതു്? നിന്റെ മുഖത്തായിരിക്കും തുപ്പുന്നതു്.

ഗാന്ധാരി:—ഈ വിധത്തിൽ ആയോ എന്റെ ദുരിതം? അയ്യ! താൻ എന്റെ ഭർത്താവോ—താൻ നോക്കി നില്ക്കുന്നുവോ; താൻ കേൾക്കുന്നില്ലേ? (എന്ന ഭാവത്തിൽ ധൃതരാഷ്ട്രരെ രോഷത്തിൽ നോക്കുന്നു)

ആ നോക്കു സഹിക്കുന്നതിനു ശക്തിയില്ലാതെ വേഗം കിടുകിടെ വിറയ്ക്കുന്ന രണ്ടു കൈകൾകൊണ്ടും ഒരു വലിയ സ്വർണ്ണക്കോളാമ്പി എടുത്തു ഭാനുമതിയുടെ ചാരുകസേരയുടെ ഒരുവശത്തിൽ പൊക്കിപ്പിടിച്ചു. ഭാനുമതി അതിൽ തുപ്പീട്ടു കോളാമ്പി പിടിച്ചിരുന്ന ധൃതരാഷ്ട്രരെ ഒന്നു നോക്കി, ഗാന്ധാരിയുടെ നേരേ തിരിഞ്ഞു് അതിഗർവിഷ്ഠയായി ഉച്ചത്തിൽ ഒന്നു ചിരിച്ചു.

ഭാനു:—കണ്ടോ ജ്യേഷ്ഠേ? നിനക്കു വഹ്യാ അല്ലേ? കോളാമ്പി ആരാണു പിടിച്ചിരിക്കുന്നതു്? നോക്ക്, നീ കാൽതിരുമ്മുന്നോ ഇല്ലയോ? എടാ ആ വെൺചാമരം അവളുടെ കൈയിൽ കൊടുക്ക്. വീശുമോ ഇല്ലയോ എന്നറിയട്ടെ. കാൽതിരുമ്മാൻ ആരും ഇല്ലെന്നായോ?

ധൃതരാഷ്ട്രർ:—അയ്യോ, ഞാനുണ്ടു്. ആ പാദപത്മം സ്പർശിക്കുന്നതിനു ഗാന്ധാരിക്കു ഭാഗ്യമില്ല. (എന്നു കസേരയുടെ താഴെച്ചെന്നിരുന്നു പാദങ്ങൾ ഹസ്തങ്ങളിൽ എടുത്തു മടിയിൽ സാവധാനത്തിൽ വച്ചിട്ടു വിരലുകൾ ഓടിച്ചു തുടങ്ങി.

ധൃത:—[ഗാന്ധാരിയോട്] എന്താ നോക്കിനില്ക്കുന്നതു്? വെൺചാമരം എടുക്കാതെ? അങ്ങനെ വിചാരിക്കുവാനുണ്ടോ? അനുജത്തി അല്ലേ? സുഖക്കേടാണെന്നു വിചാരിക്കൂ. അപ്പോൾ അമ്മയായാലും—

ഗാന്ധാരി:—ഓ, തലയിലെഴുത്തു്. (വെൺചാമരം എടുത്തു മന്ദം മന്ദം വീശുവാൻ ആരംഭിക്കുന്നു.)

ധൃത:—ഈ പാദപാത്മങ്ങൾ സുഖമായിരിക്കുന്നുവോ?

ദുര്യോ:—(ഗാന്ധാരിയോട്) അത്ര കഠിനമായി വീശരുതേ.

ഭാനു:—ആ താടകയ്ക്കു്, ആ തടിച്ച കൈകൊണ്ടു് ഒന്നും അരുതു്. എടീ ജ്യേഷ്ഠേ, ഒന്നു മുറുക്കുവാൻ എടുക്കു്.

ദുര്യോ:—എനിക്കും കൂടി. കുറേനേരമായി മുറുക്കീട്ടു്.

ധൃത:—കാര്യമൊന്നും അറിഞ്ഞില്ലെന്നുണ്ടോ?

ദുര്യോ:—ഓ, കാര്യം! എന്താ അറിയുവാൻ ഉള്ളതു്? ഞങ്ങൾക്കു തന്റെ കാര്യമൊന്നും കേൾക്കണ്ടാ.

ധൃത:—പത്രാധിപർ·········

പത്രാധിപർ എന്നു പറഞ്ഞ ക്ഷണത്തിൽ ഭാനുമതി ചാരുകസേരയിൽനിന്നു് ഇടിനാദം കേട്ടാലെന്നപോലെ പൊങ്ങിനിന്നു. ഗാന്ധാരി തട്ടത്തിലും കോളാമ്പിയിലും ആയി തടിമുറിച്ചിട്ടതുപോലെ വീണു. ദുര്യോധനൻ ഗർവാസനത്തിൽ നിന്നും പൊങ്ങി. എല്ലാവരും എന്തു്? എന്തു്? എന്നിങ്ങനെ കൂകിയുംകൊണ്ടു ധൃതരാഷ്ട്രരുടെ ചുറവും കൂടി.

ധൃത:—മറെറാന്നുമില്ല. പത്രാധിപർ ദ്വാരകയിൽനിന്നും കുടുംബസമേതനായി എത്തീട്ടുണ്ടത്രേ.

ദുര്യോ:—ആയോധനം ആരംഭിച്ചുവോ?

ധൃത:—ഇല്ല. ചില സാമഗ്രികൾകൂടി കൊണ്ടുപോകുവാനായി വന്നിരിക്കയാണു്.

ഭാനു:—അദ്ദേഹത്തെയും കുടുംബത്തെയും ആദരിക്കുന്നതിന്ന് ഒരു ഗാനോത്സവംകൂടി വേണം; നന്നായി.

ദുര്യോ:—നല്ല യുക്തി. ഇങ്ങനെ സമയോചിതമായി നമുക്കാക്കും തോന്നിയില്ലല്ലോ.

ധൃത:—വേണ്ടതാണു്. വേണ്ടപോലെ ചെയ്യാം. നമുക്ക് ഏതുവിധത്തിലും കാൎയ്യം നേടേണ്ടതാണല്ലോ. യുദ്ധത്തിൽ പരാജയം സംഭവിക്കാതെ സൂക്ഷിക്കണം.

ദുര്യോ:—ആരാണു പത്രാധിപരെ ക്ഷണിക്കുവാൻ പോവുക?

ധൃത:—വീരാസുരനും സത്യകീൎത്തിയും പോകട്ടെ.

ദുര്യോ:—ഛീ! മിഥ്യാകീൎത്തിയല്ലേ?

ധൃത:—ഓൎമ്മിച്ചില്ല. (എന്നു ദുൎയ്യോധനനെ ആലിംഗനം ചെയ്യുന്നു.)

ദുര്യോ:—(ഒരു ശരീരകമ്പനംകൊണ്ടു് ധൃതരാഷ്ട്രരെ, അകലെ എറിഞ്ഞിട്ടു്) നീ ആണോ പെണ്ണോ? നിന്നോടു് ആ കാൎയ്യം പറഞ്ഞിട്ടു സമ്മതിക്കാത്തതെന്തു്? നീ ചത്താൽ കൎമ്മംചെയ്യുവാൻ ഒരുവൻ വേണ്ടേ?

ധൃത:—അയ്യോ. അങ്ങനെചെയ്യാം. (എന്നു വീണ്ടും ദുര്യോധനനേ സമീപിച്ചു സ്പൎശിക്കുവാൻ ധൈൎയ്യപ്പെടുന്നു)

പിന്നത്തെ കഥയെഴുതുവാൻ ഈ തൂലിക വളരെ ലജ്ജിക്കുന്നു. മതി, മതി. ധൃതരാഷ്ട്രരുടെ കിഴിച്ചിലും, ദുര്യോധനന്റെ ഗർവ്വും, ഭാനുമതിയുടെ ഹാസ്യവും, ഗാന്ധാരിയുടെ പരിഭവവും ആരുടെയും തൂലികയ്ക്കു വിഷയമാകാതെ പോകട്ടെ എന്നു ശപിക്കുവാനേ ഈ ഗ്രന്ഥകൎത്താവിനു തരമുള്ളു. കേരളത്തിലേ വാനരാചാരം പ്രസിദ്ധമാണു്. അതിലും നികൃഷ്ടമായ ചെയ്തനകൾ ഇവരുടെ

ഗ്രുഢസമ്മേളനങ്ങളിൽ കാണപ്പെടുന്നു എന്നു വരുമ്പോൾ എന്താണു ചെയ്യുക. തൂലികയും ദൂരെ എറിഞ്ഞിട്ടു്, ഈശ്വരനേ ഭജിച്ചു മനസ്സു ശാന്തമാക്കുകയേ ഒരുപായമുള്ളൂ.

പത്രാധിപൎക്കും കുടുംബത്തിനും താമസിക്കുവാൻ ഗാന്ധാരിയുടെ വക 'അന്ധതാമിസ്രം' എന്ന കൊട്ടാരം അലങ്കരിച്ചു് അവരെ സത്യകീൎത്തിയും വീരാസുരനും എതിരേററു കൊണ്ടുവന്നു് ആക്കി. അവരുടെ ആവശ്യങ്ങൾ നിൎവ്വഹിക്കുന്നതിനു പ്രത്യേകം ഒരു കാൎയ്യക്കാരെയും അവരുടെ സിൽബന്തികളെയും നിയമിച്ചു. സത്യകീൎത്തിയും വീരാസുരനും മടങ്ങിയ ഉടൻ ദുൎയ്യോധനൻ പത്രാധിപരെ കാണുന്നതിനെത്തി.

ദുൎയ്യോ:—സ്വാഗതം-സ്വാഗതം-മഹാപ്രഭോ! സ്വാഗതം. സ്വാഗതം! ദ്വാരകയിൽ സുഖംതന്നെ അല്ലേ?

പത്രാ:—എന്തുസുഖം? നിങ്ങളുടെ വാക്കുകേട്ടു ഞാൻ ചില കുടുംക്കൈകളൊക്കെ കാണിച്ചു. എനിക്കു് അപമാനവും സിദ്ധിച്ചു. എല്ലാവരും എന്നെ നിന്ദിക്കുന്നു. ലോകം എന്നെ നോക്കി ചിരിക്കുന്നു. നിങ്ങളെപ്പോലെ ഞാനും നിന്ദാപാത്രമായി ഭവിച്ചു.

ദുൎയ്യോ:—ഛേയ്, എല്ലാം നേരേയാകും. പോകുവാൻ പറയണം. ആ പോക്കിരികൾ പണമുണ്ടോ? പണം ഏതുകാൎയ്യവും നിൎവ്വഹിക്കുമല്ലോ. ആ വസ്തു ഒരു പൎവ്വതത്തോളം ആവശ്യമുണ്ടെങ്കിലും നമുക്കു് അധീനമാണു്. ഏതു ഭാരതയുദ്ധത്തിലും പണം തന്നേ ജയം നേടീട്ടുള്ളതു്. പണം കണ്ടാൽ മോഹിക്കാത്തവരുണ്ടോ?

പത്രാ:—നിങ്ങൾക്കു തെററിപ്പോയി. പണം സാരമില്ലെന്നായിരിക്കുന്നു. ഇവിടെ പണമായിരിക്കും വലിയ

കാര്യം. അവിടെ അങ്ങനെ അല്ല. ഉദയഭാനുവിനോടു ചേരുവാൻ ധാരാളം യോഗ്യന്മാരുണ്ടു്. നമ്മോടു ചേരുവാൻ ആരും തന്നെ ഇല്ല. എനിക്കു തന്നെ മുമ്പുണ്ടായിരുന്ന മാന്യത ഇല്ലാതെ ആയി.

ദുര്യോ:—സത്യകീത്തിയുണ്ടല്ലോ. ശകുനി അവിടെ ഇല്ലേ? ശകുനി നമ്മുടെ ഭാഗം തന്നെ.

ചത്രാ:—ഫലമില്ല. ആയോധനം കാണുവാൻ സഖാരി വൻ എത്തിക്കഴിഞ്ഞു. പിന്നെ—ബ്രഹ്മാ, വിഷ്ണു, രുദ്രൻ, മഹേശ്വരൻ. രുദ്രൻ അങ്ങോട്ടു ചാരെനിട്ടാണു് ആദ്യമേ നിൽക്കുന്നതു്. തേർതെളിക്കുവാൻ മാധവനും ഉണ്ടു്. വീരഭദ്രൻ, കഥയൊക്കെ അറിയിച്ചില്ലെന്നുണ്ടോ?

ദുര്യോ:—ഓ! എന്റെ ഭാഗ്യം നശിപ്പിക്കുവാൻ ബ്രഹ്മാദികൾക്കും ശക്തിയില്ല. എന്നോടു് എതിത്തവർ ഒക്കെ യമപുരിയിൽ എത്തിക്കഴിഞ്ഞു. പിന്നെയോ—ഈ ഉദയഭാനു—മാധവനും സാരമില്ല.

ചത്രാ:—അങ്ങനെ അല്ല. യുദ്ധം ഭയങ്കരമായി പരിണമിക്കും. അവർ നൂതനസംപ്രദായത്തിലുള്ള ആയുധങ്ങൾ വരുത്തീട്ടുണ്ടു്.

ദുര്യോ:—ഒരു ഹോമം കഴിപ്പിച്ചേയ്ക്കാം. എല്ലാവരെയും ഭസ്മമാക്കിയേയ്ക്കാം. നോക്കിയിരിക്കണം.

ചത്രാ:—നിങ്ങളെയും യുദ്ധക്കളത്തിൽ വരുത്തുമെന്നാണു കേൾക്കുന്നതു്.

ദുര്യോ:—പോയി, കാര്യമെല്ലാം കെട്ടു. അയ്യോ! ഏതു വിധത്തിലും അതു തടയണേ. ഞാൻ യുദ്ധക്കളം കണ്ടിട്ടുണ്ടോ? ധൃതരാഷ്ട്രരെ വേണമെങ്കിൽ പറഞ്ഞയയ്ക്കാം. അദ്ദേഹം നമുക്കുവേണ്ടി എന്തു സാഹസവും ചെയ്യും.

പത്രോ:—ചെമ്പു തെളിയും. എനിക്കു നേരെനിന്നു യുദ്ധം ചെയ്യുവാൻ തരമില്ല. കാര്യമൊക്കെ ഇപ്പൊഴാണു ഗ്രഹിച്ചതു്. കട്ടക്കൈയാണു പ്രയോഗിച്ചതു്. ആ ഭ്രാന്തൻ സത്യകീർത്തി നമ്മെ എല്ലാം അപകട ത്തിൽ ചാടിച്ചു. ഇപ്പോൾ സ്വസ്ഥതയില്ലാതെ ആ യിരിക്കുന്നു. അയാൾക്കുള്ള പിടി ഒക്കെ വിട്ടുപോയി. അയാൾ നശിക്കും.

ദുര്യോ:—അയാളുടെ തലയിൽ കെട്ടിവച്ചാലോ? അയാ ളല്ലേ ചെയ്തതു്? സാധുവായ ധൃതരാഷ്ട്രർ ഒന്നും അറിഞ്ഞില്ലെന്നു പറഞ്ഞാലോ?

പത്രോ:—നകുലസഹദേവാദികൾ എവിടെ?

ദുര്യോ:—അവിടെ, അവിടെത്തന്നെ. അന്നു് ഇങ്ങനെ ചെയ്തതു കൊണ്ടാടുവാനും ആർപ്പുവിളിക്കുവാനും അ വർ തയാറുണ്ടായിരുന്നു. അവർ എവിടെയോ ചെന്നു പതുങ്ങിക്കിടക്കയാണു്. എന്താണു നിവൃത്തി. സാർ തന്നെ പറയണം. സാറിന്റെ അഗാധബുദ്ധി എനി ക്കുണ്ടെങ്കിൽ.........

പത്രോ:—എന്തോ? കല്യാണം എങ്ങനെയോ?

ദുര്യോ:—ഞാൻ കരുതിയിരിക്കയാണു്. സമയമാകുമ്പോൾ ഫ്രോക്കുളത്തിൽ സത്യകീർത്തിയെ ഉന്തിവിട്ടേയ്ക്കാം. അയാൾ നാടുവിട്ടു പോകണമെന്നു ഞങ്ങളെ ഞെരു ക്കുന്നു.

പത്രോ:—ബോവർയുദ്ധത്തിൽ ക്രൂഗരെപ്പോലെ ഓടിക്കള ഞ്ഞാലോ?

ദുര്യോ:—ധൃതരാഷ്ട്രരെ ഉന്തി പോക്കുളത്തിൽ അയച്ചേ യ്ക്കാം. നശിച്ചെങ്കിൽ നശിക്കട്ടെ. ആർക്കാണു നഷ്ടം? ഈ യുള്ളവൾക്കെന്തു്?

പത്രോ:—നല്ല പണി. എന്റെ സൎവസ്വവും പോകും എന്നായിരിക്കുന്നു.

ദുര്യോ:—സാറിനെന്തു്? ധൃതരാഷ്ട്രരോടു പറഞ്ഞു് ആചന്ദ്രതാരം സുഖമായിരിക്കുവാൻ വേണ്ട സ്വൎണ്ണം സാറിനു തരുവിക്കുന്നുണ്ടു്. ഭയപ്പെടാതെയിരിക്കണം. ജയിച്ചാലോ? പ്രധാനമന്ത്രിപദം. യുദ്ധത്തിൽ തോററാലോ, ആജീവനാന്തം സുഖമായിരിക്കുന്നതിനു വേണ്ട സ്വൎണ്ണം കാലേകൂട്ടി സാറിനെ ഏല്പിക്കുന്നുണ്ടു്. ധൃതരാഷ്ട്രരേ ചെന്നു് ഒന്നു കാണണ്ടേ? നാളെ ആകട്ടെ. കുഞ്ഞുങ്ങളെയും കൂട്ടിക്കൊണ്ടു വരണം. ഒരു ചെറിയ കുടിക്കാഴ്ചയ്ക്കു വേണ്ടതൊക്കെ തയാറാക്കീട്ടുണ്ടു്.



പത്രോ:—നാളെ ആകട്ടെ.

ദുര്യോ:—ഉച്ചയ്ക്കുമേൽ രണ്ടുമണിക്കാണു കുടിക്കാഴ്ച നിശ്ചയിച്ചിരിക്കുന്നതു്. അകമ്പടിക്കാരായി സത്യകീൎത്തിയും വീരാസുരനും വന്നുചേരും. അകത്തുള്ളവരേ കാണുന്നതിനു നാലുകെട്ടിൽനിന്നും ഇപ്പോൾ എത്തും—ഞാൻ പോകട്ടെ. വിശേഷമായിട്ടു് ഒരു ഉത്സവം എന്റെ കൊട്ടാരത്തിൽവച്ചു നടത്തുവാൻ നിശ്ചയിച്ചിരിക്കുന്നു.

പത്രോ:—എന്തുത്സവമാണു്?

ദുര്യോ:—നിങ്ങൾക്കു കൗരവസൈന്യാധിപത്യം നൽകുന്നതിനാണല്ലോ നിങ്ങളെ ക്ഷണിച്ചു വരുത്തിയിരിക്കുന്നതു്. ഭാരതയുദ്ധത്തിലെ ചടങ്ങിൻപ്രകാരം ഒരു പട്ടാഭിഷേകം കഴിക്കണമെന്നാണു ഞങ്ങൾ തീൎച്ചയാക്കിയിരിക്കുന്നതു്. അല്ലാതെ യുദ്ധം നേരേ ആകയില്ല.

ചന്ദ്രാ:—വേണ്ടതാണു്. പൊതുജനങ്ങൾ അറിയേണ്ട കാൎയ്യം; പൊതുജനങ്ങളുടെ സമക്ഷത്തിൽ ആ അധികാരം നാം സമൎപ്പിക്കുന്നതു് ഉചിതംതന്നെ.

ഉദ്യോ:—അതിന്നു മുഹൂൎത്തവും നിശ്ചയിച്ചു പിന്നാലേ നാളത്തെ കൂടിക്കാഴ്ചയിൽ നിങ്ങളെ ധൃതരാഷ്ട്രർ അറിയിക്കുന്നതാണു്. ഇപ്പോൾ പോകുവാൻ അനുവദിക്കണേ. നാലുകെട്ടിൽനിന്നും ഇപ്പോൾ പുറപ്പെട്ടിരിക്കും. അവർ നിങ്ങളുടെ ഭാൎയ്യയേയും കുഞ്ഞുങ്ങളേയും കാണുന്നതിനു ബദ്ധപ്പെടുന്നു. (എന്നു പോയി)

# അദ്ധ്യായം 12.

## കൂടിക്കാഴ്ച.

അടുത്തദിവസം നിശ്ചിതസമയത്തു് ധൃതരാഷ്ട്രർ പരിവാരങ്ങളോടും ആഡംബരങ്ങളോടുംകൂടി ഒരു രാജകീയസഭ വിളിച്ചുകൂട്ടി. ഇങ്ങനെയുള്ള വിശേഷകാൎയ്യങ്ങൾക്കായി ഒരു വിശാലമായ മുറി പ്രത്യേകം അലങ്കരിച്ചു നേരത്തേതന്നെ തയ്യാറാക്കിയിരുന്നു. കൂടിക്കാഴ്ചയ്ക്കുള്ള സമയം പകൽ ആയിരുന്നു എങ്കിലും ശരറാന്തൽ ആദിയായ കണ്ണാടിവിളക്കുകൾ ആ മുറിയുടെ മേൽത്തട്ടിൽനിന്നും തൂങ്ങിക്കിടപ്പുണ്ടായിരുന്നു. ചുവരുകളിൽ ചക്രവൎത്തിയുടെ ഒരു ഛായാ. തിരുമേനിയുടെയും പൂൎവ്വികന്മാരുടെയും ഛായകൾ ചുമരുകളിൽ തൂക്കിയിട്ടുണ്ടായിരുന്നു. ചക്രവൎത്തിയുടെ സിംഹാസനം, ആ മുറിയുടെ മദ്ധ്യത്തിൽ അതിലേയ്ക്കായി

പ്രത്യേകം തീർപ്പിച്ചിട്ടുള്ള മണ്ഡപം രത്നകമ്പിളികൊണ്ടു മൂടിയിരുന്നതിൽ വച്ചിട്ടുണ്ടായിരുന്നു. ചക്രവർത്തിയുടെ പ്രതിപുരുഷനായി ഹാജരാകുന്ന പ്രധാനമന്ത്രിയായ ധൃതരാഷ്ട്രർക്കു ഇരിക്കുവാനായി, ഒരു ആസനം വിശേഷസമ്പ്രദായത്തിൽ പൂമാലകളെക്കൊണ്ടു അലങ്കരിച്ച സിംഹാസനത്തിന്റെ ഇടത്തുഭാഗത്തായി, ആ മണ്ഡപത്തിന്മേൽ തന്നെ വച്ചിട്ടുണ്ടു. മററുള്ള മന്ത്രിമാർക്കും ഉദ്യോഗസ്ഥന്മാർക്കും ക്ഷണിക്കപ്പെട്ടിട്ടുള്ള മററു മാന്യന്മാർക്കും ഇരിക്കുവാനായി, ആ മുറിയുടെ തളത്തിൽ പല കസേരകളും ഉണ്ടായിരുന്നു. ശേവുകക്കാർ നീണ്ട ഉടുപ്പുകളും തലക്കെട്ടുകളും ധരിച്ചു കാലേക്കൂട്ടി ഹാജരായി മുറിയുടെ കവാടങ്ങൾ തുറന്നിട്ടു കാത്തുനിൽക്കുകയായിരുന്നു. ദുര്യോധനാദികൾ കാൽ മണിക്കൂറു മുമ്പേ എത്തി യഥാസ്ഥാനങ്ങളിൽ ഇരുന്നു. നിശ്ചിതമായ സമയത്തിനു സ്വല്പം മുമ്പേ ധൃതരാഷ്ട്രർ സ്വർണ്ണക്കരവു കുത്തിച്ചേർത്തു തച്ചിട്ടുള്ള ഉടുപ്പുകളും അരക്കെട്ടും മകുടവും ധരിച്ചു മന്ത്രിയുടെ വാളോടുംകൂടി സർവാലങ്കാരഭൂഷിതനായി രണ്ടു ശേവുകന്മാരാൽ താങ്ങപ്പെട്ടു മുറിയിൽ പ്രവേശിച്ച മാത്രയിൽ ദുര്യോധനാദികൾ എഴുന്നേററു നിന്നു ശിരസ്സുകൊണ്ടു പലപ്രാവശ്യം നമിക്കുകയും കൈക്കൂപ്പുകയും ചെയ്തിട്ടു ഓച്ഛാനിച്ചു നിലയായി. ധൃതരാഷ്ട്രർ, നേരെ സാവധാനത്തിൽ നടന്നു മണ്ഡപത്തിൽ പണിപ്പെട്ടു കയറി തന്റെ ആസനത്തിൽ ഇരുന്നു ചുററും നോക്കി ദുര്യോധനാദികൾ ഇരിക്കുവാൻ ഒരു ശിരഃകമ്പനംകൊണ്ടു അനുവാദം നൽകി. ഛത്രാധിപർ വീരാസുരന്റേയും സത്യകീർത്തിയുടെയുമിടയിൽ അവരുടെ ഹസ്തങ്ങളാൽ താങ്ങപ്പെട്ട ശേവുകക്കാരുടെ വെള്ളിക്കോലുകളുടെ അകമ്പടിയോടുകൂടി മുറിക്കകത്തു പ്രവേശിച്ചു ധൃതരാഷ്ട്രരുടെ മുമ്പിൽ മണ്ഡപത്തിന്റെ താഴെ

ച്ചെന്നുനിന്നു ശിരസ്സുകൊണ്ടു മൂന്നുപ്രാവശ്യം നമിച്ചിട്ടു വലത്തേ ഭാഗത്തുള്ള ഒരു കസേരയിലിരുന്നു. മന്ത്രിയും സത്യകീർത്തിയും ധൃതരാഷ്ട്രരുടെ ഇടത്തുഭാഗത്തുള്ള രണ്ടു കസേരകളിലും ഇരുന്നു. പത്രാധിപരേ പിന്തുടൎന്ന രണ്ടു കുട്ടികൾ സാധാരണ ജനങ്ങളുടെ ഹൃദയത്തെ ആകർഷിക്കുന്ന ഉടുപ്പ്, തൊപ്പി മുതലായവ ധരിച്ചിട്ട് നകുലന്റെ രണ്ടു ഹസ്തങ്ങളാലും ആകർഷിക്കപ്പെട്ടു സഭയിൽ ഹാജരായി സഭാവാസികളുടെ ഉച്ചത്തിലുള്ള ഹസ്തതാഡനങ്ങളാൽ ആദരിക്കപ്പെട്ടു.

ഈ കൗരവസഭയുടെ മാന്യതയെ അർഹിക്കുന്ന പത്രാധിപർ കുറേക്കാലം മുമ്പേ ഉദയഭാനുവിന്റെ ഉററ ബന്ധുവും സ്നേഹിതനുമായിട്ട് അവനോടുകൂടി ഒരുമിച്ചു താമസിക്കുകയായിരുന്നു. ഒരു ആറുമാസം മുമ്പേ ഉദയഭാനുവിന്റെ ധർമ്മപുരിയിലുള്ള വാസത്തിൽ നേരിട്ട പല അപകടങ്ങളിലും ധർമ്മോപദേശം ചെയ്തും മററു പ്രകാരത്തിലും വേണ്ട സഹായം നൽകിവന്ന പത്രാധിപർ ഇവരുടെ ബഹുമാനത്തിന് അന്നു പാത്രീഭവിച്ചിട്ടില്ലായിരുന്നുവെന്നു നമുക്കറിയാമല്ലോ. അന്നു പത്രാധിപരെ ഉദയഭാനുവിന്റെ സഹവാസത്തിൽ കാണുന്നതുതന്നെ നകുലസഹദേവാദി പാണ്ഡവർക്കും ദുര്യോധനാദി കൗരവർക്കും ദുസ്സഹമായിരുന്നു. ഉദയഭാനുവിനെ വലയംചെയ്തിരുന്ന ധർമ്മപുരിയിൽ കുത്സിതനയക്കാരുടെ കുതന്ത്രങ്ങൾക്കു വഴിപ്പെടാതെ അവൻ നിന്നതു പത്രാധിപരുടെ ഉപദേശംകൊണ്ടാണെന്ന് അവർ ശങ്കിച്ചിരുന്നു. ഏതുവിധത്തിലും പത്രാധിപരെ ഉദയഭാനുവിന്റെ വസതിയിൽ നിന്നകററുന്നതായാൽ ഉദയഭാനു അവർ വീശിയ വലയിൽ പെടുകയും അവരുടെ ഇംഗിതം നിർവഹിക്കയും ചെയ്യുമെന്നു വിശ്വസിച്ചിരുന്നു. ആ പത്രാധിപരെത്തന്നെയും കൈവ

ശപ്പെടുത്തി, ഉദയഭാനുവിനെ ഹിംസിക്കുവാൻ ഒരുമ്പെട്ട കൌരവാദികളുടെ പ്രതിനിധിയായും, നേതാവായും, അയാളെ പോർക്കളത്തിൽ പുറപ്പെടുവിച്ച തന്ത്രം എന്തായിരുന്നു? ധർമ്മക്ഷേത്രത്തിലെ സാധുക്കളായ പ്രജകളുടെ നിത്യവ്യവസായങ്ങളുടെ ഫലമായ ചക്രം വാങ്ങി കൌരവന്മാരുടെ ദുരാഗ്രഹപോഷണത്തിന്ന വിനിയോഗിക്കുവാൻ ഒരുങ്ങി നിന്നുംകൊണ്ടു് എന്തും കാണിക്കുവാൻ ധാർഷ്ട്യപ്പെടുന്ന കോയ്മ ആ ധനം കൊണ്ടുതന്നെ പത്രാധിപരെയും അവരുടെ പാട്ടിലാക്കി. ആ ചക്രം ഈ കാലത്തു ധർമ്മക്ഷേത്രത്തിൽ തന്നത്താനേ തിരിഞ്ഞുംകൊണ്ടു് ഉൽപാദിപ്പിക്കുന്ന അനർത്ഥങ്ങൾ വർണ്ണിക്കുവാൻ കഴിയുന്നവയല്ല. ധർമ്മക്ഷേത്രത്തിന്റെ ചക്രം എന്നു ദുര്യോധനന്റെ കൈയിൽ അകപ്പെട്ടുവോ, അന്നുമുതൽ തുടങ്ങിയ 'ചക്രന്തിരിച്ചിൽ' ഇന്നേവരെ അടങ്ങീട്ടില്ല. ശകുനിയുടെ കാലത്താണു ഭരണകോയ്മ ദുര്യോധനപാദങ്ങളിൽ കുമ്പിടുവാൻ തുടങ്ങിയതു്. ആ കാലത്തുതന്നെയാണു് ധർമ്മക്ഷേത്രരഥത്തിന്റെ ചക്രത്തിന്നും ഒരു ഭ്രമണം ആരംഭിച്ചതു്. പല ചക്രങ്ങൾ ഉണ്ടാക്കി രഥത്തിലിട്ടു ശകുനിയും പിൻഗാമികളും രഥം ഓടിക്കുവാൻ ശ്രമിച്ചു. എന്നിട്ടും ആ രഥം ഓടാതെയും ഓടുമ്പോൾ ജനങ്ങളെ മർദ്ദിച്ചും പര്യവസാനിച്ചു. ആ രഥം നേരെ ഓടാതെയും ഓടിക്കാതെയും ജനങ്ങൾ അനുഭവിക്കുന്ന കഷ്ടതയ്ക്കു് അവധിയില്ല. ചക്രവർത്തി സമാധിസ്ഥനായി; ധൃതരാഷ്ട്രർ ക്ഷുദ്രപാശങ്ങളാൽ ബദ്ധനായി; സൂത്രധാരകന്മാർ സ്വാർത്ഥനിരതന്മാരായി; ഉദ്യോഗസ്ഥന്മാർ വക്കാണക്കാരായി; എല്ലാവരും ഒരുപോലെ ചക്രഭ്രമണക്കാരായി; ചക്രവും അവരോടു ചേർന്നു് അവരും ചക്രവും ധർമ്മക്ഷേത്രവാസികളെ മർദ്ദിക്കുവാൻ ആരംഭിച്ചിട്ടു് കാലം ഒട്ടേറെയായി. എങ്കിലും ഒരാശ്വാസവും

കാണപ്പെടുന്നില്ല. ഈശ്വരനും ഭേവരെ മറന്നു്, അവരുടെ ഹിംസകന്മാരായി നിൽക്കുന്നവർക്കു ധാർഷ്ട്യത്തെയും നിഷ്ഠുരത്വത്തെയും നൽകുന്നതു് എന്തുകൊണ്ടായിരിക്കുമോ? ധർമ്മക്ഷേത്രവാസികൾ ഒക്കെ ഒരുപോലെ ഈശ്വരകോപത്തിനു വിഷയമായി ഭവിച്ചതെങ്ങനെ? അവർ ധർമ്മക്ഷേത്രത്തിലെ വാനരാചാരങ്ങൾ മൂർത്തീകരിച്ചു് ഈശ്വരശിക്ഷ ഏൽക്കുന്നതിനു് അവതരിച്ചിരിക്കുന്നവരായിരിക്കുമോ? ഈശ്വരൻ സർവ്വദേശകാലവ്യാപിയാണെന്നുള്ള തത്വം വെറും മിഥ്യയായിരിക്കുമോ? ഈശ്വരസാന്നിദ്ധ്യം ധർമ്മക്ഷേത്രത്തിൽനിന്നും ഈശ്വരൻതന്നെ പിൻവലിച്ചിരിക്കയായിരിക്കുമോ? ധർമ്മക്ഷേത്രത്തിൽ ഒട്ടേറെ ക്ഷുദ്രകന്മാരുണ്ടെന്നാണു പരദേശികന്മാരുടെ ബോധം. അതു വാസ്തവമായിരിക്കുമോ? എത്ര ഈശ്വരാനുഗ്രഹം ഉള്ളവരെയും നശിപ്പിക്കുവാൻ ക്ഷുദ്രകന്മാരുടെ അധീനത്തിൽ പെട്ടിരിക്കുന്ന പല വിഷങ്ങൾക്കും ശക്തിയുണ്ടെന്നുള്ള ജനബോധം വാസ്തവമായിരിക്കുമോ? പാലാഴിമഥനത്തിൽ ഇളകിയ കാളകൂടവിഷം ഭക്ഷിച്ചു ലോകത്തെ രക്ഷിച്ച ഈശ്വരനു ധർമ്മക്ഷേത്രത്തിൽ വ്യാപിച്ചിരിക്കുന്ന ദുര്യോധനാദി ക്ഷുദ്രകന്മാരുടെ കാളകൂടവിഷങ്ങൾ സംഹരിക്കുവാൻ ശക്തിയില്ലാതെ ആയോ? ഭൂമിയുടെ വിഷങ്ങൾ ഭക്ഷിച്ചു പുഷ്ടി പ്രാപിക്കുന്ന പാമ്പുകൾക്കും ഇവരുടെ വിഷം ആവശ്യമില്ലെന്നുവരുമോ? ധൃതരാഷ്ട്രരുടെ രാജ്യഭരണതന്ത്രജ്ഞതയെയും, അഗാധബുദ്ധിയെയും, പൊതുജനക്ഷേമതൽപരതയെയും, നശിപ്പിച്ച ദുര്യോധനന്റെ ക്ഷുദ്രങ്ങൾതന്നെ ധർമ്മക്ഷേത്രനിവാസികളെയും വ്യാമോഹിപ്പിച്ചിരിക്കുമോ? മഹാക്ഷേത്രങ്ങളിൽനിന്നും ദേവതാസാന്നിദ്ധ്യം നശിപ്പിക്കുവാനുള്ള 'കാളകൂടവിഷം' ആ മഹാക്ഷുദ്രകന്റെയും, ഈ മഹാക്ഷുദ്രക

ന്റെയും, ആ മലയിലുള്ള പറയന്റെയും, ഈ മലയിലേ പറയന്റെയും, അധീനത്തിൽ ഉള്ള മഹാഘോരവിഷങ്ങളോടുചേൎന്ന ചക്രവൎത്തിയെയും, ധൃതരാഷ്ട്രരെയും, മററു ധൎമ്മക്ഷേത്രവാസികളെയും, അധിഷ്ഠാനദേവതമാരെയും മയക്കിക്കളഞ്ഞുവോ?

ഒന്നു ധൎമ്മപുരിയിലെ ആളുകൾക്ക ബോധപ്പെട്ടിട്ടുണ്ട്. ദുൎയ്യോധനസൗധത്തിൽ ക്ഷുദ്രകൎമ്മങ്ങൾ അനുദിനം ചെയ്യപ്പെടുന്നുണ്ട്. പോത്തുകളെപ്പോലും ആ ക്ഷുദ്രകൎമ്മങ്ങളിൽ ബലിനൽകിയിട്ടുണ്ടെന്നു ദുൎയ്യോധനന്റെ പാൎശ്വക്കാർതന്നെ പറഞ്ഞറിയുന്നുണ്ട്. ധൃതരാഷ്ട്രമന്ദിരത്തിൽത്തന്നെയും ജീവജന്തുക്കളെ തുണ്ടുതുണ്ടായി അറുത്തു ഹോമാഗ്നിയിൽ സമൎപ്പിച്ചിട്ടുണ്ട്. ക്ഷുദ്രസ്ഥാപനകളും ദുൎയ്യോധനന്റെ പ്രേരണയാൽ ആ ഭൂമിയിൽ ധാരാളം നിക്ഷേപിക്കപ്പെടാതെ ഇല്ല. ഉദയഭാനുവിനെ ഏതുവിധത്തിലും നശിപ്പിക്കുന്നതിന് അനേകായിരം ഉറുപ്പിക ചെലവുചെയ്തു് സംഹാരഹോമം നിൎവഹിക്കപ്പെട്ടിട്ടുണ്ട്. ദുൎയ്യോധനനെ അനുസരിക്കാത്തവരെ ഈ വിധത്തിൽ ആണ് അവൻ നശിപ്പിക്കുന്നതു് എന്നു പലരും അറിയാതെ ഇല്ല. ധൎമ്മക്ഷേത്രം പ്രതിഷ്ഠിച്ചിരിക്കുന്നതു ധൎമ്മങ്ങളിൽ ആകുന്നു. ആ ധൎമ്മങ്ങളും, ധൎമ്മസ്ഥാപനകളും ധ്വംസനം ചെയ്യാതെ, ധൎമ്മക്ഷേത്രം സ്വാധീനപ്പെടുത്തുവാൻ പാടില്ലെന്നു് ഈ ജളപ്രഭു വിചാരിക്കുന്നുണ്ടോ? എന്തിനു കടലാസ്സു തൂലികകൊണ്ടു കുത്തിമറിയ്ക്കുന്നു? ധൎമ്മക്ഷേത്രം ആകപ്പാടേ ദുൎയ്യോധനന്റെ ദുൎമ്മോഹത്തിൽ ഒരു മഹാ ക്ഷുദ്രക്ഷേത്രമായി പരിണമിച്ചു എന്നു പറഞ്ഞിട്ടു് ഈ നിരൂപണം അവസാനിപ്പിക്കുന്നു.

രണ്ടാംഭാരതയുദ്ധത്തിൽ കൗരവന്മാരെ തുണച്ചുനിൽക്കുന്ന മഹാരഥത്തിന്റെ ചക്രത്തിന്നു് എന്തോ വികല്പം

ഭവിച്ചു എന്നതു തീൎച്ചതന്നെ. ആ ചക്രം നന്നാക്കുന്നതിനുള്ള ശക്തി ആശാരിക്കു് ഇല്ലെന്നും തീൎച്ചതന്നെ. ചക്രം നന്നാക്കുവാനുള്ള ആശാരിയുടെ ശ്രമം അതിന്നും ആ രഥത്തിന്നും കൂടുതലായ കേടുകൾ ഉണ്ടാക്കുന്നുണ്ടു്. ഇവൎക്കു തനിയേ ഒരു നില ക്ഷുദ്രഭൂമിയായ കുരുക്ഷേത്രത്തിൽ ഇല്ലെന്നു കണ്ടു് പത്രാധിപരുടെ സഹായം വരിച്ചു. ആ പത്രാധിപരാണു് യുദ്ധത്തിന്റെ ഈ അവസാനഘട്ടത്തിൽ കൗരവസേനകളുടെ അധിപതിയായിത്തീൎന്നിരിക്കുന്നതു്. ഒന്നാം ഭാരതയുദ്ധത്തിൽ ഭീഷ്മർ, ദ്രോണർ, കൎണ്ണർ, ശല്യർ ആദിയായ മഹാരഥന്മാരെ ആണല്ലോ ആ ദുൎയ്യോധനൻ സേനാനായകന്മാരായി അഭിഷേകം ചെയ്തതു്. രണ്ടാംഭാരതയുദ്ധത്തിൽ ശകുനി, ധൂമകേതു, മൂന്നാമതു ജാരഗോപാലൻ എന്നിവർ സേനാനായകന്മാരായിത്തീൎന്നു. ഒന്നാംഭാരതയുദ്ധത്തിൽ ഭീഷ്മാദികൾ മഹാ ധീരന്മാരാകകൊണ്ടു് അവർ ശസ്ത്രം ഏററു മരിക്കുന്നതുവരെ പോർചെയ്തു. രണ്ടാം യുദ്ധത്തിൽ ഈ സേനാനായകന്മാർ മഹാ ഭീരുക്കളാകകൊണ്ടു് തോറേറാടി ഒളിക്കയാണു ചെയ്യുന്നതു്. ശകുനി ആ വിധത്തിൽ ഓടി. ധൂമകേതുവും ഓടി. മുഗിലനും ഓടുന്നതിനു മനസ്സില്ലാതെ മറെറാരു നായകന്റെ നായകത്വത്തിൽ ഇരിക്കുന്നതിനു സമ്മതിച്ചിരിക്കയാണു്.

ആ രാജകീയസഭയിൽ എല്ലാ ആളുകളും വന്നു നിറഞ്ഞ ഉടനെ വീരാസുരൻ എഴുന്നേററുനിന്നു് ധൃതരാഷ്ട്രരെ പല പ്രാവശ്യം കുമ്പിട്ടതിന്റെശേഷം ഇങ്ങനെ വിളിച്ചു പറഞ്ഞു:—“മാന്യസദസ്യരേ, ചക്രവൎത്തിതിരുമനസ്സിലേയ്ക്കു് ഈ മാന്യസഭയിൽ ഹാജരാകുവാനും ബഹുമാനപ്പെട്ട പത്രാധിപരേ കാണുവാനും തരപ്പെടാത്തതിൽ ഈ സഭയ്ക്കുള്ള ഉൾഖേദത്തെ ആദ്യമേ പറഞ്ഞുകൊള്ളട്ടെ. ധൎമ്മക്ഷേത്രത്തിലേ കോയ്മ ഒരു ഔദാൎയ്യനിധിയാ

ണെന്ന ജഗൽപ്രസിദ്ധമാണ്. ഞങ്ങളുടെ ക്ഷണനം സ്വീകരിച്ചു ഞങ്ങളുടെ പുണ്യഭൂമിയായ ധമ്മക്ഷേത്രം സന്ദശിച്ചിട്ടുള്ള അതിഥിപരമ്പരയിൽ നമ്മുടെ മാന്യനായ പത്രാധിപരും ഉൾപ്പെട്ടിരിക്കുന്നതിൽ ഞങ്ങൾക്കു പെരുത്തു പെരുത്തു സന്തോഷമുണ്ട്. ഈ നാട് ധനസമൃദ്ധിയുള്ള നാടാണെന്നു നമ്മുടെ ബഹുമാനപ്പെട്ട പത്രാധിപൎക്ക് അറിയാമല്ലോ. ഞങ്ങളുടെ മുതലെടുപ്പ് വർഷംതോറും കൂടിക്കൂടി വരുന്നു. ബഹുമാനപ്പെട്ട സർ പത്രാധിപർ അവർകൾക്ക് ഈ മഹാരാജകോയ്മ ഒരു അതിഥിക്ക് എന്തെല്ലാം ഉപചാരങ്ങൾ ചെയ്യുമോ അവയൊക്കെ നൽകുന്നതിനു ഞങ്ങളുടെ സ്വാമിയുടെ കല്പന പുറപ്പെട്ടിരിക്കുന്നു. ഞങ്ങൾ ഇപ്പോൾ ഒരു മഹായുദ്ധത്തിൽപെട്ടിരിക്കയാണ്. ഞങ്ങൾക്കു ശരിയായ സൈന്യാധിപതിയില്ലാതെ കുഴങ്ങിയിരിക്കുന്ന അവസരത്തിൽ ബഹു ദൂരസ്ഥനെങ്കിലും ബഹുമാനപ്പെട്ട സർ. പത്രാധിപർ അവർകളേ സിദ്ധിച്ചതു ഞങ്ങളുടെയും ഞങ്ങളുടെ രാജകോയ്മയുടെയും മഹാ ഭാഗ്യമെന്നു വിചാരിക്കുന്നു. അതി മാന്യനായ സർ പത്രാധിപർ അവർകളേ സവ്വസൈന്യാധിപതിയായി അഭിഷേകം ചെയ്യുവാൻ ചക്രവത്തി തിരുമനസ്സിലേ പ്രതിപുരുഷനായ സ്വാമി നിശ്ചയിച്ചിരിക്കുന്ന വിവരം ബഹുമാനപ്പെട്ട സർ പത്രാധിപർ അവർകളെയും മാന്യസദസ്യരെയും അറിയിച്ചുകൊള്ളുന്നു. അതിലേയ്ക്കുള്ള മുഹൂത്തം നാളെ രാത്രിയിൽ ഒമ്പതുമണിക്കാണ്. അതിന്നുമുമ്പേ ഒരു വിരുന്നും മററു കോലാഹലങ്ങളും കാലേക്കൂട്ടി ആരംഭിക്കുന്നതാണ്. അതു കഴിഞ്ഞിട്ട് നാടകാഭിനയവും ഉണ്ടാകും. ബഹുമാനപ്പെട്ട സർ. പത്രാധിപർ അവർകൾ സദയം ആ ബഹുമതി സ്വീകരിച്ച് ഞങ്ങളെ കൃതാത്ഥരാക്കുന്നതിന് ഞങ്ങളുടെ സ്വാമിയുടെ കല്പനപ്രകാരവും സ്വാമിയുടെ സ്വ

ത്രധാരകനായ ബഹുമാനപ്പെട്ട സർ ജാരഗോപാലമൂർത്തി അവർകളുടെ അനുവാദപ്രകാരവും അവരുടെ കാര്യദർശിയുടെ നിലയിൽ ബഹുമാനപ്പെട്ട നാം പ്രാർത്ഥിക്കുന്നു.” (ഹസ്തതാഡനം—ഇടയ്ക്കിടെ—ചക്രവർത്തി ജയിപ്പൂതാക! ചക്രവർത്തി ജയിപ്പൂതാക—എന്നുള്ള ശബ്ദങ്ങളും പുറപ്പെടുന്നു.)

അനന്തരം ധൃതരാഷ്ട്രർ ആസനത്തിൽനിന്ന് എഴുന്നേററ് അതിന്റെ മുമ്പിലായി നിന്നപ്പോൾ സർവ്വസദസ്യരും ആസനങ്ങളിൽനിന്നും ഇളകി ഓച്ഛാനിച്ചുംകൊണ്ടു മാറി നിലയായി. ആ സമയം ധൃതരാഷ്ട്രർ പത്രാധിപരുടെ രണ്ടു കുട്ടികളെയും മുന്നിൽ വിളിച്ച് നവരത്നഖചിതങ്ങളായ രണ്ടു മോതിരങ്ങൾ അവരുടെ ചെറിയ കൈവിരലുകളിൽ സമർപ്പിച്ചു—[ഹസ്തതാഡനം—സർ പത്രാധിപർ ജയിപ്പൂതാക—സർ പത്രാധിപപുത്രന്മാർ ജയിപ്പൂതാക—ദുര്യോധനസ്വാമി ജയിപ്പൂതാക—എന്നിങ്ങനെ അത്യുച്ചത്തിൽ ശബ്ദങ്ങളും അട്ടഹാസങ്ങളും പുറപ്പെട്ടു.]

പിന്നീട് എല്ലാവരും യഥാക്രമം പിരിഞ്ഞുപോയി. പത്രാധിപർക്കുമാത്രം ധൃതരാഷ്ട്രർ കൈകൊടുക്കയും മന്ദമായ ദീനസ്വരത്തിൽ രണ്ടുമൂന്നു വാക്കുകൾ അസ്പഷ്ടമായി ഉച്ചരിക്കയും ചെയ്തു.

അന്നു രാത്രിയിൽത്തന്നെ ധൃതരാഷ്ട്രരും ദുര്യോധനനും ഒന്നിച്ചു ഗൂഢമായി പത്രാധിപരെ സന്ദർശിച്ചു. അവരുടെ വാക്കുകളും അവയാൽ വ്യക്തമാക്കപ്പെട്ട അവരുടെ ഉദ്ദേശ്യങ്ങളും അതിരഹസ്യങ്ങളാണെങ്കിലും അവയെക്കൂടി ഈ അദ്ധ്യായത്തിൽ ചേർക്കാതെ ഭാരതയുദ്ധത്തിന്റെ എല്ലാ ഘട്ടങ്ങളും സുഗ്രഹമായി വരുന്നതല്ല.

എന്നാലോ ആ ഗൂഢസന്ദർശനത്തിന്റെ ചടങ്ങുകൾ ഇവിടെ ശരിയായി വിവരിക്കുന്നുമില്ല. ധർമ്മക്ഷേത്രത്തിൽ

ചടങ്ങുകളില്ലാതെ ഒരു കാൎയ്യവും നിവ്വഹിക്കപ്പെടുകയില്ല. ചടങ്ങുകൾ പ്രമാണം. പരിഷ്കൃതലോകത്തിന്റെ വേഷം എങ്ങനെയോ അതുപോലെ ധൎമ്മക്ഷേത്രത്തിൽ ചടങ്ങുകളും പ്രധാനമായിരിക്കുന്നു. ഗൃഹത്തിൽ അടങ്ങിയിരിക്കുമ്പോൾ ഭസ്മചന്ദനാദി വസ്തുക്കൾ ശരീരത്തിൽ ലേപനം ചെയ്തിട്ട് ഒരുവക വേഷക്കാരായി ഹിന്ദുക്കൾ കാണപ്പെടുന്നുണ്ടല്ലോ. ഗൃഹത്തിന്നു പുറത്തുപോകുമ്പോൾ വികൃതമായി തുന്നപ്പെട്ട ഉടുപ്പുകളും കാലുറകളും അവയിൽ തറച്ചിട്ടുള്ള ലോഹശകലങ്ങളും പല വൎണ്ണത്തിലുള്ള സ്ഫടികക്കഷണങ്ങളും ചരടുകളും നാടകളും പാദരക്ഷയ്ക്കുള്ള തോലുറകളും ഘടികാരങ്ങളും ചങ്ങലകളും മോതിരങ്ങളും നെററിയിലെ പൊട്ടുകളും പഴേ വെററിലപ്പാത്രങ്ങളും വടികളും കടകളും പുകയിലച്ചുരുട്ടുകളും തീപ്പെട്ടികളുംകൊണ്ടു നിൎമ്മിതമായ വേഷങ്ങളാൽ സമ്മിശ്രമായിരിക്കുന്നു. എങ്ങും ആരും തന്റെ പരമാത്ഥഭാവത്തെയോ രൂപത്തെയോ പ്രദശിപ്പിക്കുന്നില്ല. ശരീരത്തിന്റെ നിജഭാവം ഏതു പ്രകാരം വേഷങ്ങൾക്കു വിപരീതമായിരിക്കുന്നുവോ അതുപോലെ പരിഷ്കൃതലോകത്തിന്റെ വാക്കുകളും അവയുടെ അത്ഥത്തിന്നും അവരുടെ അന്തൎഗ്ഗതങ്ങൾക്കും വിപരീതമായിരിക്കും. ആ രാത്രിയിലെ ഗൂഢസംഭാഷണം ദുൎയ്യോധനന്റെ സഹജമായ ഒരു കപടഹാസംകൊണ്ട് ആരംഭിച്ചു.

ദുൎയ്യോ:—ഞങ്ങൾക്കു ചില കാൎയ്യങ്ങൾ ഗൂഢമായിട്ടു നിങ്ങളോട് ആലോചിക്കുവാനുണ്ട്.

പത്രാ:—നന്നായി, അതിന്നുള്ള കാലവും ഇതുതന്നെ. കേൾക്കട്ടെ.

ധൃത:—മറെറാന്നുമില്ല. ഈ നാട്ടിന്റെ അധിപതി ചക്രവത്തിയാണെല്ലോ.

പത്രാ:—ഉവ്വ്.

ധൃത:—അദ്ദേഹം സമാധിയിൽ ലയിച്ചിട്ട പുറത്തു വരു കയോ കാൎയ്യങ്ങൾ അന്വേഷിക്കയോ ചെയ്യുന്നില്ല.

പത്രാ:—ആ അവസ്ഥയിൽ ആ സ്ഥാനത്തിൽ നിന്നും അ ദ്ദേഹത്തെ നീക്കി വേറെ ആളിനെ നിയമിക്കേണ്ട താണു്.

ധൃത:—അതിന്നു് അവകാശികൾ വേറേയുണ്ടു്. ഞങ്ങൾ ഉദ്ദേശിക്കുന്നതു് ഇങ്ങനെയാണു്. ആ കാൎയ്യങ്ങൾ നിൎവഹിക്കുന്നതു് നാം ആണു്.

ദ്യോ:—ആ സ്ഥാനം ഇദ്ദേഹത്തിനുതന്നെ നൽകേണ്ട താണു്. പത്തു മുപ്പതു സംവത്സരം ആയി യാതൊരു പ്രതിഫലവുംകൂടാതെ ചക്രവൎത്തിയുടെ എല്ലാ ജോലി കളും നിൎവഹിക്കുന്നുണ്ടു്.

പത്രാ:—അദ്ദേഹംതന്നെയാണു ന്യായമായ അവകാശി. പണ്ടു മക്കൾക്കോ മരുമക്കൾക്കോ അവകാശം സിദ്ധിക്കുന്ന നടപ്പുണ്ടായിരുന്നു. ഈ പരിഷ്കൃതലോ കത്തിൽ ആ മാതിരി അവകാശങ്ങൾ നിസ്സാര മാണു്. യോഗ്യതയാണു പ്രമാണം. അമേരിക്കായിൽ കാണുന്നില്ലേ? യോഗ്യതയും പൊതുജനസമ്മതവും സിദ്ധിച്ചിട്ടുള്ളവൎക്കു രാജ്യനായകത്വം ലഭിക്കുന്നു. അല്ലാതെയുള്ള നടപടികൾ ഈ പരിഷ്കൃതലോകം സമ്മതിക്കുന്നില്ല.

ധൃത:—ജനങ്ങൾ ചക്രവൎത്തിയോടും കുടുംബത്തോടും ഭക്തി യുള്ളവരായിരിക്കുന്നുവല്ലോ.

ദ്യോ:—അങ്ങനെയുള്ള ജനങ്ങളെ വെടിവച്ചുകൊല്ലു കയോ പരശുരാമനെ പിടിച്ചടച്ചിരിക്കുന്നതുപോ ലെ കാരാഗൃഹങ്ങളിൽ അടച്ചു ക്ലേശിപ്പിക്കുകയോ ചെയ്യണം. അതാണു ശരിയായ പ്രതിവിധി.

പത്രാ:—(ആലോചിച്ചിട്ടു്) നയം ഒന്നു് ഭേദപ്പെടുത്ത രുതോ? ജനങ്ങളുടെ ക്ഷേമത്തിനുതകുന്ന നിയമങ്ങൾ കൊണ്ടു ജനങ്ങളെ വശപ്പെടുത്തരുതോ?

ധൂത:—ഈ രാജ്യക്കാർക്കു മൂഢഭക്തിയെ ഉള്ളു. കാര്യഭ ക്തിയില്ല. പാരമ്പര്യം പഴേതു നന്നെന്നാണു് അവരുടെ മതം. പറമ്പിൽ കിടന്നു് ഉടമസ്ഥന്മാരെ ദംശിക്കുന്ന പാമ്പുകളെ കാവുകളിൽ പാർപ്പിച്ചു 'നൂറും പാലും' കൊടുത്തു പൂജിക്കുന്ന നാട്ടുകാർക്കു് ഈ നൂതനവ്യവസ്ഥയിൽ അഭിരുചിയുണ്ടാകുമോ? തിരുവിതാംകൂർ അയൽരാജ്യമാണല്ലോ. അതിന്റെ പൂർവചരിത്രം നോക്കുക. ആ രാജവംശം സന്താന മില്ലാതെ ഒടുങ്ങാറാകുമ്പോൾ അന്യനാട്ടിൽനിന്നും, രാജകന്യകകളെക്കൊണ്ടു വന്നു പാർപ്പിച്ചു് അവരിൽ ഉണ്ടാകുന്ന പുത്രന്മാരെ രാജാക്കന്മാരാക്കുന്ന നടപ്പു പണ്ടുപണ്ടേ അവിടെ ഏർപ്പെട്ടിരിക്കുന്നു. ഈ ഏർപ്പാടു ഭേദപ്പെടുത്തുന്നതിനായി രാജവംശത്തെ നശിപ്പിക്കുന്നതിനു് തിരുവിതാംകൂർപ്രജകളിൽ മുഖ്യന്മാരായ മാടമ്പിമാരും എട്ടുവീടന്മാരും ഉദ്യമിച്ചു: എന്നിട്ടു പ്രജകൾ അങ്ങനെ കൊണ്ടുവന്ന 'ഒട്ടുമാവു കളെ'ത്തന്നേ നാട്ടിൽ നട്ടുവളർത്തി ആ ഫലങ്ങൾ ഭുജിക്കുന്നതിനു ശീലിച്ചിട്ടുള്ളവരാണു്. അവരോടാ ണു ഭക്തി. രാജാക്കന്മാർക്കു കെങ്കേമന്മാരായ പുത്രന്മാ രുണ്ടായിട്ടു് എന്താണു ഫലം? എട്ടുവീടന്മാരുടെയും മാടമ്പിമാരുടെയും വംശമേ നശിച്ചു വെറും നാമാ വശേഷങ്ങളായി പരിണമിച്ചതു് ചരിത്രകഥയല്ലെ ന്നുണ്ടോ?

പത്രാ:—(ആലോചിച്ചിട്ടു്) ശരിയാണു്. സ്വാമി കല്പിക്കു ന്നതു ശരിയാണു്. മലയാളത്തെ നശിപ്പിക്കുന്നതു്

ഈ മരുമക്കൾ വഴി അവകാശരീതിയാണു്. അതു ഭേദപ്പെടുത്തുന്നതു് ഉത്തമംതന്നെ.

ധൃത:—ഞാനും ആ അവകാശപരമ്പരയിൽ ഉൾപ്പെട്ടു ദുഃഖിക്കുന്നു. എനിക്കും മക്കൾ വേറെയുണ്ടു്. മരുമക്കളും അവകാശികളായിട്ടുണ്ടു്. അവർ എന്തു ഉപദ്രവമാണു ചെയ്യുന്നതു്. ഈ ദുര്യോധനനെ അവകാശിയാക്കിയാലെന്താണു്?

പത്രാ:—ആവരുടെ അവകാശം എങ്ങനെയാണു നിഷേധിക്കുക?

ദുര്യോ:—അവകാശം തക്കത്തിൽ വരുമ്പോൾ ന്യായാധിപന്മാർ അല്ലേ തീർച്ചയാക്കേണ്ടതു്? അവരെ വശപ്പെടുത്തി ഭരണകോയ്മയുടെ കല്പനയ്ക്കു ഹിതമായ വിധികൾ കൊടുക്കത്തക്കവണ്ണം ഏർപ്പാടു ചെയ്യുന്നതുകൊണ്ടു നാട്ടുനടപ്പു ഭേദപ്പെടുത്താമല്ലോ. അതിനനുസരിക്കാത്ത ന്യായാധിപന്മാരെ നാട്ടിന്നു പുറത്തയയ്ക്കുവാൻ ഭരണകോയ്മയ്ക്കു് അധികാരവുമുണ്ടു്.

പത്രാ:—എന്തു നീതി—എന്തു ധർമ്മം? നീതികളും ധർമ്മങ്ങളും നിങ്ങളുടെ പക്കൽനിന്നും പോയവയാണെന്നു തോന്നുന്നു. ഇങ്ങനെയുള്ള ബുദ്ധി ആരാണു് ഉപദേശിച്ചുതരുന്നതു്? കൊള്ളാം.

ധൃത:—അതു് എങ്ങിനെയും നിർവ്വഹിക്കാം. ചക്രവർത്തിയിരിക്കുമ്പോൾതന്നേ ആ അധികാരം നമുക്കു പാരമ്പര്യമായി സിദ്ധിക്കുന്നതിനുള്ള ഉപായം പറഞ്ഞുതരാമോ? നമുക്കു് അധികാരം സിദ്ധമായാൽ ഏററവും പ്രിയപ്പെട്ട ദുര്യോധനന്നു് അതിനെ നൽകുവാൻ ഏതും പ്രയാസമില്ല. അതു നാം നിർവ്വഹിച്ചുകൊള്ളാം. കൊലപര്യന്തം ഉള്ള അധികാരം സിദ്ധമായാൽ പിന്നെ പ്രജകളെ അടക്കുവാൻ പ്രയാസമില്ല. ആ

ഒരു നാശത്തിനെ വിസ്തരിക്കാതെ പുറത്താക്കുവാൻ പോയതു് അനൎത്ഥമായിത്തീൎന്നു. നമുക്കു് ആ അധികാരം ഇല്ലെന്നുണ്ടോ? നമ്മുടെ ഗൃഹത്തിൽ നിന്നും ഒരുവനെ പുറത്താക്കുവാൻ നമുക്കു് അധികാരമില്ലയോ?

ദുൎയ്യോ:—അവനെ തുലയ്ക്കുവാൻ എന്തു പ്രയാസം? പോൎക്കളത്തിൽ പാൎത്ഥന്മാർ പാത്രാധിപരുടെ ഒരു അസ്ത്രം, അതു് ഏററാൽ പോൎക്കളത്തിൽത്തന്നെ വീണു പോകും.

പാത്രാ:—ഓ, അതു ഞാൻ ഭരമായിട്ടു് ഏററു.

ധൃത:—അനുമതി. നമ്മുടെ കാൎയ്യദൎശിയുടെ സ്ഥാനം പാത്രാധിപൎക്കും മക്കൾക്കും ആയി നൽകുന്നുണ്ടു്. അല്ലെങ്കിൽ അതിന്റെ മാസപ്പടി പാട്ടമായി വന്നുചേരുന്ന സ്വത്തു്, തീൎച്ചതന്നെ.

ദുൎയ്യോ:—അതു സാരമില്ല. ഗാന്ധാരിക്കു മറെറാരു പ്രകാരമാണു് ആലോചന.

പാത്രാ:—എന്താണു്? എന്താണു്?

ധൃത:—സാരമില്ല. സ്ത്രീകൾ അല്ലേ? ഒരു മകൾ ഉണ്ടു്. അവൾക്കു് ഒരു കീചകനെ ഭൎത്താവാക്കി അവനെ അവകാശിയാക്കണമെന്നു്.

ദുൎയ്യോ:—അതു സാരമില്ല. അവരെയും ഒന്നു കളിപ്പിക്കാം. സ്വാമിയുടെ കുടുംബത്തിന്നും, സ്വകാൎയ്യത്തിന്നും, ഒരുവനെ അവകാശിയാക്കി അവനെ കുശികിയുടെ ഭൎത്താവാക്കാം. സ്വാമിക്കു നേരെ അവകാശികളും ഇല്ല. ശാഖയിലുള്ളവർ പിഴച്ച കൂട്ടം; കൂട്ടത്തോടെ ഒടുക്കുവാൻ നമുക്കു ശക്തിയുണ്ടു്. തൃണം, തൃണതുല്യം. ഒന്നൂതിയാൽ ദഹിക്കുന്ന തൃണം. സാരമില്ല.

പാത്രാ:—നല്ല ആലോചന.

ധൃത:—എല്ലാം നേരെയാകണം. നമ്മുടെ കാൎയ്യങ്ങളൊക്കെ പത്രാധിപരെ ഏല്പിച്ചിരിക്കുന്നു. പിന്നെ ഒന്നും പറയുന്നില്ല.

ധൎമ്മക്ഷേത്രത്തിന്റെ കഥ ഇങ്ങനെ വരുത്തിയിരിക്കയാണ്. ചക്രവൎത്തി സമാധിസ്ഥനായതിൽ പ്രജകൾക്കു ഖേദം ഉണ്ടു്. അദ്ദേഹത്തെ ഉണൎത്തി രാജ്യത്തിന്നു സമാധാനം നൽകുവാൻ ഈശ്വരനോടു നിരന്തരം പ്രാൎത്ഥിക്കുന്നുമുണ്ടു്. ദുൎയ്യോധനനും കൂട്ടുകാരും ചക്രവൎത്തിയുടെ കഥ സമാധിയിൽ തന്നെ ലയിപ്പിക്കുന്നതിനു ദുശ്ശാസനനെ ഏല്പിച്ചിരിക്കയാണ്. ധൃതരാഷ്ട്രർ പിതാവാണെന്നും ദുൎയ്യോധനൻ പുത്രനാണെന്നും ചിലർ അഭിമാനിക്കുന്നു. ആ സംശയം ഇതേവരെ തീൎന്നിട്ടില്ല. ദുൎയ്യോധനൻ തന്നെ പിതാവാണെന്നും ധൃതരാഷ്ട്രർ പുത്രനാണെന്നും ദുൎയ്യോധനന്നു മതം ഉണ്ടു്. അച്ഛനേയും മകനേയും തിരിച്ചറിയാൻ പാടില്ലാത്ത പ്രകാരത്തിൽ അച്ഛനും മകനും പ്രവൎത്തിക്കുന്നവരായിരിക്കുന്നു; മൃഗങ്ങളിൽ മാത്രമേ സാധാരണയായി ആ വികൃതി കാണപ്പെടുന്നുള്ളു. മനുഷ്യരിൽ ആദ്യമായിട്ടു് ആ നടപടി ആവിൎഭവിച്ചതു കൗരവന്മാരുടെ ഇടയിൽ ആണ്. അവൎക്കു് അമ്മ എന്നും മകളെന്നും അച്ഛനെന്നും മകനെന്നും യാതൊരു ഭേദവും ഇല്ല. വിക്രമാദിത്യകഥകളിൽ ഒടുവിലേതു് അച്ഛനും മകനും മകളെയും അമ്മയേയും വിവാഹം ചെയ്യിക്കുന്നതുപോലെയുള്ള നടപടികൾ ധൎമ്മക്ഷേത്രത്തിൽ ഏൎപ്പെടുത്തിയ ദുൎയ്യോധനനേ പിന്തുടരുവാൻ ദുശ്ശാസനാദി കിങ്കരന്മാർ ഉൽസുകരായിരിക്കുന്നു. ധൃതരാഷ്ട്രർ അച്ഛനും ദുൎയ്യോധനൻ മകനും ആണെന്നാണു ജനങ്ങൾ ബോധിച്ചിരിക്കുന്നതു്. സ്ഥൂലദൃഷ്ടിയിൽ അങ്ങനെ കാണപ്പെടുമെങ്കിലും അവരുടെ യഥാൎത്ഥ നില നേരേ മറിച്ചാണ്. ദുൎയ്യോധനൻ

പിതാവും ധൃതരാഷ്ട്രർ മകനും ആയിട്ടാണു് അവരുടെ നടപടികൾ, ഭൃത്യന്മാരെ ബോധപ്പെടുത്തുന്നതു്. യജമാനനും ഭൃത്യനും തമ്മിലുള്ള ബന്ധം ആണു് അവൎക്കുള്ളതെന്നു വിചാരിക്കുന്നു എങ്കിൽ ദുൎയ്യോധനനെ യജമാനനും ധൃതരാഷ്ട്രരെ ഭൃത്യനും ആയിട്ടാണു് അവർ കാണുന്നതു്. എന്തായാലും കലികാലവൈഭവം എന്നേ പറയുവാനായിട്ടുള്ളു. ദുൎയ്യോധനനെ കലിയുടെ അവതാരമൂൎത്തിയായി അറിയുമ്പോൾ അവരുടെ ഈ നടപടികൾക്കു് എന്തോ അൎത്ഥം ഉണ്ടെന്നു വരുന്നുണ്ടു്.

---

## അദ്ധ്യായം 13.

---

അന്തഃപുരവും മധുപുരിയും.

ധൃത:—എന്തെല്ലാം അനൎത്ഥങ്ങൾ ഉദയഭാനു ഉണ്ടാക്കിച്ചമയ്ക്കുന്നു എന്നറിഞ്ഞില്ല. അവനെ പുറത്തയയ്ക്കേണ്ടിയില്ലായിരുന്നു.

ദുൎയ്യോ:—എന്തു ഭീരുത്വം. കിഴവന്മാൎക്കു് ഈ ഭയമോ? കഷ്ടം!

ധൃത:—കിഴവനോ? കേൾക്കേണ്ട കാലം. ഹൂണപത്രാധിപർ നമുക്കുവേണ്ടി എന്തെങ്കിലും സഹായം ചെയ്യുമോ?

ദുൎയ്യോ:—ഹാ! നോക്കിയിരിക്കണം. ഉദയഭാനുവിനെ കൊല്ലുവാൻ പത്രാധിപർ സാറിന്റെ ഒരു അസ്ത്രം മതിയാകുമല്ലോ?

ധൃത:—ഉദയഭാനുവിനെ കൊന്നിട്ടു നമുക്കെന്താണു്?

ദ്ര്യോ:—എന്നെ അവമാനിച്ചതു് ഓൎക്കുന്നില്ലായിരിക്കും. ഗാനോത്സവദിവസം അവൻ എന്താണു പറഞ്ഞതു്? ഈ നാട്ടിലെ പ്രജകൾ ആണു നാട്ടിന്റെ ഉടമസ്ഥന്മാർപോലും. ചക്രവൎത്തിക്കും മന്ത്രിക്കും ഒരു കാൎയ്യവുമില്ലത്രേ.

ധൃത:—വാസ്തവം അങ്ങനെ അല്ലയോ? നമുക്കു മാസം തോറും പണം തരുന്നതു് അവരല്ലേ? അവർ വേല ചെയ്തുണ്ടാകുന്ന പണമല്ലയോ നമുക്കു നൽകുന്നതു്? ആ സ്ഥിതിക്കു നാം അവരുടെ ദാസന്മാർതന്നെ. അവരുടെ അമേദ്ധ്യം കോരുന്ന തോട്ടികളും തന്നെ.

ദ്ര്യോ:—കൊള്ളാം. ഇങ്ങനെയാണോ ധരിച്ചിരിക്കുന്നതു്? നമ്മുടെ ഭൂമി അവൎക്കു പാട്ടവും ഒററിയും കൊടുത്തിരിക്കയല്ലേ?

ധൃത:—നാം പണംകൊടുത്തു വലിയ്ക്കു വാങ്ങിയതോ? നമുക്കു് അവരെക്കാൾ കൂടുതലവകാശത്തിനു് എന്തു കാരണം?

ദ്ര്യോ:—പണ്ടിരുന്ന രാജാക്കന്മാർ പടവെട്ടി ജയിച്ചെടുത്തതു്.

ധൃത:—പടവെട്ടി ജയിച്ചാൽ ഭൂമി കിട്ടുമോ? ഭൂമിയോടു പടവെട്ടിയോ? ഭൂമി നമ്മുടേതാകുന്നതെങ്ങനെ? ദൈവം സൃഷ്ടിച്ചതല്ലയോ? അതുകൊണ്ടു സൎവ്വജീവരാശികൾക്കും തുല്യാവകാശമുള്ളതല്ലേ? വേലചെയ്താലേ ഫലം ലഭിക്കയൊള്ളൂ. വേലചെയ്യാൻ ആളില്ലെങ്കിൽ നമുക്കു് ആണ്ടുതോറും കരം തരുന്നതാർ? മണ്ണു്, തിന്നുവാൻ കൊള്ളാമോ?

ദ്ര്യോ:—കൊള്ളാം! പ്രജകൾ അടിമകൾ. നമ്മുടെ അടിമകൾ. നമുക്കായി അവർ വേലചെയ്യേണ്ടവർ.

ധൃത:—അവർ അടിമകളാകുന്നതെങ്ങനെ? അവരെ നാം വിലയ്ക്കു വാങ്ങിയിരിക്കുന്നുവോ?

ദുര്യോ:—അവർ വേലചെയ്യേണ്ടവർ. നാം ഫലം അനുഭവിക്കേണ്ടവർ. നമ്മുടെ നാട്ടിലെ പറയർ, പുലയർ മുതലായവർ കൃഷിചെയ്തുണ്ടാക്കുന്ന നെല്ലു ചെയ്യിക്കുന്നവർക്കും, പതിരും ഉമിയും തവിടും വേല ചെയ്യുന്നവർക്കും. അല്ലാതെ എന്തു്? അതുപോലെ.

ധൃത:—അങ്ങനെയോ ധരിച്ചിരിക്കുന്നതു്? ശ്രീരാമസ്വാമി തന്നെ ജനഹിതത്തെ അനുകരിച്ചു പൂർണ്ണഗർഭയായ പട്ടമഹിഷിയേയും വനത്തിലേയ്ക്കു് ഉപേക്ഷിച്ചില്ലയോ?

ദുര്യോ:—ശ്രീരാമൻ ഒരു ജളൻ, ഒരു മൂഢൻ; അതുകൊണ്ടു് അങ്ങനെ ചെയ്തു.

ധൃത:—നീ നശിച്ചുപോകണേ. നീ നശിച്ചുപോകണേ! നിന്റെ വായിൽ മണ്ണുവാരി ഇടണം. ശ്രീരാമാ! ഇവനും ഇവന്റെ വംശവും നശിച്ചുപോകണേ! (എന്നു പിറുപിറുത്തുംകൊണ്ടു് അന്തഃപുരത്തിലേയ്ക്കു പോയ്മറഞ്ഞു.)

ദുര്യോ:—(ആത്മഗതം) ഈ കിഴവനെ ഇങ്ങനെ വിട്ടുവാൻ പാടില്ല. എവിടെയാണു പോയതു്? ഗാന്ധാരിയുടെ അടുക്കലേയ്ക്കു്, ആകട്ടെ. അവളെയും നശിപ്പിക്കുന്നുണ്ടു്. ഈ കിഴവൻ എന്തുകൊണ്ടാണു ഭാനുമതിയെ അന്വേഷിക്കാത്തതു്? ഗാന്ധാരി, ഗാന്ധാരി, ഗാന്ധർവി, ഇവരെ വേണ്ടിയോ? കഷ്ടം! (എന്നു് അന്തഃപുരത്തിലേയ്ക്കു കോപാതുരനായിട്ടു പോകുന്നു. പോകുംവഴിയിൽ ഭാനുമതി എതിരേ വരുന്നതു കണ്ടിട്ടു്) ഭാനുമതീ, പ്രിയേ! എന്റെ വത്സേ!

നീയേ ശരണം. നിന്റെ പാദമേ ശരണം. നീ കൂടെ എന്നെ ഉപേക്ഷിച്ചാൽ.........

ഭാനു:—എന്തിനു്? താൻ ഒരു ക്ഷുരകൻ. താനും തന്റെ വംശക്കാരും ക്ഷുരകന്മാരാണു്. അതല്ലയോ ക്ഷുരക വീഥിയിൽ സ്ഥാനം പിടിച്ചതു്? തനിക്കു്—എല്ലാം ദുശ്ശാസനനു്— ദുശ്ശളയ്ക്കു്—എനിക്കു് ഒരു കുട്ടി യുണ്ടു്. അവനെ വഷളാക്കിക്കളഞ്ഞു. കള്ളുകുടിയും പെൺപിടിത്തവും നല്ലതു്, നല്ലതു്.

ഉദ്യോ:—ഞാൻ എന്താണു വേണ്ടതു്? അവനെ നന്നാക്കു വാൻ ഞാൻ എന്താണു ചെയ്യേണ്ടതു്?

ഭാനു:—എന്റെ നാ—കുട്ടിയെ ഓട്ടിച്ചതെന്തിനു്? എന്റെ വാ—യെ.........

ഉദ്യോ:—നിന്റെ വാ—യോ? നിന്റെ വാതന്നെ ഈ അനത്ഥങ്ങൾക്കൊക്കെ കാരണം. അതല്ലയോ നിന്റെ മകനും തിരുവഷളനായിപ്പോയതു്. എന്റെ വായോ? തന്റെ വായോ? തന്റെ വാകൊണ്ടാണു താൻ ഇതൊക്കെ സമ്പാദിച്ചതു്. (ചിരിക്കുന്നു) തന്റെ വായിൽ മണ്ണു നിറയെ ഇടണം. മഹാപാപി! (എന്നു ചിരിക്കുന്നു.)

ഭാനു:—ചിരിക്കുന്നുവോ? നിന്റെ പല്ലു പൊഴിഞ്ഞുപോ കട്ടെ. നീ നശിക്കട്ടെ. നിന്റെ വംശം നശിക്കട്ടെ. എന്റെ ദേവീ! എന്റെ കുലദൈവമേ!

ഉദ്യോ:—കൊള്ളാം. നിങ്ങൾക്കു ചെയ്ത നന്മയ്ക്കു് ഈ ശാപം അല്ലേ? പണ്ടത്തെ സ്ഥിതി ആക്കും അറി യരുതേ? നെല്ലും ഇടിച്ചു കിടന്ന കൂട്ടം. ഇന്നു വണ്ടിയും കുതിരയും മോട്ടാറും മാളികയും കണ്ടപ്പോൾ ഇതോ തരം—(എന്നു ബദ്ധപ്പെട്ടു പോകുന്നു.)

"അന്തഃപുരം"

ധൃത:—എന്താണ് അപ്പിയുടെ സുഖക്കേട് എങ്ങനെയിരിക്കുന്നു?

ഗാന്ധാരി:—എങ്ങനെയിരിക്കുന്നു! എന്നെയും എന്റെ ചേട്ടത്തിയെയും ഇവിടെ കൂട്ടിക്കൊണ്ടുവന്നാക്കി ഞങ്ങളേ നശിപ്പിക്കുന്നുവോ? മഹാപാപീ!

ധൃത:—സമാശ്വസിക്കണേ! സമാശ്വസിക്കണേ! കോപിക്കരുതേ, കോപിക്കരുതേ!

ഗാന്ധാരി:—ആ ദ്രോഹി ഞങ്ങൾക്കു ക്ഷുദ്രംചെയ്തിരിക്കുന്നു. രാത്രിയിലാകട്ടെ പകലാകട്ടെ, ഉറക്കം വരുന്നില്ല. ഉറക്കംവന്നാലും, ഒരു മാതിരി പിശാചുക്കൾ വന്നു ഞങ്ങളുടെ കഴുത്തു ഞെക്കുന്നതുപോലെ തോന്നീട്ട് ഞങ്ങൾ പെട്ടെന്ന് ഉണൎന്നുപോകുന്നു. ഒരു തെണ്ടി മഹാതെണ്ടി, തെണ്ടിയപ്പോലെ, ഇവിടെ വന്നിട്ടു ഞങ്ങളുടെ പണമൊക്കെ പിടിച്ചുപറിച്ചു. ഇനി ഞങ്ങളെ ക്ഷുദ്രംചെയ്തു കൊന്നുകളയാമെന്നു വിചാരിക്കുന്നു. അതന്വേഷിക്കാനും ആരുമില്ല. മഹാപാപീ! ഞങ്ങളുടെ മുമ്പിൽനിന്നു മറയത്തുപോകുന്നില്ലയോ? അയ്യ! പുരുഷവേഷം ചമഞ്ഞിരിക്കുന്നുവല്ലോ? അവന്റെ കാലടി— ആ പോക്കിരിയുടെ കാലിടയിലേ താൻ(എന്നു വിരമിക്കുന്നു). തന്റെ വാനാറുന്നു. നാറുന്നു. അടുക്കെ വരരുതേ! എന്നെ തൊടല്ലേ! നാറുന്നു. നാറുന്നു. തീട്ടംപോലെ നാറുന്നു. താനോ— തന്റെ വായോ. ഹാ! ഹാ (കാറിത്തുപ്പുന്നു.)

ധൃത:—എന്റെ പ്രാരബ്ധം. എന്റെ ശിരോലിഖിതം. (എന്നു കരയുന്നു.)

ഗാന്ധാരി:—എന്തിനെടീ അദ്ദേഹം കരയുന്നതു്? കഷ്ടമല്ലേ? നാം ഏവിടെക്കിടന്നവരാണ്. പൊളിഞ്ഞ

വീട്ടിൽ കിടന്നവർ. ആ കട്ടിലിൽനിന്നും ഈ കൊട്ടാരത്തിൽ വന്നുചേന്നില്ലേ? അങ്ങനെ പറയരുതേ!

ഗാന്ധാരി:—ആ കട്ടിലിൽ കിടന്നാൽ മതിയായിരുന്നു. ഈ തേവിടിശ്ശിയാട്ടത്തിനു പുറപ്പെടേണ്ടി ഇല്ലായിരുന്നു. ആ ദ്രോഹി! അവന്റെ നുഴകളെക്കൊണ്ടു് അവന്റെ പിന്നാലെ പുറപ്പെട്ടു. കഷ്ടം! കഷ്ടം! ജന്മമേ പാഴായി. എത്ര ജന്മം നരകത്തിൽ കിടന്നു് ഉഴലണമോ? ഇതു കൊട്ടാരമല്ല. ഇതു കുംഭീപാകനരകമാണു്. ആ നരകദുഃഖങ്ങൾ നാം അനുഭവിക്കുന്നില്ലേ? നീ ആരു്? എന്റെ അമ്മ—ഇതാരു് എന്റെ മകൾ—അമ്മ മകൾ മകൾ—അമ്മ.

ഗാന്ധവ്വി:—ഇതു നമ്മുടെ ഭാഗ്യദോഷം. ഭാഗ്യമുള്ളവർ സുഖമനുഭവിക്കട്ടെ. നാം ഭാഗ്യംകെട്ടവർ.

ഗാന്ധാരി:—ആ ദ്രോഹി അതാവന്നു് ഒളിച്ചുനില്ക്കുന്നു. എന്തിനെടാ ഒളിച്ചുനില്ക്കുന്നതു്? മഹാപാപീ! മഹാപാപീ! നിന്റെ തലയിൽ ഇടിവീഴണേ! ഭഗവാനേ! നിന്റെ ഭാനുമതിയുടെ തലയിൽ ഇടിവീഴണേ. ഭാനുമതിക്കു് ഇങ്ങു കേറിയിരിക്കാൻ വൈകി. അതിന്നു് ഒരു ചെയിത്താനും ഉണ്ടു്. അയ്യ! എന്തിനു ജീവിച്ചിരിക്കുന്നു? ചാവരുതേ? നാലു കാശു കൊടുത്താൽ ഒരു മുളം കയറു കിട്ടുകയില്ലേ? കയറു വാങ്ങി കഴുത്തിലിട്ടിറുക്കി ചാകരുതേ? അങ്ങനെ നാലു കാശെങ്കിലും പ്രയോജനത്തിൽ വരട്ടെ. മഹാപാപീ!

ദുര്യോ:—എന്താണിതു്? ഈ ചീത്തക്കൂട്ടത്തിനു ഭ്രാന്തുപിടിച്ചോ? ഭ്രാന്താണു സംശയമില്ല. തിരുമേനി നമുക്കു പോകാം. ഇവർ ഇവിടെക്കിടന്നു് ആടട്ടെ. ഇതിനു കണ്ണുകിടന്നു് ആടട്ടെ. (പോകുന്നു)

## മധുപുരി.

ഉദയഭാനു മധുപുരിയിൽ ചെന്നുചേൎന്നതോടുകൂടി രണ്ടാം മഹാഭാരതയുദ്ധത്തിന്റെ പ്രധാനരംഗം മധുപുരിയിലേയ്ക്കു മാറി. പതിനായിരം കൈകളുള്ള ബാണമൂൎത്തിയുടെ തെക്കേ ഗോപുരവാതൽ കാവൽക്കാരനായ രുദ്രനായകനെ ഉദയഭാനു കാണുകയും, അപ്പോൾ 'മൂപ്പ്'ന്റെ കഷ്ടംകൈകാൎയ്യംകേട്ടു രുദ്രന്റെ കോപം ഇളക്കിമറിക്കയും ചെയ്തു. ആദ്യം പല ആനുകൂല്യങ്ങളും ഉദയഭാനുവിനു നൽകി വശപ്പെടുത്തി. വടക്കെ ഗോപുരവാതൽ സൂക്ഷിപ്പുകാരനായ മാധവനും ബാണാസുരന്റെ ഹിതത്തിനായി കാത്തിരിക്കുന്നവൻ തന്നെ. ഉദയഭാനുവെ നാട്ടിൽനിന്നും തള്ളിയ വൃത്താന്തം കേട്ട് അതിൽ തനിക്കു ധനമോഹത്തെ നിവൃത്തിക്കുന്നതിനുള്ള ഒരുപായം കണ്ടു. നവീനപരിഷ്കാരം രണ്ടു വൃത്തികളെ ഉജ്ജീവിപ്പിച്ചിട്ടുണ്ട്. വിദേശീയലഹരികളും മററു സുഖങ്ങളും സ്വീകരിച്ചതോടുകൂടി അവധിയില്ലാത്ത മഹാരോഗങ്ങൾ മനുഷ്യരേ ഗ്രസിച്ചിരിക്കുന്നു. അതുപോലെ ഭൂസ്വത്തുകൾക്കും കേടുകൾപററി അവയും വക്കാണവിഷയങ്ങളായിത്തീൎന്നു. ഇവയ്ക്കു ചികിത്സിക്കുന്നതിന് ഔഷധങ്ങളും ചികിത്സകന്മാരും നാട്ടിന്റെ അത്യാവശ്യങ്ങളായി പരിണമിച്ചു. മനുഷ്യജീവിതത്തിന്റെ പ്രധാനാംഗങ്ങൾ ഒന്നു മനുഷ്യശരീരവും മറ്റേതു ഭൂസ്വത്തും. ശരീരത്തിന്റെ രോഗങ്ങൾ മാററുവാൻ ചികിത്സകന്മാരും ഔഷധങ്ങളും. അതുപോലെ ഭൂസ്വത്തിന്റെ കേടുകൾ തീൎക്കുവാൻ വാഗ്വാദികളും കേസുകളും ഈ നാട്ടിൽ നിറഞ്ഞു. മാധവൻ ചികിത്സകന്മാരുടെ നായകൻ—രുദ്രൻ വാഗ്വാദികളുടെ നായകൻ—ഇങ്ങനെ നായകന്മാർ മധുപുരിയിൽ ബാണാസുരന്റെ കാവൽക്കാരാ

യിട്ടുണ്ട്. അവരെയാണ് ഉദയഭാനു ആദ്യമായി അന്വേഷിച്ചതു്. ഉദയഭാനുവിനു് ഉദ്യോഗം കിട്ടണം. എങ്കിലേ ഉദയഭാനുവിന്റെ അമ്മ തൃപ്തിപ്പെടുകയൊള്ളൂ? നാട്ടിലേയ്ക്കു മടങ്ങുവാനും അമ്മയച്ഛന്മാരേ കാണ്മാനും തരമില്ലാതെ ആയി. ധർമ്മപുരിയിൽ ഉദ്യോഗം കിട്ടിയില്ലെങ്കിലും മധുപുരിയിലെങ്കിലും ഉദ്യോഗം കിട്ടുമെന്നു് അവൻ ആശിച്ചിരുന്നു. ധർമ്മക്ഷേത്രം അവന്റെ ജന്മഭൂമി. മധുക്ഷേത്രവും മധുപുരിയും അവന്റെ ഗുരുനാഥന്മാരും വിദ്യാലയവും സ്ഥിതിചെയ്യുന്ന ഖലപിഭൂമി. അങ്ങനെ രണ്ടു ക്ഷേത്രങ്ങളിലും ഉദ്യോഗം കിട്ടുവാനുള്ള അവകാശമുണ്ടെന്നു് ആ സാധു വിചാരിച്ചിരുന്നു. ഈ ജന്മഭൂമിയിലെ ഭരണകോയ്മയ്ക്കു് ഭൂനികുതി കൊടുക്കുന്നതുകൊണ്ടും മധുക്ഷേത്രത്തിലെ ഭരണകോയ്മയ്ക്കു് അധ്യയനനികുതികൊടുക്കുന്നതുകൊണ്ടും ആ അവകാശം ലഭിക്കുന്നുണ്ടെന്നുള്ളതു് ഏകായനശാസ്ത്രത്തിന്റെ മൂലതത്വമാകുന്നു. മധുപുരിയുടെ ഭരണകോയ്മ, ധർമ്മക്ഷേത്രത്തിലേ കോയ്മയെപ്പോലെതന്നെ ദുഷിച്ചുപോയിട്ടില്ലെങ്കിലും ധർമ്മക്ഷേത്രത്തിലെ ഭരണകോയ്മ ധർമ്മത്തെ ദൂഷണം ചെയ്യുന്നതുപോലെ മധുക്ഷേത്രത്തിലേ കോയ്മയും ഭൂമിയുടെ മധുവിനെ അന്യായത്തു് വീയ്യത്തെ ദേശാന്തരത്തിലേയ്ക്കു കൊണ്ടുപോകുന്നതായിരിക്കുന്നു. അതു് അവരുടെ നീതി—ഇതു് ഇവരുടെ നീതി. ഈ രണ്ടു നീതികളെയും രണ്ടു ക്ഷേത്രങ്ങളിലെയും നിവാസികൾ എതിർത്തുംകൊണ്ടു വിപ്ലവങ്ങളെ പോഷിപ്പിക്കുന്നവരായിരിക്കുന്നു. പ്ലേഗു മുതലായ മഹാമാരികൾ ഒരു നഗരത്തെയോ ഒരു ഗൃഹത്തെയോ ബാധിക്കുമ്പോൾ അവ ദഹിപ്പിച്ചു കളയുന്നതാണു ശരിയായ ഔഷധം. അതുപോലെ രാജ്യങ്ങളും സാമ്രാജ്യങ്ങളും ദുഷിക്കുമ്പോൾ അതിലേയ്ക്കു് ഔഷധം വിപ്ലവങ്ങളാണു്. വിപ്ലവങ്ങൾ കൂടാതെ

ദീൎഘകാലത്തെ പ്രതിഷ്ഠ പ്രാപിച്ചിട്ടുള്ള ഭരണവൈകല്യങ്ങളും കളങ്കങ്ങളും നീങ്ങിപ്പോകുന്നതല്ല. മഹാഭാരതയുദ്ധവും അങ്ങനെയുള്ള ഒരു വിപ്ലവമാണ്. രാജാക്കന്മാരും പ്രഭുക്കന്മാരും ധനസമൃദ്ധികൊണ്ട് അലസന്മാരും ദുഷ്ടന്മാരും ധൎമ്മദൂഷണം ചെയ്യുന്നവരും ആയി പരിണമിക്കുമ്പോൾ എല്ലാ ദുൎന്നീതികളും രാഷ്ട്രീയകാൎയ്യങ്ങളിൽ പ്രവേശിപ്പിക്കുന്നതിന് അവർ മടിക്കുന്നില്ല. അങ്ങനെയുള്ള രാഷ്ട്രീയമാലിന്യങ്ങൾ നീങ്ങുവാൻ പ്രക്ഷോഭകരങ്ങളായ വിപ്ലവങ്ങളാണ് ആവശ്യപ്പെടുന്നത്. മധുക്ഷേത്രവും ഭരണദൂഷണങ്ങൾകൊണ്ടു പ്രക്ഷോഭിച്ചിരിക്കുന്നു. ആ ദൂഷണങ്ങളെ അനുകൂലിക്കുന്ന ഒരു വർഗ്ഗം ജനങ്ങൾ ഉദ്യോഗസ്ഥപരിഷയെ താങ്ങിയുംകൊണ്ടു ധൎമ്മക്ഷേത്രത്തിൽ ഉള്ളതുപോലെ മധുക്ഷേത്രത്തിലും ഉണ്ട്. അവിടെയും ഇവിടെയും ഉദ്യോഗമാണു വക്കാണത്തിനു വിഷയമായിരിക്കുന്നത്. ധൎമ്മപുരിയിൽ ദുൎയ്യോധനന്റെ കോഴകളും നഴകളും ദ്രോഹങ്ങളും ധൃതരാഷ്ട്രരുടെ ചപലതകളും പൈശാചികചേഷ്ടകളും വിപ്ലവത്തിനു കാരണമായിരിക്കുന്നതുപോലെ മധുക്ഷേത്രത്തിലും ചില കാരണങ്ങളാൽ ക്ഷോഭങ്ങൾ ഉണ്ടായി ജനങ്ങൾ ഇളകിമറിഞ്ഞു വശമായിരിക്കുന്നു. മധുപുരിയിൽ വിദേശികളുടെ ഭരണം—ധൎമ്മക്ഷേത്രത്തിൽ സ്വദേശികളുടെ ഭരണം. വിദേശഭരണകൎത്താക്കന്മാർ, നാട്ടിന്റെ മധുവിനെ അപഹരിച്ച് അവൎക്കും അവരുടെ വിദേശവർഗ്ഗക്കാൎക്കും ഉന്നതി നൽകി നാട്ടുകാരെ അടിമകളാക്കണമെന്നു ഉദ്ദേശിക്കുന്നു. ധൎമ്മക്ഷേത്രത്തിലേ സ്വദേശക്കാർ, ദുൎയ്യോധനാദി ധാൎത്തരാഷ്ട്രന്മാരുടെ കുത്സിതചേഷ്ടകൾ ആദരിച്ചു നശിക്കുന്നവരായിരിക്കുന്നു. മധുഭൂമിയിലെ മാധവനും രുദ്രനും ബ്രഹ്മാവും ഒക്കെ സ്വാതന്ത്ര്യനിരതന്മാരായിട്ടു മധുഭൂമിയുടെ വിദേശഭരണത്തെ അനുകൂലിക്കുന്നവരായിരി

ക്കുന്നു. അതിലേയ്ക്കായി ഈ ത്രിമൂർത്തികളും, അവരുടെ പാർശ്വസ്ഥന്മാരും, അന്തേവാസികളും എന്നു കുടിമർദ്ദനങ്ങളും സ്വീകരിക്കുന്നു. ബ്രഹ്മാവും, വിഷ്ണുവും, രുദ്രനും തമ്മിൽ യോജിക്കുന്നവരല്ലെങ്കിലും, വിദേശീയരുടെ കുട്ടുകെട്ടുകളെ അനുമോദിക്കുന്നവരാണു്. ഉദയഭാനുവിനു്, ആദ്യം ഈ ത്രിമൂർത്തികൾ അഭയം നൽകിയതു് അവരുടെ സ്വാർത്ഥങ്ങൾ നിർവഹിക്കാനായിട്ടുതന്നെ എന്നു നമുക്കു ബോധപ്പെട്ടു. രുദ്രൻ ശങ്കരനായി അവതരിച്ചിരിക്കുന്നു. വിഷ്ണു മാധവനായും. സദാശിവൻതന്നേ ബ്രഹ്മാ എന്നതു ശ്രുതിവാക്യം. വിഷ്ണു അമൃതകലശവും എന്തികൊണ്ടു ധാന്വന്തരമൂർത്തിയായിരിക്കുന്നു. രുദ്രൻ യമധർമ്മരാജന്റെ ദുഷ്ടനിഗ്രഹവൃത്തിയേ സ്വീകരിച്ചിട്ടു ധനം നേടുവാൻ മോഹമുള്ളവനായിരിക്കുന്നു.

നവീനപരിഷ്കാരം ഭാരതഭൂമിയിൽ അവതരിച്ചതോടുകൂടി ഭിഷക്കുകളും വാദികളും നിറഞ്ഞുകഴിഞ്ഞു. അവരുടെ നായകന്മാർ ഉദയഭാനുവിനെക്കണ്ടു് അവന്റെ കഥകേട്ടു കോപാവിഷ്ടന്മാരായി അവരുടെ ഗദകൾ ചുഴറവാൻ ഭാവിച്ചു എങ്കിലും, ഒരാൾ തന്റെ ജാമാതൃബന്ധുവിനു ധൃതരാഷ്ട്രരുടെ ഉപമന്ത്രിപദം നൽകാമെന്നുള്ള വാഗ്ദത്തംകൊണ്ടും മറേറയാൾ ദുര്യോധനന്റേയും ഗാന്ധാരിയുടേയും രോഗചികിത്സയുടെ പ്രതിഫലമായ അനന്തദ്രവ്യംകൊണ്ടും ശാന്തന്മാരായി ഭവിച്ചു. അവരുടെ സഹായത്തിലും ആനുകൂല്യത്തിലും വിശ്വസിച്ചു ഉദയഭാനു ഹൂണപത്രാധിപരുമായി ഒരു യുദ്ധത്തിൽപെട്ടു പരാജയം നേടേണ്ടിവന്നു. ഹൂണപത്രാധിപർ ധാർത്തരാഷ്ട്രന്മാരുടെ അപനയങ്ങൾ നീതീകരിക്കുവാൻ ഒരുമ്പെടുകയും, അയാൾക്കു സഹായികളായി ജാരഗോപാലനും നകുലസഹദേവപ്രമുഖന്മാരും, അരയും തലയും മുറുക്കി, രംഗത്തിൽ ചാടിയിറങ്ങി

നിന്നു പോർവിളി ആരംഭിക്കയും ചെയ്തു. ദുര്യോധനന്റെ കോഴകളും നുഴകളും അനീതികളും കുത്സിതപ്രയോഗങ്ങളും ക്ഷുദ്രകർമ്മങ്ങളും കുടിദ്രോഹങ്ങളും രാജദ്രോഹങ്ങളും രാജ്യദ്രോഹങ്ങളും സ്വാമിദ്രോഹങ്ങളും ധൃതരാഷ്ട്രരുടെ ചപലതകളും അപരാധങ്ങളും മൂർത്തീകരിച്ച് ധാർമ്മികന്മാരുടെ ദ്രവ്യം വിനിയോഗിച്ചു മധുപുരിയെ പ്രാപിച്ചു യുദ്ധക്കളത്തിൽ അണിനിരന്നു ചുററും നിന്നു. ബ്രഹ്മാവും രുദ്രനും വിഷ്ണുവും അപ്രത്യക്ഷരായി അകലെ മാറിനിന്നു്, ഹൂണപത്രാധിപരെ അനുകൂലിച്ചും പ്രതികൂലിച്ചും ധൈര്യപ്പെടുത്തി. ഉദയഭാനുവിനു്, ധർമ്മം ഒന്നുമാത്രം സഹായമായി, അവനെ കൈവിടാതെ നിന്നു. നകുലസഹദേവന്മാർ ആടിയും പാടിയും ധർമ്മക്ഷേത്രത്തിൽ നടന്നു നർത്തനംചെയ്തു ധാർമ്മികന്മാരുടെ പരിഹാസങ്ങൾ സമ്പാദിച്ചു. ആ നർത്തനങ്ങൾ കാണ്മാൻ ധൃതരാഷ്ട്രരും ഗാന്ധാരിയും കശികിയും ദുര്യോധനനും ഭാനുമതിയും ദുശ്ശാസനപ്രമുഖന്മാരും ചമഞ്ഞു് ഒരുങ്ങി വണ്ടികളിലും മേനാവുകളിലും കേറിച്ചെന്നു സാക്ഷികളായി നിന്നു സമ്മാനങ്ങൾ നൽകി. നകുലൻ കുശവനായി, സഹദേവൻ പരിദേവനായി, അർജ്ജുനൻ നകുലന്റെ അസ്ത്രം ഏററു് ആധിപിടിച്ചു ചരമഗതി പ്രാപിച്ചു. സ്വർണ്ണവും വെള്ളിയും ചാക്കചാക്കായി ധർമ്മപുരിയിൽനിന്നും തീവണ്ടികളിൽ കേറി മധുപുരിയിൽ എത്തി ഹൂണപത്രാധിപരുടെയും, വക്കീലന്മാരുടെയും, ത്രിമൂർത്തികളുടെയും, തീരാത്ത ദാഹവും ആറാത്ത വിശപ്പും തീർക്കുന്നതിനു ശ്രമിച്ചുവന്നു. ഇങ്ങനെയുള്ള വിഷമസമരത്തിൽ ധർമ്മമൂർത്തിയായ ഉദയഭാനു തോററു് മധുപുരിയിലും ജന്മാവകാശം വീണ്ടും കിട്ടുന്നതല്ലെന്നു വന്നതുകൊണ്ടു യുദ്ധക്കളത്തിൽനിന്നും മറഞ്ഞു. ഹൂണപത്രാധിപർ വിജയം നേടി എങ്കിലും തുണി

രവും വലിച്ചെറിഞ്ഞു ശേഷമുള്ള കാലം കുടുംബസ ഹവാസത്തിൽ സുഖിക്കുവാനായി നാട്ടിലെത്തി മഹാരോ ഗം പിടിപെട്ടു ദ്രവ്യവും ക്ഷയിച്ചു് അനങ്ങുവാൻ വഹ്യാ തെ മരണശയ്യയിൽ വ്യാകുലചിത്തനായി ദീൎഘരോഗത്തെ ശരണംപ്രാപിച്ചു. അവന്റെ നാമവും യശസ്സും ധനവും എല്ലാം പോയി രൗരവനരകത്തിലേയ്ക്കുള്ള ചരമയാത്രാ ഘോഷത്തിനായി ഒരുങ്ങിക്കിടക്കുന്ന കാഴ്ച ആൎക്കും വ്യഥ ജനിപ്പിക്കാതെയിരിക്കയില്ല. നകുലനും ആൎത്തചിത്ത നായിട്ടു ദുൎയ്യോധനന്റെ ചതിയിലും സ്വയാൎജ്ജിതമായ ജ്ഞാനപാശത്തിലും അകപ്പെട്ടു് അശ്രുകണങ്ങളോടും, ഉദയ ഭാനു അശ്വത്ഥാമാ ആദിയായ മിത്രങ്ങളെ ശപിച്ചും കുംഭീ പാകം എന്ന നരകത്തിലേയ്ക്കു യാത്രയായി. സഹദേവൻ അധികകാലം കഴിയുംമുമ്പേ തന്റെ സ്ത്രീനായാട്ടുകൾ കൊണ്ടും ദുൎയ്യോധനപാദാരവിന്ദപ്രഹരങ്ങളേററും ഭ്രഷ്ട നായി ഉദ്യോഗത്താൽ ഉപേക്ഷിക്കപ്പെട്ടവനായി അന്തശ്ശ്വാസയുക്ത നായി തീട്ടക്കുഴിയിലെ പുഴുക്കളെപ്പോലെ കിടന്നു പിടയ്ക്കു ന്നവനായി പരിണമിച്ച കഥയും ധാൎമ്മികന്മാരുടെ അനു കമ്പ സമ്പാദിക്കുന്നു. ഭീമാചാൎയ്യൻ ദുൎയ്യോധനപാദസേവ യ്ക്കു കൊള്ളാതെ ആയപ്പോൾ സിംഹപുരത്തിൽ ചെന്നു മന്ത്രിപദം ഏററ രാജസ്ത്രീകളാൽ ആക്ഷേപിക്കപ്പെട്ടും അവരുടെ ഗൃദ്ധപ്രഹരങ്ങളേററും ഝടിതിയിൽ നിൎയ്യാണ പ്പെട്ട കഥയും അതിതപനീയസ്വരത്തിൽ ധാൎമ്മികസന്താ നങ്ങളും അവരുടെ പാഠശാലകളിലെ അദ്ധ്യാപകന്മാരും സോത്സാഹം ഗാനംചെയ്യുന്നു.

ഉദയഭാനുവിന്റെ കൂട്ടുകാരനായ പത്രാധിപർ തന്റെ ധീരകൃത്യങ്ങൾക്കായി ധൎമ്മക്ഷേത്രത്തിലേ കാൎയ്യദ ൎശിയും ന്യായാധിപരും നൽകിയ വീരശൃംഖലകളാൽ പൂട്ട പ്പെട്ടു്, ജയിൽവാസവും അനുഭവിച്ചു്, തന്റെ ബന്ധുമി

ത്രുങ്ങളാലും സഹോദരന്മാരാലും ഭാൎയ്യാപുത്രാദികളാലും നിരാകരിക്കപ്പെട്ടു്, പൊണ്ണന്റെ കൂണ്ടയിൽ അകപ്പെട്ടു് അകാലകാലഗതി അടഞ്ഞ കഥ ഛത്രാധിപതുടെ ഇഷ്ട ദേവതയും കേരളഭൂമിയുടെ ഉദ്ധാരകനും ആയ ശ്രീപരശു രാമനെപ്പോലും ദുഃഖിപ്പിച്ചു. ഇങ്ങനെ ധൎമ്മം ധൎമ്മക്ഷേ ത്രത്തിലും ധൎമ്മപുരിയിലും പരാജയം പ്രാപിക്കയും അധൎമ്മം മേലിട്ട ധാൎത്തരാഷ്ട്രപ്രഭൃതികൾക്കു ബലം നൽ കുകയും ചെയ്തു. ഉദയഭാനുവിന്റെ ജന്മാവകാശം ഇങ്ങ നെ ദുൎയ്യോധനപ്രഭൃതികളാൽ ധ്വംസനം ചെയ്യപ്പെട്ടു.

ഈ യുദ്ധം അവസാനിച്ചപ്പോ? യുദ്ധത്തിൽ ചാകാ തെ ശേഷിച്ച ധൃതരാഷ്ട്രർ, ദുൎയ്യോധനൻ, ദുശ്ശാസനൻ, കീചകൻ, അഭിമന്യു, ഘടോൽകചൻ, മാന്ധാതാവു്, വിദു രൻ, നാരദൻ മുതലായവർ ജയഭേരിയും അടിച്ചുംകൊണ്ടു ജീവിച്ചുതന്നെയിരിക്കുന്നു. അവരുടെ ചരിതം കൂടി ഇവി ടെ പറയാതെ ഈ കഥ അവസാനിക്കുന്നതല്ല. ധൃതരാ ഷ്ട്രർ വൃദ്ധനായാലും ചപലതകൾ അധികമധികമായി പെരുകി വരുന്നതായിട്ടു് ധാൎമ്മികന്മാരുടെ അപഹാസ ങ്ങൾ ഇളക്കുന്നുണ്ടു്. ഇതിനിടയിൽ കുശികിയെ ഒരു കീച കനെക്കൊണ്ടു വിവാഹം ചെയ്യിപ്പിക്കുവാൻ നിശ്ചയിച്ചു. അവൾ ധൎമ്മപുരിയുടെ തെരുവുകളിൽ ആടുവാൻ ഇറങ്ങി യിരിക്കുന്നു. അവൾ ധൃതരാഷ്ട്രരുടെ പുത്രിയാണെന്നു ഗാന്ധാരിയും ദുൎയ്യോധനന്റെ പുത്രിയാണെന്നു ഭാനുമതി യും അതല്ല കുബേരന്റെ പുത്രിയാണെന്നു ഗാന്ധൎവ്വിയും തങ്ങളിൽ വഴക്കുപിടിച്ചു് ഒടുവിൽ ധൃതരാഷ്ട്രരുടെ അവ കാശംതന്നെ ദുൎയ്യോധനനും ഭാനുമതിയും സമ്മതിക്കേ ണ്ടിവന്നു. ഗാന്ധൎവ്വി ഏറെക്കാലം കുബേരന്റെയും ധൃതരാഷ്ട്രരുടെയും ദുൎയ്യോധനന്റെയും വെപ്പാട്ടിയായിരു ന്നിട്ടു് ഉന്മത്തയായി പരിചാരികമാൎക്കും പരിചാരകന്മാ

ക്കം ദുസ്സഹങ്ങളായ ക്രീഡകളോടുകൂടിയിരിക്കുന്നു. ഗാന്ധാരി, ദുര്യോധനനുമായി പിണങ്ങി ദുര്യോധനന്റെ ക്ഷുദ്രമേററു തടിച്ച ദേഹം സാഹസങ്ങൾക്കു വശപ്പെടുത്തി ജീവിക്കുന്ന കഥയും ഇതിനോടു ചേരേണ്ടതാണു്. ഭാനുമതി ഗാന്ധാരിയേയും ഗാന്ധവിയേയും ധൃതരാഷ്ട്രരേയും ദുര്യോധനനേയും അടക്കി ഏകാധിപതിയായി സ്വൈരവിഹരണം ചെയ്യുന്ന കഥയും വായനക്കാൎക്കു വിനോദം നല്കാതെ വരുകയില്ല.

ഘടോൽകചന്റെ കപടതകൾ അവൻ വിട്ടിട്ടില്ല. അഭിമന്യു ദുര്യോധനപാദസേവചെയ്തും, ഉത്തരാഭംഗത്തോടുകൂടി ദുര്യോധനപാദങ്ങളിൽ സമൎപ്പണം ചെയ്തു രജതമയമായ തീക്കട്ടിലും മടക്കി എടുത്തു് ആൎജ്ജിച്ചിട്ടുള്ള അനവധി ദ്രവ്യവും കീശയ്ക്കുള്ളിൽ അടക്കം ചെയ്തു് ഒരു രമ്യമായ ഹൎമ്മ്യത്തിൽ സുഖമായി വാഴുന്നു. വിദുരർ അന്ധനായോ അൎദ്ധാന്ധനായോ ഒരു കുടീരത്തിൽ പല നയങ്ങളും പ്രയോഗിച്ചു സ്വാൎത്ഥം നേടി രമിച്ചുവരുന്നു. നാരദർ ഈ കഥകളുംകൊണ്ടു് സ്വൎഗ്ഗത്തിലും നരകത്തിലും അലഞ്ഞു വയർ വീൎത്തു ചാകാതെ ഓടിനടന്നു ഭഗവന്നാമങ്ങൾ ഉച്ചരിക്കുന്നു. മാന്ധാതാവു് സ്വകവനങ്ങൾകൊണ്ടു് തനിയേ മോദിക്കയും കേരളീയരേ തപിപ്പിക്കയും ചെയ്യുന്നു. ഇങ്ങനെയാണെങ്കിലും നമുക്കു് ഉദയഭാനുവിന്റേയും അവന്റെ പ്രേമഭാജനമായ ദേവിയുടേയും കഥകൾ പിന്തുടരേണ്ട ആവശ്യം ഉണ്ടു്. ദൈവശിക്ഷ ധൃതരാഷ്ട്രരേയും ദുര്യോധനനേയും സൎവ്വാനൎത്ഥകാരിണികളായ ഗാന്ധാരി മുതലായ കുടിലകളേയും എങ്ങനെ ഗ്രസിച്ചിരിക്കുന്നു എന്നു് അറിയേണ്ടതും ധാൎമ്മികന്മാരുടെ ആവശ്യമാണു്. അതുകൊണ്ടു് ആ കഥകൾ കേൾക്കുവാൻ നമുക്കു പുറപ്പെടാം.



# അദ്ധ്യായം 14.

## ലങ്കാലക്ഷ്മി.

ധർമ്മക്ഷേത്രത്തിൽനിന്നും ഉദയഭാനുവിനെ നിഷ്കാസനം ചെയ്തതോടുകൂടി പല ദുശ്ശകുനങ്ങളും ധർമ്മപുരിയിൽ കാണാറായി. ധർമ്മപുരിയുടെ എന്നല്ല, ധർമ്മക്ഷേത്രത്തിന്റെയും കേന്ദ്രമായിരിക്കുന്നതു് ഒരു മഹാക്ഷേത്രമാണു്. ആ ക്ഷേത്രത്തിന്റെ അടിയിൽ കുഴിച്ചുണ്ടാക്കീട്ടുള്ള കല്ലറകളിൽ ധാർമ്മികന്മാരുടെ വ്യവസായഫലങ്ങൾ വർഷംതോറും വലിയ കാണിക്കകളായും ചെറിയ കാണിക്കകളായും നിക്ഷേപം ചെയ്തിട്ടുണ്ടു്. ഉദയഭാനുവിനെ നാട്ടിൽനിന്നും കളഞ്ഞ പാപശാന്തിക്കായി ദുര്യോധനന്റെ ആജ്ഞപ്രകാരം ഒരു മഹോത്സവം ആഘോഷിച്ചു. അതു സംബന്ധിച്ചുണ്ടായ ഘോഷയാത്രയെ പ്രശോഭിപ്പിച്ച ലക്ഷാദീപങ്ങളും ഒരേ ഒരു കൊടുങ്കാറ്റിൽ അണഞ്ഞുപോയതു ധാർമ്മികന്മാർ ഒരു ദുശ്ശകുനമായി സങ്കല്പിച്ചു. അതു കൂടാതെ അതു സംബന്ധിച്ചുണ്ടായ സദ്യയുടെ ആദ്യപന്തിയിൽ ചെന്നിരുന്ന ബ്രാഹ്മണവർഗ്ഗക്കാർ ഭക്ഷിച്ചിരിക്കുമ്പോൾ ക്ഷേത്രത്തിന്റെ ഉപരിഭാഗത്തുനിന്നും മഹാവിഷ്ണുതന്നെ ഒരു മഹാചണ്ഡാലരൂപത്തിൽ പെട്ടെന്നു മദ്ധ്യാഹ്നാർക്കൻ പുറമേ പ്രകാശിക്കുമ്പോൾ ആ ബ്രാഹ്മണപന്തിയിൽ ആവിർഭവിക്കയുണ്ടായി. അവനെ അവർ വേണ്ടുവോളം പ്രഹരിച്ചു പുറത്താക്കി അതും ഒരു അമംഗളമായിത്തന്നെ ധാർമ്മികന്മാർ നിശ്ചയിച്ചു. ഈ രണ്ടു ദുർലക്ഷണങ്ങളും കഴിഞ്ഞു ധാർമ്മികന്മാരുടെ ചഞ്ചലബുദ്ധി ശാന്തമാകുംമുമ്പെ ഒരു കറുത്തിരുണ്ട യൌവനം തി

കനത്ത സ്ത്രീ ആരും അറിയാതെ ആ മഹാക്ഷേത്രത്തിന്റെ ഗോപുരത്തിലെത്തി പാട്ടുംപാടി വിഹരിക്കുവാൻ ആരംഭിച്ചു. അതും കുടിലഹൃദയന്മാക്കു് ഒരു ദുർലക്ഷണമായി ആചാര്യന്മാർ വിധിച്ചു. ഈ ദുശ്ശകുനങ്ങൾ കണ്ടു് ദുര്യോധനനും ഭാനുമതിയും പരിഭ്രമിച്ചു വശമായി. അവരുടെ ഭയവും ഭ്രമവും സൂചിപ്പിക്കുന്ന അവരുടെ സംഭാഷണം ഈ അദ്ധ്യായത്തിനു വിഷയമാക്കിയിരിക്കുന്നു. ആ ദമ്പതിമാർ ഒരു ദിവസം ഉച്ചയ്ക്കുള്ള ഭക്ഷണവും നിദ്രയും കഴിഞ്ഞു് സ്വസ്ഥചിത്തരായിരിക്കുമ്പോൾ ഭാനുമതി ഒടുവിലെ വികൃതസ്വരൂപിണിയായ ലങ്കാലക്ഷ്മിയുടെ കഥ അവളുടെ ഭർത്താവിനെ ധരിപ്പിക്കുന്ന ഒരു സംഭാഷണം ആരംഭിച്ചു.

ഭാനു:—നമ്മുടെ പടിക്കു വെളിയിലുള്ള കാവൽമണ്ഡപത്തിൽ നമ്മുടെ കുലദേവതയായ ലങ്കാലക്ഷ്മി എത്തിയിരിക്കുന്നു. കേട്ടില്ലേ? കണ്ടില്ലേ?

ദുര്യോ:—ലങ്കാലക്ഷ്മിയോ? അവൾക്കു് ഇവിടെ എന്തു്?

ഭാനു:—നമ്മുടെ രാവണീയഹർമ്മ്യത്തിലെ കാവൽക്കാരിയെ അറികയില്ലേ?

ദുര്യോ:—അവൾ എന്തിനാണിപ്പോൾ ഇവിടെ വന്നതു്?

ഭാനു:—നമ്മുടെ കുലദേവതയെ ഇത്ര വേഗത്തിൽ മറന്നുപോ?

ദുര്യോ:—നമ്മുടെ സർവ്വകർമ്മസാക്ഷിയാണല്ലോ അവൾ.

ഭാനു:—ഞാൻ അവളെക്കണ്ടു സംസാരിച്ചു.

ദുര്യോ:—എന്നിട്ടോ?

ഭാനു:—അവൾ ഒരു മിരട്ടുകാരി, നമ്മെ ഭയപ്പെടുത്തുവാനായി വന്നിരിക്കയാണു്.

ദുര്യോ:—ഈശനും ബ്രഹ്മനും നമ്മെ ഭയപ്പെടുത്തുവാൻ കഴിയുമോ? നാം ആർ? അവർ ആർ?

ഭാനു:—നമ്മെ നരകത്തിലേയ്ക്കു കൂട്ടിക്കൊണ്ടു പോകുവാനായി വന്നിരിക്കയാണെപോലും.

ദുൎയ്യോ:—ഏതു നരകം? ഈ സ്വൎണ്ണവും വെള്ളിയും ഹൎമ്മ്യങ്ങളും ഈ പ്രതാപവും നരകത്തിൽ ഉണ്ടോ? അവളെത്തന്നെ ഇങ്ങോട്ടു വിളിക്കട്ടെ.

ഭാനു:—പള്ളിയറക്കാർ ആരവിടെ? എടാ! നീ പോയി ആ ലങ്കാലക്ഷ്മിയെ കൂട്ടിക്കൊണ്ടുവരിക. (എന്നു പള്ളിയറക്കാരനോടു് ആജ്ഞാപിച്ചു) മഹാത്മമാടികൾ. മഹാ മടിയന്മാർ. നമ്മെ കൊള്ളയിടുവാൻ വന്നൊട്ടിക്കിടക്കുകയാണു്.

ദുൎയ്യോ:—നരകം എന്നു കേൾക്കുമ്പോൾ ഞെട്ടുന്നു.

ഭാനു:—ഛേ! ഭീരുവോ? നമുക്കു് ഈ ദ്രവ്യം ഒക്കെ കൊണ്ടുപോയി നരകത്തിൽ അത്യുന്നതമായ സൗധമുണ്ടാക്കി മഹാരാജ്ഞിയെപ്പോലെ സുഖമായി താമസിക്കാം. അതിനു വേണ്ട ഏൎപ്പാടു ചെയ്യാം.

ദുൎയ്യോ:—അതെങ്ങനെ?

ഭാനു:—ഈ ലങ്കാലക്ഷ്മിയെ സ്വാധീനപ്പെടുത്തിയാലോ?

ദുൎയ്യോ:—നല്ലതു്, ഇവളാണോ? (എന്നു് ആ മറിക്കകത്തു രാവണസ്തോത്രങ്ങൾ പാടിയുംകൊണ്ടു വരുന്ന ലങ്കാലക്ഷ്മിയെ ചൂണ്ടിക്കൊണ്ടു് ഭാനുമതിയോടു ചോദിക്കുന്നു.)

ഭാനു:—ഓ. ഈ ദേവിതന്നെ. (എന്നു ലങ്കാലക്ഷ്മിയുടെ പാദങ്ങൾ ശിരസ്സുകൊണ്ടു മുട്ടി നമസ്കരിക്കുന്നു. അതു കണ്ടു ദുൎയ്യോധനനും അങ്ങനെ ചെയ്യുന്നു.)

ലങ്കാ:—അല്ലയോ മഹാമതേ! യമധൎമ്മരാജാവു കല്പിച്ചിട്ടു് ഞാൻ വന്നതാണു്. അവിടത്തെ തൃപ്പാദങ്ങളിൽ കാഴ്ചവയ്ക്കുവാനായി ഈ സുവൎണ്ണപ്പെട്ടി തന്നയച്ചിരിക്കുന്നു.

(എന്നു ദുര്യോധനന്റെ കൈയിലും ഭാനുമതിയുടെ കൈയിലും ഓരോ ചെറിയ നവരത്നഖചിതമായ പെട്ടി ഏല്പിക്കുന്നു.)

ഭാനു:—രാജാവിനു ക്ഷേമമോ?

ദുര്യോ:—(കോപിച്ചുകൊണ്ടു്) എന്തു രാജാവു്? നമുക്കു ദൂതയയ്ക്കുവാൻ ഇവൻ ആരു്?

ലങ്കാ:—അങ്ങനെ കോപിക്കരുതു്. ഈ സുവർണ്ണപ്പെട്ടി നവരത്നഖചിതമായിരുന്നാലും സാരമില്ല. ഉള്ളടക്കങ്ങൾ തുറന്നു നോക്കണം. (എന്നു രണ്ടു താക്കോലുകൾ കൊടുക്കുന്നു.)

ഭാനു:—ഇതു ജർമ്മൻകാരുടെ കൃത്രിമപ്രയോഗങ്ങളായിരിക്കുമോ? തുറക്കുമ്പോൾ പെട്ടി പൊട്ടി ഞങ്ങളെ നശിപ്പിക്കുമോ?

ലങ്കാ:—നിങ്ങൾക്കു് ഇതൊക്കെ ശാശ്വതമോ? എത്ര നാളത്തേയ്ക്കു്. നന്നായി ഓർക്കുവിൻ.

ഭാനു:—എനിക്കു മാത്രമോ? മററു രണ്ടു പെണ്ണുങ്ങൾക്കോ?

ലങ്കാ:—നിങ്ങൾ ദമ്പതിമാർ യമധർമ്മരാജാവിനോടു പ്രാർത്ഥിച്ചതുപോലെയുള്ള ശാപങ്ങൾ അടക്കംചെയ്തിട്ടുള്ള ഇത്തരം പെട്ടികൾ അവർക്കായി തന്നയച്ചവ അവർക്കു കൊടുത്തു.

ദുര്യോ:—ആ പെട്ടികൾ തുറന്നുവോ?

ലങ്കാ:—ഓഹോ! തുറന്നതും അടച്ചതും, അടച്ചതും തുറന്നതും ഞാൻ കണ്ടേ കണ്ടു.

ദുര്യോ:—എന്താണെന്നു ഞങ്ങളെ അറിയിക്കരുതേ?

ലങ്കാ:—അരുതേ? ഓഹോ! ആവാം. നീ എന്താണു യമധർമ്മരാജാവിനോടു പ്രാർത്ഥിച്ചിട്ടുള്ളതു്? പറയുക.

ദുര്യോ:— ഒന്നുമില്ല.

ലകാ:—ഒന്നുമില്ലേ? ആ നദീതീരത്തിലുള്ള കളിപ്പുരയിൽ ഗാന്ധാരിയുമായിട്ടുണ്ടായ ലഹള ഓൎമ്മിക്കുന്നുണ്ടോ? അന്നത്തെ ശപഥവും ഓൎക്കുന്നുണ്ടോ? നിന്നെയും നിന്റെ ധൃതരാഷ്ട്രരെയും ഒരു ചിതയിൽ വെച്ചുകെട്ടി എന്റെ കോപാഗ്നിയിൽ ദഹിപ്പിച്ചുയുള്ളാം എന്ന ശാപം മറന്നുപോയോ?

ദുൎയ്യോ:—ഇതാരു്?

ലകാ:—എന്നെ അറിയുകയില്ല. അല്ലേ?

ദുൎയ്യോ:—നീ ആരാണു്?

ലകാ:—ഈ ധൎമ്മക്ഷേത്രത്തിൽ മരിക്കുന്ന എല്ലാ കണക്കന്മാരുടെയും ഇഷ്ടകളും വാക്കുകളും സഞ്ചയിച്ചു ധൎമ്മരാജാവിനെ ധരിപ്പിക്കയും ധൎമ്മരാജാവു വിധിക്കുന്ന ശിക്ഷകൾ ആ ദുഷ്ടന്മാൎക്കു് എത്തിച്ചുകൊടുക്കയും ചെയ്യുന്നതു് എന്റെ ജോലി. അതിനായി ഭഗവാൻ എന്നെ നിയോഗിച്ചു

ദുൎയ്യോ:—എടീ! (ഭാനുമതിയോടു രഹസ്യമായി) ഇവളെ കൊന്നുകളഞ്ഞാലോ? ആരാണു നമ്മോടു ചോദിക്കുന്നതു്? ഇവൾ ആരെയും നരകത്തിലേക്കു കൊണ്ടുപോകരുതു്.

ഭാനു:—നല്ല ആലോചന, ഫലിക്കുമോ എന്നറിഞ്ഞില്ല.

ദുൎയ്യോ:—പാഞ്ചാലിയെ എന്റെ മടിയിൽനിന്നും വലിച്ചിട്ടു നെഞ്ചിൽ കേറിയിരുന്നു് അവളുടെ ചുണ്ടുകളെയും കുചങ്ങളെയും ഗുഹ്യസ്ഥാനത്തെയും മൎദ്ദിച്ചു കൊന്ന നിനക്കു് ഈ ലകാലക്ഷ്മിയെ പുറത്താക്കുവാൻ പ്രയാസമോ?

ഭാനു:—എന്തു പ്രയാസം. പക്ഷേ സാധിക്കുന്നതല്ല.

ദുൎയ്യോ:—എന്താണു നിൎവ്വാഹം? കോഴകൊടുത്തു സ്വാധീനപ്പെടുത്തിയാലോ? ഛേ! നമ്മുടെ ഈ ധനം കൊടു

ക്കുകേ? ഞാൻ ആൎക്കും ഇതേവരെ ധനം കൊടുത്തി ട്ടില്ല. ഇനി കൊടുക്കുന്നതുമല്ല. എന്റെ അച്ഛൻ ധൃതരാഷ്ട്രർപോലും ജീവിച്ചിരിക്കുവാൻ ആശയു ണ്ടെങ്കിൽ ദിവസംപ്രതി കോഴ തരണം. മന്ത്രിയാ യാലും, ജഡ്ജിയായാലും, ആരായാലും എനിക്കു കോഴ തരണം. എനിക്കു കോഴ തരാതെ ആൎക്കും സൂചി കുത്താൻ സ്ഥലം ധൎമ്മക്ഷേത്രത്തിൽ ഞാൻ അനുവദിക്കുന്നതല്ല. ബ്രഹ്മാവും, വിഷ്ണുവും, രുദ്രനും, ദുൎഗ്ഗയും, ചണ്ഡിയും, കാളിയും, കരാളിയും എല്ലാ ദേവതമാരും എനിക്കു കോഴ തരാതെ അവരേ അവ രുടെ ദേവാലയങ്ങളിൽ സ്വസ്ഥരായിരിക്കുവാൻ ഞാൻ സമ്മതിക്കില്ല. കള്ളർ. മഹാ മടിയർ. വേല ചെയ്യാതെ രാവും പകലും അപ്പം, വട, പായസം, പൊങ്കൽ, ത്രിമധുരം, പഞ്ചാമൃതം ഈ വക തിന്നു തിന്നു മടിയരായിപ്പോയി. ആ ഉദയഭാനുവിനെ നാട്ടിൽനിന്നും ആട്ടിക്കളഞ്ഞതുപോലെ ഇക്കൂട്ടങ്ങ ളെയും ഓടിച്ചേക്കുന്നുണ്ട്.

ലങ്കാ:—എന്തു്! ഞങ്ങളേ കുലമടക്കി നിന്ദിക്കുന്നുവോ? (എന്നു ദുൎയ്യോധനനേ നോക്കി ചിരിച്ചു.)

ദുൎയ്യോ:—ഈ ദേവന്മാർ ഒക്കെ കുറെ ശൎക്കരയും പഴവും വാങ്ങിക്കൊണ്ടു് എന്തെല്ലാം പ്രവൃത്തികൾക്കു സഹാ യിക്കുന്നു. പിന്നെ ഇവൎക്കെന്തു്?

ലങ്കാ:—ആ ദേവതമാർ നിന്റെ ശൎക്കരയും പഴവും ആവ ശ്യപ്പെട്ടുവോ? നിന്നെപ്പോലെയുള്ള മഹാമൂഢന്മാർ ആ ദേവതമാരെ സങ്കല്പിച്ചു് അവൎക്കു് ഇരിക്കുവാ നായി ദേവാലയങ്ങൾ സ്ഥാപിച്ചു. അതിനു ഹേതു മൂഢന്മാരുടെ ദുൎമ്മോഹമല്ലാതെ എന്താണു്?

ഭാനു:—വിഷ്ണുവിനും ശിവനും ദുൎഗ്ഗയ്ക്കും ഗന്ധൎവനും മററും ഉടുക്കുവാൻ പട്ടുകളും, ഭക്ഷിക്കുവാൻ ഫലങ്ങളും

പായസങ്ങളും യഥേഷ്ടം നൽകിയാൽ അവർ നമ്മെ സഹായിക്കുമല്ലോ. അതുപോലെ ഞങ്ങളുടെ പരദേവതയായി ഇവിടെ ഇരുന്നാൽ ഞങ്ങൾക്കു് രക്ഷയായിരിക്കും. ദേവി പ്രസാദിക്കണേ, അപരാധങ്ങൾ ക്ഷമിക്കണേ!

ലങ്കാ:—ഭൂമണ്ഡലത്തിലെങ്ങും ഇങ്ങനെയുള്ള മഹാപാതകന്മാർ ഈ ധർമ്മപുരിയിലല്ലാതെ ഇല്ല. ശിശുഹത്തി, സ്ത്രീഹത്തി, രാജഹത്തി, ബന്ധുഹത്തി ഈവക പാതകങ്ങളിൽ നിരതന്മാരായവരെ ഏതുഭൂമി താങ്ങും?

ദുര്യോ:—ഇവളെ ഇവിടെപ്പിടിച്ചു കെട്ടിയാലോ?

ലങ്കാ:—നല്ലതു്, പിടിച്ചുകെട്ടുക! നല്ലതു്.

ഭാനു:—അമ്മേ! പ്രസാദിക്കണേ! കോപിക്കരുതേ!

ദുര്യോ:—ഛീ! ഇവളെ ആട്ടി പുറത്തുകളയട്ടെ. ആരെടാ? ഇവളുടെ തലമുടിക്കുപിടിച്ചിഴച്ചു് നാട്ടിന്റെ പുറത്തുകളയട്ടെ.

ഭാനു:—അരുതേ, അരുതേ. സ്ത്രീ.........

ലങ്കാ:—എന്നാൽ ആകട്ടെ. പിടിച്ചുകെട്ടുവാൻ ഉള്ളവർ വരട്ടെ. (എന്നു് എഴുന്നേററു നിൽക്കുന്നു)

ദുര്യോ:—ദേവീ, മാതാവേ, ഭഗവതീ! പ്രസാദിക്കണേ, പ്രസാദിക്കണേ. (എന്നു കരയുന്നു)

ലങ്കാ:—മഹാപാതകികളേ! ആ പെട്ടി തുറന്നുനോക്കുക. (എന്നു പറഞ്ഞു മറഞ്ഞു.)

ഭാനു:—അത്ഭുതം! നാശകാലം അടുത്തു: സംശയമില്ല.

ദുര്യോ:—നശിച്ചാൽ എന്തു്? ഈ ശരീരം പോയാൽ വേറെ ഒന്നു്. നമ്മുടെ ധനമെങ്ങും പോകയില്ല. നമ്മുടെ ഹർമ്മ്യങ്ങളും എങ്ങും പോകയില്ല. പട്ടിയായോ പൂച്ചയായോ പാമ്പായോ കാക്കയായോ, എങ്ങനെയും

ഈ ധനവും ഈ സൗധങ്ങളും നമുക്ക് അനുഭവിക്കാം. എന്റെ ശാസ്ത്രം അങ്ങനെ.

ഭാനു:—ഉടമസ്ഥന്മാർ വേറേ, അവർ അനുഭവിക്കുന്നതു കണ്ടു പട്ടിയും പൂച്ചയും കൊതിക്കുംപോലെ—

ദുര്യോ:—അതിലെന്തു്! ഏതുവിധവും ഈ സാധനവും സൗധങ്ങളും നാം വിടുന്നതല്ല.

ഭാനു:—ഇതാ നമ്മുടെ വരുംജന്മം പറഞ്ഞതിനൊത്തിരിക്കുന്നല്ലോ.

ദുര്യോ:—എന്താണു്, അശ്വത്ഥാമാവു പറഞ്ഞതോ? എടീ! നീയും ഒരു ഘോരകാനനത്തിൽ ഉള്ള പാമ്പാവുക. എന്റേതോ, അടുത്തകാലം ഒരു കാർക്കോടകൻ. ഈ എന്റെ ദ്രവ്യങ്ങളും പാതകങ്ങളും സൂക്ഷിക്കുവാനായിട്ടു ഞാൻതന്നെ ഇവിടെ ഉണ്ടാകും. അശ്വത്ഥാമാവു ജ്ഞാനദൃഷ്ടിയിൽ കണ്ടതുപോലെ പറഞ്ഞിട്ടുള്ളതു്, എന്റെ വാസനയ്ക്കു ശരിയായിരിക്കുന്നു. ഒരു പാമ്പായാൽ എന്തു്? ദുഷ്ടനാകകൊണ്ടു് ആരും അടുക്കില്ല. ഇപ്പോഴും അങ്ങനെ അല്ലേ? മന്ത്രിയും ഉപമന്ത്രിമാരും എന്തകലെ നിൽക്കുന്നു. നീ കാണുന്നില്ലേ? നിന്നെക്കാണിക്കുവാനായിട്ടല്ലേ അവരുടെ ആ മര്യാദകളിൽ ഞാൻ ഇഷ്ടം ഭാവിക്കുന്നതു്. അതുകൊണ്ടു് ആ പാമ്പിന്റെ ചീററലും, അങ്ങനെ പഞ്ചപുച്ഛങ്ങളെയും കൈകൊണ്ടും കാലുകൊണ്ടും അടക്കി നിൽക്കുന്നവരോടു സഹജമാണു്. പാമ്പിനു മനുഷ്യനില്ലാത്ത ദീർഘായുസ്സും, ഒടുവിൽ ആദിത്യഭഗവാങ്കൽ ഐക്യവും സിദ്ധിക്കും.

ഭാനു:—എനിക്കതു കഴികയില്ല. പാമ്പും വേണ്ട പാമ്പിനോടുകൂടി പൊറുക്കുവാനും വയ്യേ!

ദുര്യോ:—എന്തു്, എന്നോടുകൂടി പാൎത്തു മതിയായോ! ഈ സ്വാതന്ത്ര്യം നിനക്കു് എവിടെ കിട്ടും?

ഭാനു:—ഈശ്വരൻതന്ന സ്വാതന്ത്ര്യം എനിക്കുണ്ടു്. ആരുംതന്നതല്ല. ഞാൻ നരകത്തിലായാലും, അത്യന്തമായ ഒരു നവരത്നശോഭയോടുകൂടിയ സൗധം തീൎത്തു്, അതിൽ എന്റെ നാ—കുട്ടിയും, വാ—യരും, എന്നുവേണ്ട നല്ല ഈട്ടിയും ഗന്ധവും ഉള്ള ശേവുകക്കാരോടും ഉൎവ്വശി രംഭ തിലോത്തമ മേനക മുതലായ സഖിമാരോടുംകൂടി താമസിക്കും. നരകവും സ്വൎഗ്ഗമാകുമല്ലോ.

ആ സമയം 'ഞാനുംകൂടെ' എന്നൊരു അശരീരിശബ്ദം ആകാശത്തിൽനിന്നും ഉണ്ടായി. ആ ശബ്ദം കേട്ടു ശരീരം ക്ഷീണിച്ചു മുഖം വിളറി കൈകാലുകൾ തളൎന്നു പല്ലുകൾ തമ്മിൽ കോൎത്തുകിടക്കുന്ന ആ ഭാനുമതിയെ ശുശ്രൂഷിക്കുവാൻ ദുര്യോധനനും സമീപിച്ചു. ആ ശുശ്രൂഷയുടെ പ്രതിഫലമായിട്ടോ എന്നു തോന്നുമാറു് ഭാനുമതീപാദങ്ങൾ തടവിയിരിക്കുന്ന ദുര്യോധനനു കിട്ടിയതു് രണ്ടുമൂന്നു പാദപ്രഹരമാണു്. ഈ അവശതയെപ്പററി കേട്ടിട്ടെന്നപോലെ ഡാക്ടർമാരും കുപ്പികളും മരുന്നുകളും പെട്ടികളിലും വണ്ടികളിലും ആയി ഓടി ഓടി എത്തിയതു കണ്ടു് അവരുടെ അടുക്കൽ എത്തി അവരോടു കുപിതനായിട്ടു് ഇങ്ങനെ പറഞ്ഞു.

ദുര്യോ:—ഈ മഹാക്ഷാമദേവതകളെ ഇവിടെ കടത്തിവിട്ട കാവൽക്കാരെ തല്ലി പുറത്താക്കട്ടെ.

ഡാക്ടർ:—അങ്ങനെ കല്പിക്കരുതേ! അടിയങ്ങൾ സാധുക്കളാണേ! ഇവിടുത്തെ ഹിതത്തിനു വിപരീതമായി നിൽക്കുന്നവരല്ല. അങ്ങനെ ചെയ്യുന്ന ദ്രോഹികളെ നാട്ടിൽനിന്നും കളയണം.

ദുര്യോ:—അതിനുതന്നെ ഇപ്പോൾ ആലോചന.

ഡാക്ടർ:—എന്തോ അകത്തു സുഖക്കേടെന്നു കേട്ടു. എങ്ങനെയോ?

ദുര്യോ:—ഛേ! സുഖക്കേടും ഇല്ല കുന്തവുമില്ല. പോയി തൊലയുവിൻ. എന്തിനു് ഈ വല്ലുകളെപ്പോലെ ഒട്ടുന്നതു്. ആരെടാ അവിടെ?

ശേവുകൻ:—സ്വാമി, അഭിമന്യു.

ദുര്യോ:—ക്ഷണം ആ മുറിയിൽ വിളിച്ചുകൊണ്ടുവാ. അങ്ങോട്ടു ഞാനും പുറപ്പെടുന്നു. (എന്നു പോയി)

ദുര്യോ:—എന്താ സാറേ, കണ്ടിട്ടു് എത്ര കാലമായി.

അഭിമന്യു:—ജോലി.

ദുര്യോ:—എന്തു ജോലി ഇരുന്നാൽ എന്തു്? അതിലും വലിയ ജോലി അല്ലയോ ഇവിടെ വരുന്നതു്. എന്നെ മുഖം കാണിക്കുന്ന ജോലി അല്ലയോ വലിയതു്?

അഭി:—വാസ്തവംതന്നെ. അവിടുത്തെ ആജ്ഞപോലെ.

ദുര്യോ:—ഛേ ആ ഉദ്യോഗം എന്തിനു്? മറേറതു് ആകട്ടെ. ആ ശപ്പൻ ഒരു വർഷത്തേയ്ക്കു കൊണ്ടുപോയി.

അഭി:—എന്നാൽ അതാണു നല്ലതു്. കുറേ താമസം ഉണ്ടെങ്കിലും നല്ലതു് അതാണു്. പിന്നെ സൊല്ലയും തീൎന്നു.

ദുര്യോ:—ആ ഉദ്യോഗം ഈ തുകയ്ക്കു കിട്ടുന്നതല്ല. പതിനായിരം വരാഹനിൽ കുറഞ്ഞാൽ മുതലാവുകയില്ല.

അഭി:—എന്തു സ്വൎണ്ണവും തരുന്നതിനു് മടിയില്ല. ആ ഉദ്യോഗത്തിൽ അടിയനെ ആക്കി നടത്തിക്കണേ എന്നൊരു പ്രാൎത്ഥനയേ ഉള്ളു. ഇവിടുന്നല്ലാതെ മറെറാരു ഗതിയും അടിയനില്ല.

ദുര്യോ:—അങ്ങനെ ആലോചിക്കാം. കേട്ടോ—സാർ—ആ പത്രാധിപരെക്കൂടി നാട്ടിൽ നിന്നും പുറത്തു കളഞ്ഞാലോ?

അഭി:—നല്ലതു്. അയാളാണു് ആ ഉദയഭാനുവിനേ ചീത്തയാക്കിയതു്. എന്തു പത്രാധിപർ?

ദുര്യോ:—ഈ നാട്ടിൽ ബലമുണ്ടോ? എങ്ങനെ?

അഭി:—ഛെ, ഉദ്യോഗക്കഷണം എറിഞ്ഞാൽ കടിച്ചുപിടിക്കാത്ത നായ്ക്കളും ചെന്നായ്ക്കളും ഉണ്ടോ? കക്ഷി എന്നു പറയുവാൻ തന്നെ ഇല്ല. അശ്വത്ഥാമാവു ചൂഡാമണിയും പറിച്ചെറിഞ്ഞിട്ടു വനത്തിലേയ്ക്കു പോയി. ഉദയഭാനുവും പോയി. ഇനിയൊരു പത്രാധിപർ മാത്രം. അല്ലാതെ ഈ നാട്ടിൽ ആരും ഇല്ല.

ദുര്യോ:—നാരായണബ്ഭ്രാന്തനോ?

അഭി:—ഭ്രാന്തിയും വിഭ്രാന്തിയുമില്ലാത്ത ഒരു സത്വമാണു്.

ദുര്യോ:—ഭ്രാന്തനല്ലേ? കേസുകൊടുവാൻ ആരും ഇല്ലല്ലോ.

അഭി:—വേണ്ട. ഭ്രാന്തനേ വിട്ടേയ്ക്കുകയാണുത്തമം.

ദുര്യോ:—എന്നാൽ പത്രാധിപരെ നാട്ടിൽ നിന്നും പുറത്തു കളയാം. അവനേ ക്ഷുദ്രം ചെയ്തു നശിപ്പിച്ചാലോ? നാരായണബ്ഭ്രാന്തൻ പിന്നെ എന്തു ചെയ്യും? തനിയേ അടങ്ങും.

(ഒരു ശേവുകൻ പുറത്തു നിന്നും അകത്തു ചെന്നിട്ടു് ആശാൻകുട്ടി വന്നു തൃപ്പാദം കാണുവാനായി കാത്തുനിൽക്കുന്നു എന്നു ദുര്യോധനനെ അറിയിച്ചു. അപ്പോൾ ദുര്യോധനൻ അഭിമന്യുവിനോടു് ഇങ്ങനെ പറഞ്ഞു.)

ദുര്യോ:—സാറേ, പിന്നീടു കാണാം. അകത്തെന്തോ സുഖക്കേടു്. അതിലേയ്ക്കു പ്രശ്നക്കാരൻ വന്നിരിക്കയാണു്. പിന്നീടു കാണാം. (അഭിമന്യുവിനെ പുറത്തു പാ

ഞെരയയ്ക്കുന്നു.) [പ്രശ്നക്കാരനോട്] അല്ല, കുറേനേരമായോ? ഇരിക്കുക. ഒരു രഹസ്യപ്രശ്നം നോക്കണം. അതിനാണ് ആളയച്ചതു്. കാലതാമസം പാടില്ല.

പ്രശ്നക്കാരൻ:—അങ്ങനെ ആവാം. അവിടുത്തെ കല്പന പോലെ. പ്രശ്നം ആരുമ്പോഴിക്കണമെന്നില്ല. ദൂതലക്ഷണംകൊണ്ടു പരമാർത്ഥം ഒക്കെ ഗ്രഹിച്ചുകഴിഞ്ഞിരിക്കുന്നു.

ഉദ്യോ:—നന്നായി. കേൾക്കട്ടെ.

പ്രശ്ന:—ദൂതലക്ഷണം ശുഭമല്ല. ആകപ്പാടെ കലാശിക്കാറായി എന്നാണ് തോന്നുന്നതു്.

ഉദ്യോ:—നമുക്ക് ഇനിയും ശത്രുക്കൾ ഉണ്ടോ? ആരാണ് കേൾക്കട്ടെ.

പ്രശ്ന:—പ്രശ്നംകൊണ്ടു് തെളിയുന്നില്ല. ഏതോ ഗൂഢപുരുഷനാണ്. ഞങ്ങളുടെ ഈ പ്രശ്നങ്ങൾക്കൊ ആ പുരുഷനെ അറിയുവാൻ കഴിയുന്നില്ല.

ഉദ്യോ:—ശത്രുക്കളൊക്കെ നശിച്ചില്ലേ. ഇനി ആരാണ്? നകുലനും സഹദേവനും രണ്ടുപട്ടികൾ. അഭിമന്യുവും ഘടോൽക്കചനും രണ്ടു നരികൾ. മററുള്ളവക്ക് ഒരു കഥയുമില്ല.

പ്രശ്ന:—കഥയുള്ളവർ പല രണ്ടു ശത്രുക്കളായിട്ടു്. രാവും പകലും തമ്മിൽ ശത്രുക്കളല്ലയോ? എന്നിട്ടും രണ്ടും ചേർന്നല്ലേ സദാ ഇരിപ്പു്?

ഉദ്യോ:—അതുപോലെ നമ്മുടെ ശത്രുക്കൾ നമ്മോടു ചേർന്നിരിക്കുന്നവർ തന്നെ.

പ്രശ്ന:—അതെന്തിന്? നമ്മുടെ സ്വന്ത പ്രവൃത്തികൾ തന്നെയാണ് നമ്മുടെ ശത്രുക്കൾ. മററുള്ളവരെ എന്തിനു സംശയിക്കുന്നു?

ഉദ്യോ:—എന്താണ് കുറേ മുമ്പേ ഒരു അശരീരി പുറപ്പെട്ടതു്?

പ്രശ്ന:—(ആലോചിച്ചിട്ട്) അതൊരു പ്രേതശബ്ദമാണു കേട്ടതു്. തന്റെ സപാഹസ്സങ്ങളാൽ ഹതയായ ഒരു സ്ത്രീപ്രേതം പുറപ്പെട്ടുവിച്ചതാണു്. ആ പ്രേതം ഒരു ശത്രു.

ദുര്യോ:—അതിനെ ഹോമിച്ചു നശിപ്പിച്ചുവല്ലോ.

പ്രശ്ന:—ആ പ്രേതത്തെ നശിപ്പിക്കാൻ കഴികയില്ല. ഹന്താവിന്റെ കുലവും വംശവും മുടിഞ്ഞിട്ടേ ആ പ്രേതം അഭാവത്തെ പ്രാപിക്കയൊള്ളൂ. വിശേഷിച്ചും കാമചാരിയായി യൗവ്വനയുക്തയായി·········

ദുര്യോ:—വേണ്ട. വേണ്ട. പ്രസംഗംമതിയാക്കുക. പിന്നെ എന്താണു്?

പ്രശ്ന:—ഇവിടത്തെ ദ്രോഹങ്ങൾതന്നെ രണ്ടാമത്തെ ശത്രു.

ദുര്യോ:—എന്തു ദ്രോഹം?

പ്രശ്ന:—പരമാത്ഥം വിളിച്ചു പറയട്ടയോ? നിഗ്രുഢ ഭൂമി തന്നെയല്ലേ?

ദുര്യോ:—ആവാം.

പ്രശ്ന:—മാതൃഗമനം അതികഷ്ടമാണു്. മാതാവിനും അതു് ഘോരമഹാപാതകമല്ലയോ?

ദുര്യോ:—ഛീ എന്റെ മാതാവു മരിച്ചിട്ടു കാലം എന്തായി? അബദ്ധം, അസംഭവ്യം.

പ്രശ്ന:—തന്റെ മാതാവും തന്റെ ഭാര്യമാരുടെ മാതാവും തനിക്കു മാതാക്കന്മാരല്ലയോ?

ദുര്യോ:—ഹും. അതിലെന്തു്; കെട്ടുമറുപ്പും ജാതിക്കാരല്ലല്ലോ. എന്തുമാതാവു്, എന്തുപുത്രി.

പ്രശ്ന:—ശാസ്ത്രം ഇങ്ങനെ വകതിരിക്കുന്നു.

ദുര്യോ:—അതിലേയ്ക്കു പ്രതിവിധി എന്തു്?

പ്രശ്ന:—മാതൃഗമനം ചെയ്ത പുരുഷൻ ഇരുമ്പുകൊണ്ടു

ണ്ടാക്കി ചുട്ടുപഴിപ്പിച്ചിട്ടുള്ള ഒരു സ്ത്രീവിഗ്രഹത്തെ ആലിംഗനംചെയ്തിട്ടേ മഹാപാതകംനശിക്കയൊള്ളു.

ദുര്യോ:—ആ പൊട്ടശാസ്ത്രത്തെ ദൂരെ എറിയണം. പിന്നെ—

പ്രശ്ന:—എറിയുന്നോ? ആ ഗ്രഹങ്ങൾ ഏററവരെ കാണുന്നോ? [എന്നു ദുര്യോധനനെ മാളികയ്ക്കുപ്പുറത്തു് അസ്തമിക്കുന്ന സൂര്യനെ നോക്കുവാൻ ആവശ്യപ്പെട്ടു.]

ദുര്യോ:—(നോക്കി അന്ധനായിട്ടു്) ഇതിനെ ഒക്കെ ഞാൻ ഹിംസിച്ചതാണോ? കണ്ണുപോയതും കാലൊടിഞ്ഞതും ചെകിടുപൊട്ടിയതും പല്ലുപോയതും ദുരിതം! ദുരിതം! കാണണ്ടാ, കാണണ്ടാ, കാണണ്ടാ!

പ്രശ്ന:—ഒക്കില്ല, ഇപ്പോൾ കാണണമെന്നില്ല. അവരെക്കാണേണ്ടകാലം അടുത്തിരിക്കുന്നു.

ദുര്യോ:—ഇന്ദ്രജാലം—മഹേന്ദ്രജാലം. ജാലക്കാരെ വിശ്വസിക്കുന്നതെങ്ങനെ?

പ്രശ്ന:—ഇതാണു കടിഗ്രഹം. ഈ ഗ്രഹങ്ങൾ ഒന്നൊന്നായി ഏററു് അനുഭവിക്കുന്നതിനു് അങ്ങയുടെ അനന്തജന്മങ്ങൾ ഭാവിയിൽ കാണുന്നില്ലയോ?

ദുര്യോ:—കോടികോടി ജന്മങ്ങൾകൊണ്ടെങ്കിലും ഈ ദുരിതങ്ങൾ ഒടുങ്ങുമോ?

പ്രശ്ന:—ഒടുങ്ങുവാൻ പ്രയാസം.

ദുര്യോ:—ഈ ജന്മത്തൊന്നുമില്ലല്ലോ. പിന്നത്തെ കാര്യം പിന്നെ.

പ്രശ്ന:—ഈ ജന്മത്തേയ്ക്കും പ്രാരബ്ധദുഃഖം അധികം ഉണ്ടെന്നു കാണുന്നു.

ദുര്യോ:—ഇനി എന്തുദുഃഖം? എനിക്കാകട്ടെ സന്താനങ്ങൾക്കാകട്ടെ ദാരിദ്ര്യം അനുഭവിക്കേണ്ടതില്ല. തീർച്ച തന്നെ.

പ്രശ്ന:—അങ്ങനെ പറയുവാൻ പാടില്ല. എന്തു നിധി കിട്ടിയും തൃപ്തിയില്ലാത്തവൻ മഹാദരിദ്രൻതന്നെ. ന്യായാർജ്ജിതധനമായി ഒരു ചില്ലിക്കാശുപോലും അവിടുത്തേയ്ക്കുണ്ടാവുകയില്ല. പിടിച്ചു പറിച്ചതും മോഷ്ടിച്ചതും അപഹരിച്ചതും ചതിച്ചതും കളിപ്പിച്ചതും കോഴവാങ്ങിയതും കുടിദ്രോഹം ചെയ്തതും ഈശ്വരദ്രോഹം ചെയ്തതും സ്ത്രീകളെ ക്രയവിക്രയം ചെയ്തതും ഇങ്ങനെ അനാവധി ദ്രവ്യം അധീനത്തിൽ വന്നുചേർന്നിട്ടുണ്ടായിരിക്കും. ദ്രവ്യത്തെ അല്ല മഹാപാപസഞ്ചയത്തെയാണു് ധനം എന്നു് അവിടുന്നു വിചാരിച്ചിരിക്കുന്നതു്. അവിടുത്തെ സർവ്വധനവും മലിനംതന്നെ.

ദുര്യോ:—എടോ! സ്വർണ്ണവും വെള്ളിയും നവരത്നങ്ങളും ശുദ്ധമാണു്. എന്തു ശോഭ! നോക്കുക. അഴുക്കില്ല പുഴുക്കില്ല.

പ്രശ്ന:—ധനം എന്നാൽ കർമ്മഫലം. സൽക്കർമ്മങ്ങളുടെ ഫലം. ദുഷ്കർമ്മങ്ങളുടെ ഫലവും ധനംതന്നെ.

ദുര്യോ:—പണമല്ലേ? എന്തായാലെന്തു്? എങ്ങനെ സമ്പാദിച്ചാലെന്തു്? പണത്തിൽ പാപംകൂടി ഒട്ടിയിരിക്കുമോ?

പ്രശ്ന:—പണത്തിലോ? ശരീരത്തിലും മനസ്സിലുംകൂടി പാതകങ്ങൾ ഒട്ടിയിരിക്കും.

ദുര്യോ—അതൊക്കെ പിന്നത്തേ കഥയല്ലേ? ശ്മശാനത്തിനപ്പുറമല്ലേ? ഇപ്പുറത്തു പണംതന്നേ വലിയതു്. പണം ഏതുപിണിയും തീർക്കും. പണമില്ലാതെ ഭാര്യയില്ല, പുത്രനില്ല, അനുജനില്ല, ജ്യേഷ്ഠനില്ല, ബന്ധുവില്ല. പണംതന്നേ വലുതു്. ഏതുവിധത്തിലും

പണം സമ്പാദിക്കണം. പ്രായശ്ചിത്തകൎമ്മങ്ങളും പണം കൊണ്ടേ നിൎവ്വഹിക്കൂ.

പ്രശ്ന:—ഈ ജ്ഞാനം പണത്തിനുതന്നെയാണു് ഇവിടെ എത്തിയതു്. എന്നാൽ ആ പണം ഉടൻ ചെലവാക്കി ഞാൻ ഞങ്ങളുടെ നിത്യാവശ്യങ്ങൾ നിൎവ്വഹിക്കുന്നു. ആ ആവശ്യങ്ങൾക്കായിട്ടു വേലചെയ്യുന്നു. പണം കൂട്ടിവച്ചു നാട്ടിലേ പ്രയത്നം നശിപ്പിക്കുന്നില്ല.

ദയ്യോ:—പണം കൂട്ടിവച്ചു കാണുന്നതിനു് കൗതുകമുണ്ടല്ലോ. സ്വൎണ്ണം-രത്നം-കനകം-തങ്കം ഈ നല്ല വസ്തുക്കൾ പൎവ്വതംപോലെ കുന്നിച്ചുകാണുന്നതിനു് എന്തു കൗതുകം?

പ്രശ്ന:—ആ സമ്പ്രദായം പണത്തെ കൊല്ലുന്നു. ഞങ്ങൾ പണം ചെലവുചെയ്തു വ്യവസായത്തെ രക്ഷിക്കുന്നു. പണത്തിന്റെ ധൎമ്മം വ്യയം ആകുന്നു. പണം വ്യവസായത്തിനു വിനിയോഗിക്കാതെ വച്ചു പൂട്ടിയിടുന്നതു മഹാപാതകം. ഈ നാട്ടിലേ പണം മുഴുവനും ഇവിടത്തെയ്യൂാണധീനം. ആ പണമാണു ചേൎത്തിവിടെ സൂക്ഷിച്ചിരിക്കുന്നതു്. എന്തു വ്യവസായം ഇങ്ങനെ പണം പൂട്ടിവയ്ക്കുന്നതുകൊണ്ടു നഷ്ടപ്പെട്ടുപോയിരിക്കുന്നു. ഇതാണു കുടിദ്രോഹം. കുടികളുടെ വ്യവസായത്തേ ദ്രോഹിക്കുന്നതു കുടിദ്രോഹം അല്ലേ?

ദയ്യോ:—ഞാൻ കുടികളെ ഹിംസിക്കുന്നില്ലല്ലോ?

പ്രശ്ന:—ഇല്ലേ! ഉദ്യോഗം വിൽക്കുന്നതു കുടിദ്രോഹമല്ലയോ? ഉദ്യോഗക്കാരൊക്കെ ഈ നാട്ടിലെ കുടിയാനവന്മാരാണു്. അവൎക്കു് ഈ നാട്ടിലേ ഭരണകോയ്മയുടെ എന്തുദ്യോഗത്തിനും അവകാശം ജന്മംകൊണ്ടുതന്നേ സിദ്ധിക്കുന്നു. വിദ്യാഭ്യാസംകൊണ്ടു് അവർ

അർഹിക്കുന്നു. അങ്ങനെ അവകാശം ഉള്ളവരുടെ പക്കൽനിന്നും ധനംവാങ്ങി അവക്ക് ഉദ്യോഗങ്ങൾ വില്ക്കുന്നതു ദ്രോഹമല്ലയോ? പിന്നെയും, അന്യനാട്ടുകാരുടെ പക്കൽനിന്നും വരാഹൻ വാങ്ങി അവക്ക് ഈ നാട്ടിലെ ഉദ്യോഗപദങ്ങൾ നൽകുന്നതു ദ്രോഹമല്ലയോ?

ദ്യോ:—അവക്ക് ഓരോ കാര്യങ്ങൾ സാധിച്ചുകൊടുത്തിട്ട് അവർ ഏതാനിക്കു സമ്മാനം തരുന്നതു ഞാൻ വാങ്ങുന്നു. അതിലെന്തു്?

പ്രശ്ന:—കുടികൾക്കുണ്ടാകുന്ന സങ്കടങ്ങൾ തീർക്കുന്നതിനു കോയ്മ ബാദ്ധ്യപ്പെട്ടിരിക്കുന്നു. അങ്ങനെയിരിക്കുമ്പോൾ കോയ്മയെ അടിമപ്പെടുത്തി ഭരണകോയ്മയുടെ അധികാരത്തെ അപഹരിച്ചു സ്വന്തമായി ധനം ഉണ്ടാക്കുന്നതു മഹാപാതകത്തിലും മഹാപാതകം. കുടികൾക്കു യാതൊരു പ്രതിഫലവും കൊടുക്കാതെ ഉദ്യോഗലബ്ധിക്കും സങ്കടനിവൃത്തിക്കും അവകാശം ഉണ്ടു്.

ദ്യോ:—ആരെടാ! ഈ പ്രശ്നക്കാരനേ, പുറത്താക്കിക്കളയെടാ? ഇങ്ങനെ പറയുവാനാണോ ഇവിടെ വന്നതു്? ഇവൻ ശത്രുപക്ഷത്തിൽ ചേർന്നവൻതന്നെ. അവിടെപ്പോയി പ്രശ്നം പറഞ്ഞതിനു ദക്ഷിണ വാങ്ങിക്കോ. ഇവിടെത്തരുന്ന ദക്ഷിണ ഗളഹസ്തവും മുതുകിൽ പ്രഹാരവുംതന്നെ.

പ്രശ്നക്കാരനെ വേഗത്തിൽ പറഞ്ഞയയ്ക്കുന്നതിനു ദ്യോധനനു പ്രത്യേകം കാരണമുണ്ടായിരുന്നു. ദ്യോധനൻ തന്റെ വിശ്വാസത്തെ അപ്പടി സമ്പാദിച്ചിരുന്ന വിശ്വവിശ്രുതനായ ക്ഷുദ്രകാരി, തന്നെക്കാണുന്നതിനു വന്നുനിൽക്കുന്ന വിവരം അറിയുകയാൽ പ്രശ്നക്കാരനേ

പുറത്താക്കി ക്ഷുദ്രകാചാരിയേ കാണുവാൻ ബദ്ധപ്പെടുകയായിരുന്നു. ധർമ്മക്ഷേത്രത്തിലുള്ള പല ക്ഷുദ്രകന്മാരുടെയും സഹായം ദുര്യോധനൻ വരിച്ചിട്ടുണ്ടു്. അവർക്കു സ്ത്രീവശ്യം, രാജവശ്യം, ശത്രുവശ്യം, ശത്രുമാരണം മുതലായ ദുര്യോധനന്റെ ആവശ്യങ്ങൾ നിർവഹിക്കുവാൻ കഴിയുന്നതുപോലെ മററുവക കർമ്മികൾക്കു കഴിയുന്നതല്ല. ഹിന്ദുമതഗ്രന്ഥങ്ങളുടെ ഏറിയോരുഭാഗം ക്ഷുദ്രകർമ്മങ്ങൾക്കായി നീക്കിവച്ചിട്ടുള്ളതു രഹസ്യമല്ല. അജ്ഞാനശാസ്ത്രങ്ങളിൽ ക്ഷുദ്രം പ്രധാനപ്പെട്ടതു്. ക്ഷുദ്രകനെ ആരും ഭയപ്പെടും. ഒരു തകിടോ ഒരു മരുന്നോ ഒരു മന്ത്രമോ ഒരു യന്ത്രമോ ഒരു ഹോമമോകൊണ്ടു് ഏതും സാധിക്കുവാൻ കഴിയുമെന്നുള്ള മൂഢവിശ്വാസം ധാർമ്മികന്മാർക്കു പരമ്പരയായി സിദ്ധിച്ചിട്ടുള്ളതാണു്. ഒരു വെറും ശരീരശുശ്രൂഷകന്റെ നിലയിൽനിന്നും ഈ സ്ഥാനമാനങ്ങളും ദ്രവ്യങ്ങളും സൗധങ്ങളും ദുര്യോധനനു ലഭിക്കുവാൻ സംഗതിയായതു ക്ഷുദ്രകർമ്മംകൊണ്ടാണെന്നു് അവനും ധാർമ്മികന്മാരും വിശ്വസിക്കുന്നുണ്ടു്. അതിനാൽ ദുര്യോധനനു് എന്തെങ്കിലും അപകടം നേരിടുമ്പോൾ ക്ഷുദ്രകനെയാണു് ആദ്യമായിട്ടു് അന്വേഷിക്കുക. ഉദയഭാനുവിനെ നാട്ടിനു പുറത്താക്കിയതുകൊണ്ടു തൃപ്തിപ്പെടാതെ അവനെയും ഉദയഭാനുവിന്റെ കൂട്ടുകാരനായ പത്രാധിപരെയും നശിപ്പിക്കുന്നതിനു ക്ഷുദ്രകർമ്മമാണു് അത്യാവശ്യപ്പെട്ടിരിക്കുന്നതു് എന്നു ദുര്യോധനൻ നിശ്ചയിക്കയും അതിനായി ദുര്യോധനന്റെ വിശ്വാസമിത്രമായ ക്ഷുദ്രകാചാരിക്കു് ആളയയ്ക്കുകയും ചെയ്തിട്ടുണ്ടായിരുന്നു. അവനേകണ്ടപ്പോൾ മതിമറന്നുപോയി എന്നു പറഞ്ഞാൽ ഏതും പോരാ. ദുര്യോധനൻതന്നേ പുറത്തുചെന്നു ക്ഷുദ്രകാചാരിയെ സൽക്കരിച്ചു ഗൃഹാന്ത

ത്തിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. അവനുമായി ഒരു ഗൂഢ സംഭാഷണത്തിൽ ഏറെനേരം വ്യയംചെയ്തു. അതിന്റെ ഫലമായി അടുത്ത ദിവസംമുതൽ ശത്രുസംഹാരഹോമം ആരംഭിക്കുവാൻ നിശ്ചയിക്കയും അതിനു വേണ്ട കോപ്പുകൾ കൂട്ടുവാനായി കാര്യക്കാരന്മാരെ നിയോഗിക്കയും ചെയ്തു.

---

# അദ്ധ്യായം 15.

## "ഗുഹാപ്രവേശം"



ഉദയഭാനു ദേഹത്തെ തൃണവൽക്കരിച്ചു ജീവിതമത്സരത്തിൽ പോർചെയ്യുന്നതിനു് അഭ്യസിച്ചിട്ടുള്ള ഒരു മഹാവീരനും ധീരനും ആയിരുന്നു. ദേഹമേ പ്രമാണം എന്നു്—ആഹാരം—നിദ്ര—മൈഥുനം ഇതുകളിൽ സദാ നിരതനായി—ജീവിക്കുവാനല്ല ഉദയഭാനുവിനു സിദ്ധിച്ച വിജ്ഞാനം അവനെ പ്രേരിപ്പിച്ചിട്ടുള്ളതു്. ഭാരതീയർ പണ്ടു് അവരുടെ സന്താനങ്ങൾക്കു നൽകിവന്ന വിദ്യാഭ്യാസം ശാരീരകമായിരുന്നില്ല. ശാരീരജീവിതത്തെ സുഖപ്പെടുത്തുവാനും സൗകര്യപ്പെടുത്തുവാനും ഉള്ള സാമഗ്രികൾ സംഭരിച്ചും, അവയെ വിനിയോഗിച്ചു തൃപ്തിപ്പെടുവാൻ ഇന്നത്തെ നവീനവിദ്യാഭ്യാസം നമ്മുടെ പാഠശാലകളിൽ വിദ്യാർത്ഥികളെ ഒരുക്കിവരുന്നു. വൈദികകാലങ്ങളിൽ അങ്ങനെയുള്ള വിദ്യാഭ്യാസം അന്നത്തെ അദ്ധ്യാപകന്മാരായിരുന്ന ഋഷീശ്വരന്മാർ നൽകിവന്നിരുന്നില്ല. ഇരുപത്തഞ്ചുവർഷത്തെ വേദാഭ്യാസവും ശാസ്ത്രാഭ്യാസവുംകൊണ്ടു വിജ്ഞാനം

സമ്പാദിച്ചു മടങ്ങിയ യുവാവിനെനോക്കി അവൻെറ പിതാവു് ഇങ്ങനെ പറഞ്ഞു:—"നീ അറിയേണ്ടതു് അറിഞ്ഞില്ല. നിൻെറ അഹങ്കാരം നിന്നെ വിട്ടു പോയിട്ടും ഇല്ല." ഇതാണു് ആ പിതാവു് അന്നു പറഞ്ഞതു്. വിദ്യാഭ്യാസത്തിൻെറ ഒരേ ഉദ്ദേശ്യം, മനസ്സിലെ രാഗദ്വേഷാദികൾ നീക്കി മനസ്സു ശുദ്ധമാക്കി ആ മനസ്സുകൊണ്ടും അതിനു യോജിച്ച വാക്കുകൾകൊണ്ടും ക്രിയകൾകൊണ്ടും ദൈവത്തെ ആരാധിച്ചു ജന്മസാഫല്യം നേടുകയാണു് അതിനാണു നാം നമ്മുടെ ബാല്യകൗമാരയൗവനദശകൾ വിനിയോഗിക്കേണ്ടതു്. അഹങ്കാരമാണു ലോകസമാധാനത്തെ നശിപ്പിക്കുന്നതു്. ആ അഹംകാരത്തെ നീക്കുവാനാണു വിദ്യാഭ്യാസപ്രവൎത്തകന്മാർ ശ്രമിക്കേണ്ടതു്. അഹംകാരം തന്നെയാണു മമതയെ പോഷിപ്പിക്കുന്നതു്. രാഗദ്വേഷാദികളെ ഇളക്കുന്നതും ഈ മമതതന്നെ. ഇങ്ങനെ ശുഭമായ വിദ്യാഭ്യാസത്തിൻെറ ഫലം ദേഹത്തേ ഭയന്നു ജീവിക്കുന്നതല്ല. ഭയം ശാരീരകജീവിതത്തിൻെറ ഫലമാണു്. ആഹാരം-നിദ്ര-മൈഥുനം ഇവയിലെ ആസക്തിയാണു ഭയം നമ്മിൽ ഉൽപാദിപ്പിക്കുന്നതു്. ഈശ്വരാരാധന സത്യമായ വാക്കുകൊണ്ടും ശുഭമായ ചിന്തകൾകൊണ്ടും ഹിംസകലരാത്തയുള്ള പ്രവൃത്തികൾകൊണ്ടും നിൎവഹിക്കേണ്ടതാണു്. അതിനു് പുഷ്പങ്ങളും പത്രങ്ങളും ചിത്രാംശങ്ങളും വാദ്യഘോഷങ്ങളും ഒട്ടുംതന്നെ ആവശ്യമില്ല. ഈശ്വരപൂജ എന്നതു സൎവ്വജനങ്ങളെയും ആരാധിക്കുന്നതുതന്നെ. അവരുടെ ക്ഷേമം ഉദ്ദേശിച്ചു പ്രവൎത്തിക്കുന്നതുതന്നെ നിർദ്ദോഷമായ ഈശ്വരഭക്തി. അച്ചുണ്ണമുള്ള വിദ്യാഭ്യാസം ആസ്പദിച്ചിട്ടുള്ള ഉദയഭാനു ധൎമ്മപുരിയിലും മധുപുരിയിലും ഉദ്യോഗം കിട്ടാഞ്ഞു ക്ലേശിക്കയല്ല ചെയ്തതു്. അവൻെറ ഉദ്യോഗം പൊതുജനനന്മയ്ക്കു പ്രവൎത്തി

ക്കുന്നതു തന്നെ എന്നു നിശ്ചയിച്ചു് അതിനു് വേണ്ട ഉപദേശം ലഭിക്കുവാൻ വേണ്ടി മഹാത്മാക്കളെ അന്വേഷിച്ചു ഹിമവൽപൎവ്വതാരണ്യത്തിലേയ്ക്കു പോയി. അവിടെ അവനേ കടുവാ പിടിച്ചു തിന്നുവോ അതല്ല, വല്ല ഗുഹകളിലും കടന്നു പട്ടിണി കിടന്നു ചത്തുവോ, അതല്ല വല്ല തസ്കരന്മാരും അവനേ കണ്ടെത്തി കഴുത്തുവെട്ടി കൊന്നുവോ എന്നൊക്കെ ദുൎയ്യോധനാദികൾ ശങ്കിച്ചു. എങ്കിലും ഉദയഭാനു നേരെ ഹിമവൽപൎവ്വതപംക്തി കടന്നു ചില മഹാത്മാക്കളേ കാണുവാൻ തേടിനടന്നു. പുഷ്പദന്താറിയുടെ ചതിയിൽ അകപ്പെട്ട ദേവിയെയും, ശാൎമ്മിയാരുടെ ഗൃഹം വിട്ടു പുറത്തുപോയതിൻ പിന്നെ ആരുടെ അന്വേഷണങ്ങളിലും ആൎക്കും കാണുവാൻ സംഗതിയായില്ല. അതുകൊണ്ടു നിധിയിലേ കാരണവരും ഉദയഭാനുവിന്റെ അച്ഛനമ്മമാരും മററു മിത്രങ്ങളും അവർ മരിച്ചുപോയി എന്നു തന്നേ വിശ്വസിച്ചു വ്യസനിച്ചു കാലയാപനം ചെയ്തു വരുന്നു.

ഇക്കാലത്തു മധ്യക്ഷേത്രത്തിൽ രാജ്യഭരണകോയ്മയോടു ജനങ്ങൾ ക്ഷോഭിക്കുന്നവരായിട്ടു് ആ കോയ്മയെ ഇളക്കുവാനായി ജനങ്ങൾ കൂട്ടമായി യോഗങ്ങൾ കൂടുകയും വ്യവസ്ഥകൾ നിശ്ചയിക്കുകയും ചെയ്തുവന്നു. മധ്യക്ഷേത്രത്തിലെ ജനങ്ങളും രണ്ടു വലിയ ശാഖകളായിപ്പിരിഞ്ഞു്, ഭരണകോയ്മയേ എതിൎക്കുവാൻ ആരംഭിച്ചു. ആ രണ്ടു ശാഖയിലും ഉൾപ്പെടാതെ അസംഖ്യം ജനങ്ങൾ ഉണ്ടു്. അവർ ആ കോയ്മയേ സഹായിക്കുന്നവരായിട്ടു് ആ കോയ്മയുടെ അധീനത്തിലുള്ള ഉദ്യോഗങ്ങൾ സ്വാധീനപ്പെടുത്തിയുംകൊണ്ടു് ആ കോയ്മയുടെ പ്രീതിക്കായി കോയ്മയെ എതിൎക്കുന്നവരേ പിടിച്ചു വിസ്തരിക്കാതെ കാരാഗൃഹത്തിൽ അടച്ചിട്ടു കഷ്ടപ്പെടുത്തുകയും മൎദ്ദിക്കയും കഴുമരത്തിലേറ്റി

തൂക്കിക്കൊല്ലുകയും വെടിവച്ചു കൊല്ലുകയും ചെയ്തുവന്നു. ഭരണത്തിൽ ഉൾപ്പെട്ട ജനങ്ങൾക്കു ക്ഷേമം ഉണ്ടാക്കുവാനായിട്ടാണു കോയ്മ എല്ലായ്പോഴും യത്നിക്കേണ്ടതു്. കോയ്മയുടെ ഭരണാധികാരം ഒരു കൂട്ടം വിദേശീയരുടെ അധീനത്തിൽപ്പെട്ടിരിക്കകൊണ്ടു ജനങ്ങളെ ആയുധം ശേഖരിക്കുവാനോ ആയോധനസംപ്രദായം പഠിക്കുവാനോ അവർ സമ്മതിച്ചു വന്നില്ല. വിദേശീയർ നൽകുന്ന വിദ്യാഭ്യാസംകൊണ്ടു തൃപ്തിപ്പെടുവാനും അവരുടെ ശീലങ്ങൾ ആസ്വാദിക്കുവാനും അവർ ഞെരുക്കി വന്നു. ആ നിർബന്ധത്തിന്നനുസരിക്കാത്തവരെ ഒക്കെ ഭരണകോയ്മയുടെ ശത്രുക്കളായി അധികാരസ്ഥന്മാർ നിശ്ചയിക്കയും അവരെ തീരെ നശിപ്പിക്കുന്നതിനു പല സാഹസങ്ങൾ പ്രവൎത്തിക്കയും ചെയ്തു. രോഗിക്കു രോഗം വാശിയുണ്ടു് എന്നു സമ്മതിക്കേണ്ടതു് രോഗിതന്നെയാണു്, വൈദ്യൻമാത്രം പറഞ്ഞാൽ പോരാ. അതുപോലെ ജനങ്ങൾക്കു ഭരണംകൊണ്ടു ക്ഷേമമുണ്ടാകുന്നുണ്ടു് എന്നു സമ്മതിക്കേണ്ടതു ജനങ്ങൾ ആകുന്നു. ജനങ്ങളുടെ ക്ഷേമം എന്താണെന്നു ജനങ്ങൾ അറിയുന്നപോലെ വിദേശീയരായ ഭരണാധിപന്മാർ അറിയുന്നില്ല. വിദേശീയർ നൽകുന്ന വസ്ത്രങ്ങളും ഭക്ഷണപദാർത്ഥങ്ങളും പാനീയങ്ങളും ആസ്വദിച്ചുതന്നേ ഭരണത്തിൽ ഉൾപ്പെട്ട ജനാവലി ജീവിക്കണമെന്നു വരുന്നതു് ഏതു രാജ്യത്തിന്നും കഷ്ടം തന്നെ. ഒരുവന്റെ ആത്മാവിനെ രക്ഷിക്കുന്നതിനുള്ള അവകാശം അവന്നില്ലെങ്കിൽ അവൻ ജീവിച്ചിട്ടു പ്രയോജനമെന്തു്? ആത്മരക്ഷയാണു ജീവിതപ്രമാണം. അന്യന്മാരുടെ വ്യവസായഫലം അപഹരിച്ചിട്ടല്ല ജീവിക്കേണ്ടതു്. ഈ കാരണങ്ങൾ കൊണ്ടു മധുക്ഷേത്രം ഒരു മഹാവിപ്ലവത്തിനു് ഒരുങ്ങുകയായിരുന്നു. പല ജനനേതാക്കന്മാരും ഇളകിമറിഞ്ഞു പ്ര

ക്ഷോഭങ്ങൾ ഉണ്ടാക്കിവന്നു. ഈ സന്ദർഭത്തിൽ ഭരണകോയ്മയുടെ ഉദ്യോഗം മോഹിച്ചു് ആചാര്യത്വം വഹിക്കയല്ല വേണ്ടതു് എന്നു നിശ്ചയിച്ചു് 'ഉദയഭാനു' അവന്റെ പരാജയത്തിനു ശേഷം യുദ്ധകളം വിട്ടുപോയി. യുദ്ധത്തിനുതന്നെ ഒരുങ്ങുകയില്ലായിരുന്നു. അതിനു പ്രേരിപ്പിച്ചതും മുൻചൊല്ലപ്പെട്ട ത്രിമൂർത്തികളോ ദ്വിമൂർത്തികളോ അഥവാ ഏകമൂർത്തിയോ ആയിരുന്നു. അവർ തന്നെയാണു പരാജയത്തിനും കാരണം. ഭരണാധിപന്മാരുടെ എന്തപരാധങ്ങളെയും സഹിക്കുന്നതാണു് ആ ഭരണത്തിൽ ഉൾപ്പെട്ടവരുടെ ഒരേ കടമ. അവരെ സ്തോത്രം ചെയ്യേണ്ടതു് അവരുടെ നന്മയ്ക്കും അല്ലെങ്കിൽ അവരെ ഗോപനം ചെയ്യേണ്ടതു് സ്വയരക്ഷയ്ക്കും ആവശ്യം. ഇതായിരുന്നു ഉദയഭാനു ചെയ്തതായി ഭരണാധിപന്മാർക്ക് പറയുവാനുള്ള സമാധാനം. ദുര്യോധനപ്രമുഖന്മാരുടെ എന്തു ചതികളും ഭയപ്പെടേണ്ടതില്ല. അവർ ധർമ്മപുരിയുടെ മേൽക്കോയ്മസ്ഥാനം വഹിച്ചിരുന്ന മധുപുരിയുടെ കോയ്മയെ ഭയപ്പെടേണ്ടതുണ്ടായിരുന്നു. കാമചാരി ധർമ്മക്ഷേത്രത്തിൽ ധൃതരാഷ്ട്രരുടെ കാര്യദർശിയായി വന്നതോടുകൂടി ദുര്യോധനന്റെ ഭാഗം ബലപ്പെട്ടു. ഉദയഭാനുവിനെ കാമചാരിയുടെ വലയിൽ അകപ്പെടുത്തുവാനായി തിരിച്ചാൽ മാത്രം മതിയായിരുന്നു. ശേഷമൊക്കെ, കാമചാരി നോക്കിക്കൊള്ളും. കാമചാരി മധുപുരിയിലും കേൾവിപ്പെട്ട ഉദ്യോഗസ്ഥനായിരുന്നതുകൊണ്ടു് അവിടെയും ഉദയഭാനുവിന്റെ ജന്മാവകാശത്തെ ആദരിക്കുന്നവർ ഉണ്ടായില്ല. ഉദയഭാനുവിന്റെ ജന്മഭൂമിയിൽ നിന്നും തള്ളുവാൻ, ഭരണകോയ്മയ്ക്കു് അധികാരം ഉണ്ടോ എന്നുള്ളതു വാദവിഷയമായി ഭവിച്ചതും സദാശിവപ്രഭൃതികൾ കുഴിനിശ്ചയിച്ച അധർമ്മക്ഷേത്രരഹസ്യങ്ങളും വെളിക്കു വന്നു എങ്കിലും ദുഷ്ടത ചെയ്തു തഴച്ചുപോയിട്ടുള്ള ദുര്യോധനാദി

കൾക്കു് അഭിമാനക്ഷയം വന്നിരിക്കുന്നതായി അവർ വിചാരിച്ചില്ല.

ഉദയഭാനു, ഗംഗാനദി തീരത്തേയ്ക്കു കാശിയിൽ ഒന്നോ രണ്ടോ ദിവസം താമസിച്ചിട്ടു നേരേ ഹരിദ്വാരത്തേയ്ക്കും അവിടെനിന്നു പർവ്വതങ്ങൾക്കിടയിലേയ്ക്കും തനിയേ നടന്നുപോകുമ്പോൾ പലവക ആളുകളെയും കാണുവാനിടയായി. ദക്ഷയാഗഭൂമിയും സതീകുണ്ഡവും സന്ദർശിച്ചിട്ടു മേല്പോട്ടേയ്ക്കു നടന്നുപോയി. വഴിയിൽ അമ്പലങ്ങൾ ഉണ്ടാക്കി ശിവലിംഗങ്ങൾ സമീപത്തുവച്ചുകൊണ്ടു് വഴിയാത്രക്കാരോടു യാചിച്ചു് ഉപജീവിക്കുന്ന പല ഗോസ്വാമിമാരെയും കണ്ടു. അവരിൽ ചിലർ അവനെ സൽക്കരിച്ചു് ഒന്നോ രണ്ടോ രാത്രികളിൽ അവനു് അഭയം നല്കിയതും ഉണ്ടു്. അവനെ അകത്തു കടക്കുവാൻ സമ്മതിക്കാത്ത ക്രൂരന്മാരും ആ കൂട്ടത്തിൽ ഇല്ലാതെയിരുന്നില്ല.

ആ പ്രയാണത്തിൽ ഏറെ ദിവസം ക്ഷീണിക്കാതെ തന്നെ നടന്നുപോകുമ്പോൾ ഒരു ദിവസം സന്ധ്യയാകും മുമ്പു് ഒരു ഗുഹയുടെ കവാടത്തിൽ ചെന്നു ചേർന്നു. അവിടെ, ആ ഗുഹയിൽ, അവൻ രാത്രിയിലെ അഭയം ലഭിക്കുമെന്നു വിശ്വസിച്ചു കവാടവും കടന്നു് അകത്തേയ്ക്കു പോയി. ഗുഹയ്ക്കകത്തു് ഇരുളു പെരുകിവന്നു. വഴിതന്നെയും തെളിഞ്ഞു കാണാതെ ആയി. അപ്പോൾ ഒരു ദീപം ഒട്ടധികം ദൂരത്തിൽ ഗുഹയ്ക്കകത്തു മിന്നുന്നതുപോലെ അവനു തോന്നി. അതിനെ ലക്ഷ്യമാക്കി ആ പാതയിൽ കൂടെ ഏകദേശം ഒരു നാഴികയിലധികം ചെന്നപ്പോൾ, ആ ദീപം അവനെ പുറകിലാക്കീട്ടു മുമ്പോട്ടു പോകുന്നതായി അവൻ കണ്ടു. എന്തായാലും ദീപക്കാരനെ സമീപിക്കുവാൻ ബദ്ധപ്പെട്ടു നടന്നു തുടങ്ങിയപ്പോൾ ആ ദീപവും ബദ്ധപ്പെട്ടു മുമ്പോട്ടു പോകുന്നതു കണ്ടു. അവൻ വിസ്മ

യിച്ചു. അവൻെറ എത്ര ശ്രമത്തിനും ബദ്ധപ്പാടിനും, ആ ദീപത്തെ സമീപിക്കുവാൻ കഴിഞ്ഞില്ല. എങ്കിലും, മനുഷ്യ സഞ്ചാരം ഉള്ള സ്ഥലം തന്നെ എന്നുള്ള വിശ്വാസം ആ ദീപത്തിന്റെ ഗതിയും അവന്നു നല്കി. ഇങ്ങനെ ദീപത്തെ പിന്തുടൎന്നു കേറിയും ഇറങ്ങിയും പോകുമ്പോൾ, ആ പ്രഭാവിനു വികാസമുണ്ടാകയും, മനുഷ്യരുടെ പുൽവട്ടികൾ കേൾക്കാറാകയും ചെയ്തു. എന്തിനു്, ഒടുവിൽ ഉദയഭാനുവിനു് അവിടെ കാലനിൎണ്ണയം ചെയ്യാൻ അവന്റെ അധീനത്തിൽ ഒരു ഘടികാരം പോലും ഉണ്ടായിരുന്നില്ല. അവൻ വിദേശത്തുണികൾകൊണ്ടു തുന്നിയ അവൻെറ ഉടുപ്പുകളും വസ്ത്രങ്ങളും മററു സാമാനങ്ങളും ഹരിദ്വാരത്തിൽ വച്ചു ഗംഗയിൽ എറിഞ്ഞിട്ടു്, കൈയിൽ ശേഷിച്ചിട്ടുണ്ടായിരുന്ന നാണയങ്ങൾ കൊടുത്തു് ഒരു ഉടുതുണിയും ഒരുമുട്ടപുതപ്പും ഒരു ജോടിച്ചെരുപ്പും ഒരു മുളവടിയും ഭക്ഷണപാനീയങ്ങൾ കുതകുന്ന ഒരു മൺപാത്രവും, വാങ്ങിയിരുന്നു. മൺപാത്രം ശിരസ്സിൽ വെയിലും, മഞ്ഞും, മഴയും ഏല്ക്കാതെ അവനെ രക്ഷിച്ചു. രാത്രിയിൽ കിടക്കുമ്പോൾ തലയിണയുടെ പകരവും ഈ മൺപാത്രം ഉപയോഗിക്കാറുണ്ടു്. ഗോസായികൾ കൊടുത്ത ഫലങ്ങളോ അപ്പങ്ങളോ തിന്നും, അവ ലഭിക്കുന്നതിനു തരമാകാതെ വരുമ്പോൾ അവൻ കാട്ടിലുള്ള ചെടികളുടെ ഇലകളിലും ഫലങ്ങളിലും സ്വാദുള്ളവ ഭക്ഷിച്ചും മലയിടുക്കുകളിൽ കൂടി ഓടുന്ന ജലം ചട്ടിയിൽ കോരി പാനം ചെയ്തും യാത്രയുടെ ആയാസത്തെ ശാന്തമാക്കി. അവന്നു നഗരങ്ങളിലും പട്ടണങ്ങളിലും സഹിക്കേണ്ടിവന്ന താപവും, ദാഹവും, ക്ഷീണവും, വിശപ്പും മലയേറിപ്പോകുമ്പോൾ അധികം ഉണ്ടെന്നു തോന്നിയില്ല. ക്ഷീണിക്കുമ്പോൾ വിശ്രമിക്കുവാനായി ചില വൃക്ഷച്ഛായകളിൽ ഇരുന്നു വായുവിനെത്തന്നെ പാനം

ചെയ്തു. അതിലും അവനു കൌതുകം തോന്നി. വിശപ്പും ദാഹവും തീൎക്കുന്നതിനു വായുപാനവും പ്രയോജനകരം തന്നെ എന്നു് അവനു ബോധപ്പെട്ടു.

എന്തിനു്, ഏറെ ദൂരം വിശപ്പും ദാഹവും അറിയാതെയും രാത്രിയും പകലും തിരിയാതെയും നടന്നപോയപ്പോൾ അവൻെറ മുമ്പിൽ പോയ ദീപം അവനു് ഒരു വിശാലമുള്ള ഗുഹയിലേയ്ക്കു പ്രവേശം നൽകി. അതിനകത്തു ചെന്നപ്പോൾ അവിടെ സൂൎയ്യൻെറയും ചന്ദ്രൻെറയും ഉദയാസ്തമയങ്ങൾ കാണുവാൻ പ്രയാസമുണ്ടാകാത്തവിധത്തിൽ ആകാശം ദൃശ്യമായി ഭവിച്ചു. അതിൽ അവനു സന്തോഷവും ഉണ്ടായി. ദീപം കൊണ്ടുപോയ ആൾ ദീപം അവിടെ വച്ചിട്ടു പെട്ടെന്നു മറഞ്ഞു. അയാൾ എങ്ങോട്ടുപോയി എന്നറിയുവാൻ അവൻെറ വിഭ്രമം അവനെ സമ്മതിച്ചില്ല.

ഈ വിഭ്രമത്തിൽ പത്തു വിനാഴിക നേരം നിന്നപ്പോൾ, ദീൎഘകായനും ജടാധാരിയുമായ ഒരു പുരുഷൻ അവൻെറ മുമ്പിൽ പ്രത്യക്ഷമായി. ഉദയഭാനു ആ പുരുഷൻെറ ഓജസ്സു കണ്ടു വിസ്മയാക്രാന്തനായി അദ്ദേഹത്തിൻെറ പാദങ്ങളിൽവീണു ഫാലപ്രദേശം പാദങ്ങളിൽ മുട്ടിച്ചു. ആ പുരുഷൻ ഉദയഭാനുവിനെ സ്പൎശിച്ചിട്ടു് അവനോടു് എഴുന്നേല്ക്കുവാൻ ആജ്ഞാപിച്ചു. ആ ദിവ്യാത്മാവിൻെറ ദൎശനത്തിൽ അവൻ ദാഹവും വിശപ്പും അറിയാതെ ആയി. ആ പുരുഷൻ കരുണയോടുകൂടി അവനോടു് ഇരിക്കുവാൻ ആജ്ഞാപിച്ചിട്ടു താനും ഇരുന്നു. അവരുടെ സംഭാഷണം പിന്നീടു് ഉദയഭാനു ഈ കഥയെഴുത്തുകാരനോടു പറഞ്ഞതുപോലെ ഇവിടെ ചേൎത്തിരിക്കുന്നു.

പുരുഷൻ:—നിന്നെ നല്ലപോലെ ഞാൻ അറിയുന്നു. നിനക്കു് അമ്മയും അച്ഛനും ഉള്ള വിവരവും ഞാൻ

അറിയാതെയില്ല. അവർ നിന്നെ കാണാതെയായതു കൊണ്ടു ഖേദിക്കുന്നതായും എനിക്കു് അറിയാം.

ഉദയ:—ദിവ്യജ്ഞാനികരം അറിയാതെ എന്തെങ്കിലും സംഭവം പ്രപഞ്ചത്തിൽ ഉണ്ടോ? എല്ലാററെയും അവരറിയുന്നു. അങ്ങയുടെ ദർശനം നല്കിയ എന്റെ മഹാഭാഗ്യത്തെ ഞാൻ സ്തുതിക്കട്ടെ. അമ്മയേയും അച്ഛനേയും വിട്ട ഖേദം ഞാൻ വിസ്മരിക്കാം. എന്റെ ജന്മഭൂമിയേ വിട്ട ഖേദം ഞാൻ വിസ്മരിച്ചു. എന്റെ ദേവിയെക്കുറിച്ചുള്ള ഖേദം സഹിക്കാവുന്നതല്ല. (എന്നു് എഴുന്നേററു പാദങ്ങളിൽ വീണു.)

പുരു:—[മന്ദസ്മിതം തൂകിയുംകൊണ്ടു്] നിനക്കു് ഈ ഗ്രഹയിലും ഖേദം നൽകുന്ന ദേവിയുടെ മുഖം ഞാൻ ഈ ക്ഷണത്തിൽ കാണുന്നുണ്ടു്. അവരം ഇപ്പോരം നവയോഗിനീഗണത്തിൽ ചേന്നിരിക്കുന്നു. നിന്റെ ഗൃഹത്തിൽ വച്ചിട്ടുള്ള ചിത്രം നീ ഓമ്മിക്കുന്നുവോ?

ഉദയ:—സ്വാമീ, ഞാൻ നല്ലപോലെ ഓമ്മിക്കുന്നുണ്ടു്. നല്ലപോലെ ഓമ്മിക്കുന്നുണ്ടു്.

പുരു:—അവരുടെ മൂലമാതൃകകളെ നീ കാണുവാൻ ഇച്ഛിക്കുന്നുവോ?

ഉദയ:—ആ അനുഗ്രഹത്തിനു ഞാൻ എന്തു പുണ്യംചെയ്തിട്ടുണ്ടു്?

പുരു:—നീ പറയുന്നതു ശരി. പുണ്യാത്മാക്കരംക്കേ അവരേ കാണുവാൻ കഴികയൊള്ളൂ. നീ എന്റെ പിന്നാലെ വരുകതന്നെ. അവരേ നിനക്കു കാണിച്ചുതരാം. അവരാണു് എന്നെ നിയോഗിച്ചയച്ചിരിക്കുന്നതു്. ഈ ദീപം നിന്റെ പനമാവു പ്രകാശിപ്പിക്കുവാൻ നിയോഗിച്ചതും അവരുടെ കാരുണ്യം തന്നെ.

ഉദയ:—അഹോ. ഭാഗ്യം! ഭാഗ്യം! [എന്നു പറഞ്ഞു കൊണ്ടു് ആ പുരുഷന്റെ പിന്നാലെ പോയി.]

പുരു:—അതാ, നീ നോക്കു്. നിന്റെ കണ്ണുകൾ മേല്പെട്ടു വിടുത്തി നോക്കു്. നിനക്കു് അവരെ കാണാം.

ഉദയ:—സ്വാമീ, അവരുടെ ശോഭ കാണുന്നു. അവരുടെ സ്വരൂപങ്ങൾ കാണുവാൻ കഴിയുന്നില്ല.

പുരു:—കാണാം. [എന്നു ശോഭനമായ ഗുഹയറയിലേയ്ക്കു വഴി കാണിക്കുന്നു.]

ഉദയ:—സ്വാമീ, അവരെ ഞാൻ കാണുന്നു. എങ്ങനെയാണു് അവരെ വന്ദിക്കേണ്ടതു്? അതിനു് അറിവില്ലാതെ ഞാൻ കുഴങ്ങുന്നു. എന്നെ രക്ഷിക്കണേ.

പുരു:—അവരെ നമസ്കരിക്കേണ്ട യോഗ്യത നമുക്കില്ല. മൗനംകൊണ്ടു മാത്രമേ അവരെ സ്തുതിക്കുവാൻ നമുക്കു ശക്തിയൊള്ളു. എങ്കിലും അവർ സ്വസ്ഥാനങ്ങളിൽനിന്നും ഇളകി ഈ നമ്മുടെ മുമ്പിൽ നില്ക്കുന്നു. അവർ കരുണയുണ്ടായിട്ടു നിന്നോടു സംസാരിക്കുവാൻ ഭാവിക്കുന്നു. നീ ചെവികൊടുത്തു നേരെ കേൾക്കുക.

ഉദയ:—സ്വാമീ, അങ്ങനെ ചെയ്യാം. സ്വാമീ, അവർ ഏതു ഭാഷയിൽ കല്പിക്കുന്നുവോ? സ്വാമീ, ആ ഭാഷ എനിക്കു ഗ്രാഹ്യമില്ലല്ലോ.

പുരു:—ഞാൻ പറയാം. "നിന്റെ മാതൃഭൂമി മഹാപാപികളുടെ ക്രൂരഹസ്തങ്ങളിൽപ്പെട്ടു് ഉഴലുന്നു. ആ ഭൂമിയുടെ മാതാവു ഖേദിച്ചു വശായിരിക്കുന്നു. നീ പോയി ആ മാതാവിന്റെ ഖേദം കളയുക" ഇതാണു് അവർ കല്പിക്കുന്നതു്.

ഉദയ:—ഞാൻ എന്താണു ചെയ്യേണ്ടതു്?

പുരു:—"നീ ഉടൻ മടങ്ങിപ്പോയി അതിന്ന വേലചെയ്യുക. നിന്റെ അമ്മയേയും അച്ഛനേയും സന്തോഷിപ്പിക്കുക. നിന്റെ സൎവ്വ ശ്രദ്ധകളും ആകൎഷിച്ചിരിക്കുന്ന കന്യകയുടെ അഭിലാഷം നൽകുക. ഇതാണു നിന്റെ കൃത്യം. ഇതാണു നിന്റെ കൎത്തവ്യകൎമ്മം. ആ നിന്റെ കൃത്യങ്ങൾ ചെയ്തിട്ടു കൃതാൎത്ഥനാവുക. കൃതാൎത്ഥനവുക. അതാണു ജന്മസാഫല്യത്തിനുള്ള മാൎഗ്ഗം. ഇങ്ങനെ അവർ കല്പിച്ചിരിക്കുന്നു.

ഉദയ:—കല്പനപോലെ. ഭഗവാന്റെ അനുഗ്രഹംകൊണ്ടു ഞാൻ അങ്ങനെ കൃതാൎത്ഥനാകുവാൻ ശ്രമിക്കാം. ക്ഷമിക്കണേ. ഈ പെരുപൊലന്റെ അപരാധം ക്ഷമിക്കണേ.

ഉദയഭാനു അവിടെ നിന്നു. തന്റെ ഗൃഹനിക്ഷേപമായി സൂക്ഷിച്ചിട്ടുള്ള പടത്തിൽ വരച്ചിട്ടുള്ള രൂപങ്ങളേയും അവന്റെ മുമ്പിൽ പ്രത്യക്ഷമായിരിക്കുന്ന മഹാദേവനേയും, മഹാദേവിയേയും അവന്റെ ഹൃദയത്തിൽ ധ്യാനിക്കുവാൻ ശക്തനായതു് അവന്റെ മഹാഭാഗ്യംതന്നെ. അവന്റെ ഹൃദയത്തിൽ ത്രിലോകനാഥന്മാരായ ശിവശക്തിമൂൎത്തികൾ സുപ്രതിഷ്ഠിതരാകുന്നതുവരെ അവൻ നേത്രങ്ങളടച്ചു ധ്യാനംചെയ്തു. അഹോ വിസ്മയം, അഹോ വിസ്മയം! എന്നിങ്ങനെ നിശ്ശബ്ദത്തിൽ വിസ്മയിക്കുന്നവനായി, ആ സ്വരൂപങ്ങളെ ഒരിക്കൽ കൂടി വീക്ഷണം ചെയ്യുവാൻ ധൈൎയ്യപ്പെട്ടു് ഏറ്റവും വിസ്മയത്തോടുകൂടി കണ്ണുകൾ മേല്പെട്ടുയൎത്തി നോക്കുമ്പോൾ അവരുടെ മുഖങ്ങളെ സദാ പ്രശോഭിപ്പിക്കുന്ന മന്ദസ്മിതം വീണ്ടും കാണുമാറായി; വീണ്ടും ആ മൂൎത്തിയുടെ വദനാരവിന്ദത്തിൽ നിന്നും ചില നാദങ്ങൾ പുറപ്പെട്ടു. അവ കേട്ടുനിന്ന ദിവ്യപുരുഷൻ എന്നോടു് ഇങ്ങനെ പറഞ്ഞു.

പുരു:—സ്വാമി അരുളുന്നതു വീണ്ടും കേട്ടാലും. ധർമ്മക്ഷേത്രത്തിന്റെ രക്ഷണശക്തിയായി ശ്രീഭഗവതി കോപാകുലയായിട്ട് ആ ക്ഷേത്രം വിട്ടു തിരോധാനം ചെയ്തിരിക്കുന്നു. ആ ദേവിയെ ശരണം പ്രാപിക്കുക. ആ ദേവിയുടെ കടാക്ഷം ലഭിക്കുന്നതിനു സതീകുണ്ഡത്തിൽചെന്നു തപസ്സുചെയ്യുക. ഇങ്ങനെയാണ് ആ സ്വാമി കല്പിക്കുന്നതു്.

ഉദയ:—അങ്ങനെ ചെയ്യാം. ഈ അനുഗ്രഹവചനങ്ങൾ കേൾക്കുന്നതിന് എനിക്കു ഭാഗ്യമുണ്ടായതു് എന്റെ അപ്പനമ്മമാരുടെയും അവൾക്ക് അവരുടെ യൗവനദശയിൽ ആ മനോഹരമായ പടം നൽകിയ യോഗീശ്വരന്റെയും അനുഗ്രഹം കൊണ്ടുതന്നെ. (എന്നിങ്ങനെ പറഞ്ഞിട്ടു നിൽക്കുമ്പോൾ അവന്റെ സ്മരണയിൽ കണ്ടതു് അവന്റെ പ്രിയതമയായ ദേവിയുടെ വിഗ്രഹമായിരുന്നു. എന്തു്? എന്റെ ദേവി ഇവിടെ എത്തിയോ? എന്നു വിചാരിച്ചു കണ്ണുകൾ പുറമേ നയിച്ചപ്പോൾ, ആ രൂപം പുറത്തെങ്ങും കാണാതെ ഉഴലുന്ന വിഭ്രമത്തിൽ വീണ്ടും ചില മധുരനാദങ്ങൾ അവന്റെ ശ്രവണരന്ധ്രങ്ങളിൽ പ്രവഹിച്ചു.)

പുരു:—സ്വാമി കല്പിക്കുന്നതു വീണ്ടും കേൾക്കുക.

**ആത്മവിശ്വാസവും ആത്മനിശ്ചയവും. ഇതാണ് സർവ്വവിജയരഹസ്യം.** ആത്മവിശ്വാസമില്ലാത്തവരാണ് ലോകത്തിൽ അസ്വതന്ത്രരായി അടിമകളായി പരിണമിച്ചു കെട്ടുപോകുന്നതു്.

ഉദയ:—എന്റെ ഇതേവരെയുള്ള വിദ്യാഭ്യാസവും നിഷ്ഫലം. എനിക്കു ലോകജീവിതത്തിന്റെ ഏകരഹസ്യം ഉപദേശിച്ച ഗുരുനാഥന്മാരെ, മനസ്സുകൊണ്ടു നമിക്കുന്നു (എന്നു് ആ മൂത്തികളെ സ്വഹൃദയത്തിൽ തേടുന്നു. വീണ്ടും ആ ധ്യാനം വിട്ടു കണ്ണു തുറന്നു നോക്കുമ്പോൾ അവന്റെ ധ്യാനവിഷയങ്ങളായ ദിവ്യമംഗളങ്ങൾ മറഞ്ഞിരിക്കുന്നതായി കണ്ടു.)

പുരു:—അങ്ങു മഹാഭാഗ്യവാൻ തന്നെ. ഞങ്ങൾക്കും ഈ ദിവ്യവചനങ്ങൾ കേൾക്കുവാൻ ഇതേവരെ കഴിഞ്ഞിട്ടില്ല.

ഈ സംവാദം മുഴുവനും കഴിഞ്ഞപ്പോൾ രാത്രിയുടെ അർദ്ധവും കുറേക്കൂടിയും കഴിഞ്ഞു എന്നു് ആകാശത്തിൽ നിമ്മലമായി പ്രകാശിക്കുന്ന ചന്ദ്രപ്രഭയും അതിന്റെ അടുക്കൽ വിളങ്ങുന്ന മൃഗശീഷം എന്ന തേങ്ങാക്കണ്ണിന്റെ രൂപത്തിലുള്ള മൂന്നു നക്ഷത്രങ്ങളും കണ്ടു നിശ്ചയിച്ചു. രാത്രിയുടെ ശേഷമുള്ള കാലം അവൻ ഒരു ലഘുവും മാധുയ്യമുള്ളതും ആയ ഫലാഹാരം ചെയ്യുന്നതിലും നിദ്രയിലും ആയി കഴിച്ചുകൂട്ടി. പ്രഭാതാക്കന്റെ രശ്മികൾ തന്റെ ചുററും പ്രകാശിച്ചപ്പോൾ മാത്രമേ ഉദയഭാനുവിനു് ഉണരുവാൻ കഴിഞ്ഞുള്ളു. ഈ പക്ഷിമൃഗാദികൾ അരുണോദയത്തിനുമുമ്പേ ഉണന്നു ചിലയ്ക്കുന്ന സ്ഥിതിക്കു് ഒരു മനുഷ്യൻ വെറും മൂഢനെപ്പോലെ ഉറങ്ങിപ്പോയതുകൊണ്ടു ലജ്ജിതനായിട്ടു കണ്ണു തുറന്നു നോക്കുമ്പോൾ കഴിഞ്ഞ രാത്രിയിൽ തന്നെ വഴികാണിച്ച ദീപക്കാരനെയാകട്ടെ തനിക്കു് ഉപദേശങ്ങൾ നൽകിയ പുരുഷനെയാകട്ടെ കാണുവാനുണ്ടായിരുന്നില്ല. ചുററുംനോക്കുമ്പോൾ കഴിഞ്ഞ രാത്രിയിലെ കാഴ്ചകളൊക്കെ സ്വപ്നങ്ങളായി ഉദയഭാനുവിനു തോന്നി. രാത്രിയിൽ കണ്ട മൂത്തികളെ ആകട്ടെ അ

വരുടെ ശോഭകളേററു മനോഹരങ്ങളായിരുന്ന ചെടികളെയാകട്ടെ വൃക്ഷങ്ങളെയാകട്ടെ കാണുവാനുണ്ടായിരുന്നില്ല. അങ്ങുമിങ്ങും പാറക്കൂട്ടങ്ങളും ചില മരങ്ങളും മാത്രം കാലത്തേ സൂര്യരശ്മികളേററു നില്പുണ്ടായിരുന്നു. ചില മഞ്ഞുകട്ടികൾ, അവയുടെ മുകളിലും ചുററും ഉണ്ടായിരുന്ന സൂര്യപ്രകാശത്തിൽ ഉരുകിത്തുടങ്ങിയതായും കണ്ടു.

"ഞാൻ ഇപ്പോൾ എവിടെയാണു്?" "എങ്ങോട്ടാണു പോകേണ്ടതു്" എന്നിങ്ങനെ ചിന്താമഗ്നനായി നില്ക്കുമ്പോൾ ഒരു വേടൻ, വില്ലും അമ്പുമായി മൃഗങ്ങളെ തേടി നടക്കുന്നതായി കണ്ടു് അവനെ സമീപിച്ചു് അവനോടു് വേണ്ടതു ചോദിച്ചു. ആ വേടൻെറ ഭാഷയിൽ എന്തൊക്കെയോ ഈ ഉദയഭാനുവിനു സംസ്കൃതഭാഷയുടെ പരിചയം ഉണ്ടായിരുന്നതുകൊണ്ടു ഗ്രഹിക്കുവാൻ കഴിഞ്ഞു. കഴിഞ്ഞ രാത്രിയിൽ സ്വപ്നത്തിലെന്നപോലെ കേട്ട വാക്കുകളും സംസ്കൃതഭാഷയായിരുന്നു. എന്നാൽ ആ ദിവ്യവാക്കുകളുടെ ശുദ്ധികൊണ്ടും ഹൃദയാകർഷകമായ ഉച്ചാരണംകൊണ്ടും അവയെ ശരിയായി ഗ്രഹിക്കുവാൻ കഴിയാതെ പോയി. അതുകൊണ്ടാണു് ആ ദിവ്യവചനങ്ങളെ വ്യാഖ്യാനിക്കുവാൻ മറെറാരു പുരുഷൻെറ സഹായം കൂടി ഉദയഭാനുവിനു് ആവശ്യമായതു്.

വേടൻ:—ഹരിദ്വാരത്തിനു് ഏററവും സമീപിച്ചിട്ടുണ്ടു്. ഇതാ ഇവിടെയാണു സതീകുണ്ഡം. ആ ദിവ്യക്ഷേത്രം അതാ മരങ്ങൾക്കിടയിൽകൂടി നോക്കുമ്പോൾ കാണാവുന്നതാണു്. നീ എവിടെ നിന്നാണു വരുന്നതു്?

ഉദയ:—ഞാൻ മൂന്നു നാലു ദിവസത്തേ വഴി ദൂരത്തിലുള്ള ഒരു പർവ്വതഗുഹയിൽ നിന്നും വരുകയാണു്. ഇന്നലെ വൈകുന്നേരം രാത്രിയിലെ വിശ്രമത്തിനു്

ഇടം കാണാതെ ഒരു ഗുഹയിൽ കടന്നു. ഇന്ന് ഇ
വിടെയും! എന്തു വിസ്മയം?

വേടൻ:—ഈ പർവ്വതത്തിൽ പല ദിവ്യാത്മാക്കളും വസി
ക്കുന്നുണ്ട്. അവരുടെ ഇന്ദ്രജാലങ്ങൾ നീ കണ്ടായി
രിക്കും. നിന്നെ കാണിച്ചായിരിക്കും.

ഉദയ:—എന്തോ ചിലതൊക്കെ ഒരു ദിവ്യാത്മാവ് എ
ന്നെക്കാണിച്ചു.

വേടൻ:—നീ എന്റെകൂടെ വരുന്നോ? ദുഷ്ടമൃഗങ്ങളെ
കൊല്ലുവാനുള്ള ശരമാണ് ഈ കൈയിൽ ഇരിക്കു
ന്നതു്. ദുഷ്ടമൃഗങ്ങളെപ്പോലെ ദുഷ്ടമനുഷ്യരെയും ഈ
ശരത്തിനു കൊല്ലുവാൻ കഴിയും. നിന്റെ ദുഷ്ടമന
സ്സിനെ കൊല്ലുവാൻ ഈ ശരം ഉപയോഗപ്പെടും.
നീ എന്റെകൂടെ വന്നാൽ ഈ ശസ്ത്രവിദ്യ നിന്നെ
ശീലിപ്പിക്കാം.

ഉദയ:—ദുഷ്ടമനുഷ്യരെ കൊന്നാൽ സർക്കാർ നമ്മെ ശിക്ഷി
ക്കുമല്ലോ? നമ്മേ കൊന്നുകളയുമല്ലോ?

വേടൻ:—ഹ. മഹാപാപികളെ കൊല്ലേണ്ടതു നമ്മുടെ
ധർമ്മം.

ഉദയ:—അങ്ങനെയൊക്കെ ഈ കാട്ടിൽ വച്ചു പറയാം.

വേടൻ:—സർക്കാർ ദുഷ്ടനേയും ശിഷ്ടനേയും ഒരുപോലെ
തന്നെ കാണുന്നു. ദുഷ്ടനേ കൊല്ലുന്നവനും വധശി
ക്ഷതന്നെ. ശിഷ്ടനേ കൊല്ലുന്നവനും വധശിക്ഷ
തന്നെ. അതാണു പണ്ടത്തെ ഭരണസമ്പ്രദായത്തിനും
ഉള്ള വ്യത്യാസം. ഇപ്പോൾ ശിഷ്ടന്മാരേ കാരാഗൃഹ
ങ്ങളിൽ ബന്ധിച്ചും മർദ്ദിച്ചും തൂക്കിലിട്ടുകൊന്നും
വെടിവച്ചും നശിപ്പിക്കുന്നു. ദുഷ്ടന്മാർ മേടകളിലും മാ
ളികകളിലും ഇരുന്നു സുഖിക്കുന്നു.

ഉദയ:—(ബഹുമാനത്തോടുകൂടെ) അങ്ങു പറയുന്നതു വാസ്തവം. നമുക്ക് എന്തുചെയ്യാം. പണ്ടും, രാവണാദി ദുഷ്ടന്മാരെ കൊല്ലുവാൻ ഈശ്വരൻതന്നെ അവതാരം ചെയ്തു. ഇപ്പോഴും ഈശ്വരൻ അവതരിക്കാതെ പോയാൽ—

വേടൻ:—ശരി. നീ എന്തറിഞ്ഞു? ഈശ്വരൻ അവതരിച്ചിട്ടില്ലയോ? നീ നാട്ടിൽ സഞ്ചരിച്ചുനോക്ക്.

ഉദയ:—എനിക്കു കാണുവാൻ ശക്തിയില്ല. ദുഷ്ടശിഷ്ടന്മാരെ തിരിച്ചറിയുവാനും സാമൎത്ഥ്യമില്ല.

വേടൻ:—നീ ഇന്നലെ ആരെയാണു കണ്ടതെന്ന് ഓൎമ്മയുണ്ടോ?

ഉദയ:—അങ്ങ് എങ്ങനെ അറിഞ്ഞു?

വേടൻ:—ഞാനാണു നിനക്കു വഴി കാട്ടിത്തന്നതു്.

ഉദയ:—അയ്യോ! അങ്ങേയ്ക്കു് ആയിരം നമസ്കാരം. (എന്നു കാലിൽ വീഴുന്നു.)

വേടൻ:—ഹാ! നീ നന്ദിയുള്ളവൻതന്നെ. അവർ ആരാണെന്നു ഞാൻ പറഞ്ഞുതരാം.

ഉദയ:—ആ വാക്കുകളെ പ്രത്യേകം അഭിവന്ദനം ചെയ്യുന്നു.

വേടൻ:—ജഗത്തിന്റെ മാതാപിതാക്കന്മാരെയാണു നിനക്കു കാണുവാൻ കഴിഞ്ഞതു്.

ഉദയ:—അവർ ഇവിടെ വസിക്കുന്നുവോ?

വേടൻ:—അവർ എങ്ങും വസിക്കുന്നു. അവരുടെ ഭക്തന്മാൎക്കേ അവരെക്കാണുവാൻ കഴികയുള്ളൂ. നീ അവരെ കണ്ടതു ഭക്തനാകകൊണ്ടുതന്നെ; സന്തോഷം.

ഉദയ:—അവർ മനുഷ്യരൂപത്തിലുള്ളവരല്ലയോ? ഇതരജന്തുക്കളോ?

വേടൻ:—അവർ ഏതു രൂപവും ധരിച്ചു സഞ്ചരിക്കുന്നു. കടുവായായും പുലിയായും സിംഹമായും ആനയായും പൂനയായും അവർ രൂപങ്ങൾ ധരിച്ചു ക്രീഡിക്കുന്നുണ്ടു്. അവരുടെ ക്രീഡകളുടെ ഫലമാണു് ഈ ജഗത്തു്.

ഉദയ:—പണ്ടു പാർവ്വതീപരമേശ്വരന്മാർ ആനകളായി ക്രീഡിച്ചു നടക്കുമ്പോൾ ജനിച്ചതാണു ഗണപതി എന്നു കഥകളിൽ വായിച്ചിട്ടുണ്ടു്. അതും വാസ്തവമായിരിക്കുമോ?

വേടൻ:—ഈശ്വരനു മനുഷ്യനായി മാത്രമേ അവതരിക്കാവു എന്നില്ലല്ലോ. മാനായും മനുഷ്യനായും ഉറുമ്പായും പാമ്പായും ഋഷീശ്വരന്മാരായും അവതരിക്കുവാൻ കഴിയും. അങ്ങനെ അവതരിച്ചിട്ടുണ്ടു്. അവരുടെ ക്രീഡകൾക്കു് ആദിയും മദ്ധ്യവും അന്തവുമില്ല.

ഉദയ:—അവരെ സൃഷ്ടിച്ചതാരു്?

വേടൻ:—അവർ സ്വയംഭൂവായിട്ടുള്ളവർ. അവരിൽ പുരുഷനു സ്ത്രീയായി അവതരിക്കുവാനും സ്ത്രീയ്ക്കു പുരുഷനായി അവതരിക്കുവാനും കഴിയും. നമ്മെപ്പോലെയല്ല. അവരുടെ അവതാരങ്ങൾക്കു സംഖ്യയില്ല.

ഉദയ:—അങ്ങനെയോ? അവക്കു നാമങ്ങൾ ഉണ്ടോ?

വേടൻ:—പുരുഷൻ-സ്ത്രീ എന്നവതന്നെ അവരുടെ നാമങ്ങൾ. അവർ ഒന്നായിരുന്നു രണ്ടായി പിരിഞ്ഞവരാണു്. അവക്കു് ഒന്നാകുവാൻ ഏതും പ്രയാസമില്ല. അവർ ഒന്നാകുമ്പോൾ പ്രപഞ്ചം ഇല്ല. അവർ രണ്ടായി പിരിയുമ്പോൾ പ്രപഞ്ചങ്ങൾ ഉണ്ടാകും.

ഉദയ:—അവർ തങ്ങളിൽ ചേരുമ്പോൾ സ്ത്രീയായിരിക്കുമോ പുരുഷനായിരിക്കുമോ?

വേടൻ:—സ്ത്രീയുമല്ല, പുരുഷനുമല്ല, നപുംസകവുമല്ല. അങ്ങനെ ഒരു സത്വം.

ഉദയ:—അങ്ങൊരു വേടനല്ല. മഹാ ദിവ്യനാണു്. സംശയിക്കുന്നില്ല. അങ്ങു് എന്റെ ഗുരുവാണു്. അങ്ങേ ഞാൻ ഗുരുവായി വരിക്കുന്നു. അങ്ങയ്ക്കു് അതു സന്തോഷമോ?

വേടൻ:—സദാ സന്തോഷംതന്നെ. നീ ഗുരുവായി വരിച്ചാലും വരിച്ചില്ലെങ്കിലും സന്തോഷംതന്നെ. നിന്റെ ഗുരു നീ തന്നെ. നിനക്കു് ഇന്ദ്രിയങ്ങളുണ്ടു്. അന്തഃകരണങ്ങളുണ്ടു്. നീ അറിയാതെ ഉഴലുന്നു. നീ അവയെ ശരിയായി വിനിയോഗിക്കുക. അപ്പോൾ എല്ലാം നീയും അറിയും. നിന്റെ പരമാർത്ഥഗുരു നിന്റെ ആത്മാവുതന്നെ. എന്റെ ഗുരു എന്നിൽ വർത്തിക്കുന്ന ആത്മാവുതന്നെ. അതു സ്ത്രീയുമല്ല, പുരുഷനുമല്ല. നപുംസകവും അല്ല. അതു സ്ത്രീയിലും ഉണ്ടു്, പുരുഷനിലും ഉണ്ടു്, നപുംസകത്തിലും ഉണ്ടു്. നീ ചിന്തനചെയ്യുക. ചിന്തനയിൽ ഇവ എല്ലാം പ്രകാശിക്കും.

ഉദയ:—നമുക്കു പ്രത്യേകം പ്രത്യേകം ആത്മാവുണ്ടോ?

വേടൻ:—അങ്ങനെ നിനക്കു തോന്നുന്നതു നിന്റെ ബുദ്ധിശൂന്യത തന്നെ. അജ്ഞത്വം—ആത്മാവു് എങ്ങും എന്നും നിറഞ്ഞിരിക്കുന്ന വസ്തു. അതു നിന്നിലും എന്നിലും എല്ലാവരിലും നിറഞ്ഞിരിക്കുന്നു. നീ നേരേ നോക്കു്. നിന്റെ ജ്ഞാനദൃഷ്ടി തുറക്കുക. അപ്പോൾ നിനക്കു കാണാം.

ഉദയ:—സ്വാമീ! സ്വാമീ! സ്വാമീ! (എന്നു പാദങ്ങളിൽ വീണ്ടും വീണ്ടും നമസ്കരിക്കുന്നു.)

വേടൻ:—നിന്നെ അറിയാത്തതുകൊണ്ടു് നീ നമസ്കരിക്കുന്നു. നീ നിന്നെ അറിയുക. നിനക്കു നിന്നെ അറിയുവാനായി ഈ ധനുസ്സും ഈ ശരവും നൽകാം. നിനക്കു് ഇവകൊണ്ടു ലോകപാപം നശിപ്പിക്കാം. നിൻെറ മനസ്സിനെ ബാധിക്കുന്ന രാഗദ്വേഷാദികളെ നശിപ്പിക്കാം. നിൻെറ അഹങ്കാരം നശിപ്പിക്കാം. ലോകത്തിലെ ദുഷ്ടന്മാരെ നശിപ്പിക്കാം. അവരെ സംസ്കരിക്കാം. നീ നിന്നെ അറിയും. നീ നിന്നെ അറിയുമ്പോൾ നിനക്കു് ആത്മവിശ്വാസം ഉണ്ടാകും. നീ ഭേദിക്കേണ്ട ആവശ്യമില്ല. ഇതാണു് "സതീഖണ്ഡം" ഇവിടെ വച്ചു് ആ ദേവി, നീ ഇന്നലെ ഗുഹയിൽ വച്ചു കണ്ട ദേവി, അന്തർദ്ധാനം ചെയ്തു. ലോകപാപം ഹേതുവായിട്ടു്. അതുകൊണ്ടു് നീ ഇവിടെയിരുന്നു ദേവിയേ ഭജിക്കുക. നിൻെറ ജന്മഭൂമിയ്ക്കു നഷ്ടമായിപ്പോയതായി നീ വിചാരിക്കുന്ന ദേവിയെ നിനക്കു കാണാം.

ഉദയ:—അങ്ങയ്ക്കു് എന്തു ഗുരുദക്ഷിണയാണു ഞാൻ നൽകേണ്ടതു ?

വേടൻ:—നീ നിൻെറ നാട്ടിനെ ഗ്രസിച്ചിരിക്കുന്ന മഹാപാപഫലത്തെ നശിപ്പിക്കുക. അതാണു ഞാൻ ഇച്ഛിക്കുന്നതു്. ഇഷ്ടപ്പെടുന്ന പ്രതിഫലം. (എന്നു പറഞ്ഞു കാട്ടിലേയ്ക്കു പോയി മറഞ്ഞു.)

വേടൻ കണ്ണിൽനിന്നു മറയുന്നതുവരെ ഉദയഭാനുവിൻെറ കണ്ണുകൾ വേടൻ്റെ കാലടികളേ പിന്തുടൎന്നു. മറഞ്ഞതിൻെറ ശേഷം അവൻ്റെ മനസ്സു് ആ വേടനെ അനുഗമിച്ചുപോകുന്നു എന്നു് അവനു തോന്നി. തലേദിവസം സ്വപ്നത്തിൽ എന്നപോലെ അവൻെറ ശ്രോത്രരന്ധ്രങ്ങളിൽ പ്രവേശിച്ച വചനങ്ങൾ അവിടെ മുഴങ്ങുന്നതായി

അവനു തോന്നി. ആ വചനങ്ങൾ പരിചിന്തനം ചെയ്യുവാൻ തുടങ്ങി. ലോകജീവിതത്തിൽ നമ്മുടെ കർത്തവ്യകർമ്മങ്ങൾ ചെയ്യുന്നതുതന്നെയാണു ജന്മസാഫല്യത്തിനുള്ള ഒരേ വഴി എന്നു് ഉദയഭാനുവിനു ബോദ്ധ്യപ്പെട്ടു. "നമ്മുടെ ജന്മഭൂമിതന്നെയാണു നമ്മുടെ മാതാവു്. ആ ഭൂമിയോടുള്ള നമ്മുടെ കർത്തവ്യകർമ്മം ആ ഭൂമിയിൽ പാർക്കുന്നവരോടുള്ള കർത്തവ്യകർമ്മം തന്നെ. അവരുടെ ജീവിതം ശോഭനമാക്കുന്നതു് അവരിൽ ഓരോരുത്തന്റേയും കർത്തവ്യകർമ്മം. നമ്മുടെ അപ്പനും അമ്മയും എല്ലാം ആ ഒരേ ഒരു ബോധത്തിൽ ഉൾപ്പെടും; എന്റെ ദേവിയും ആ ധർമ്മത്തിൽ ഉൾപ്പെടും. ഈ കർത്തവ്യകർമ്മങ്ങൾ നമ്മുടെ ജന്മം ഹേതുവായിട്ടു് ഉല്പാദിച്ചിട്ടുള്ളവയാണു്. അവ ഒരിക്കലും ചെയ്യാതെയിരിക്കുവാൻ പാടില്ല. എന്തായാലും ഇവിടെ കുറേക്കാലം വിശ്രമിക്കുക. സഹായത്തിനു് ഈ അമ്പും വില്ലും ഉണ്ടല്ലൊ." ഇങ്ങനെയുള്ള ചിന്തകളോടുകൂടി സതീകുണ്ഡത്തിന്റെ സമീപത്തുണ്ടായിരുന്ന ജലാശയത്തെ സമീപിച്ചു.

# അദ്ധ്യായം 16.

## സതീകുണ്ഡം.

ഉദയഭാനു ആ ജലാശയത്തിൽ സ്നാനം ചെയ്തു് അതിനു സമീപം ആരോ വച്ചിരുന്ന ഒട്ടധികം ഭസ്മത്തിൽ കുറേ എടുത്തു ശരീരമാസകലം തേച്ചും, വസ്ത്രം ഉണക്കിയുംകൊണ്ടു വില്ലും അമ്പുമായി കുറേനേരം അവിടേ നിന്നു. വസ്ത്രം ഉണങ്ങിയപ്പോൾ അതെടുത്തു് അരയിൽ ചുററിയുംകൊണ്ടു സതീകുണ്ഡം എന്ന ക്ഷേത്രത്തേ

സമീപിച്ചു. ആ ക്ഷേത്രത്തിന്റെ നടയിൽ എത്തിയപ്പോൾ കുറെ അകലെനിന്നു് ഒരു ഗോസായി ഓടി വരുന്നതു കണ്ടു. ആ ഗോസായി ക്ഷേത്രമുഖത്തിൽ വന്നു ക്ഷേത്രകവാടം തുറന്നു് അകത്തേയ്ക്കു കടന്നു് ഉദയഭാനുവിനെയും ക്ഷണിച്ചു. ഉദയഭാനു ഗോസായിയേ പിന്തുടൎന്നു ക്ഷേത്രത്തിനകത്തു പ്രവേശിച്ചു. ഒരു ഭാഗത്തു് ഒരു വലിയ പീഠത്തിൽ പല വിഗ്രഹങ്ങൾ വച്ചിരിക്കുന്നതായി കണ്ടു. ആ വിഗ്രഹങ്ങൾ ഒന്നൊന്നായി ഉദയഭാനുവിനേ കാണിച്ചിട്ടു ദക്ഷയാഗകഥ മുഴുവനും പറഞ്ഞുകേൾപ്പിച്ചു. ദക്ഷപ്രജാപതിയുടേയും താപസന്മാരുടേയും അവരുടെ യാഗശാലയേ തകൎത്ത ശിവഭൃത്യന്മാരുടേയും സതീദേവിയുടേയും രൂപങ്ങൾ ശിലയിൽ കൊത്തീട്ടുള്ളവയെ ഉദയഭാനുവിനു കാണിച്ചുകൊടുത്തു. പിന്നീട്ടു് അവനെ വേറൊരു മുറിയിലേയ്ക്കു വിളിച്ചുകൊണ്ടുപോയി ഒരു കുണ്ഡവും അവനേ കാണിച്ചു. ഇതാണു "സതീകുണ്ഡം" എന്നിങ്ങനെ കുറേ ഉച്ചത്തിൽ പറഞ്ഞു.

ഉദയ:—ഇതാണോ സതീദേവി യോഗാഗ്നിയിൽ ദഹിച്ചു കുണ്ഡം?

ഗോസായി:—അതേ, അതേ. ഇവിടെത്തന്നെയാണു സതീദേവി അഗ്നിയിൽ ദഹിച്ചതു്. നിനക്കു് ഇവിടെ ഇരുന്നു തപസ്സു ചെയ്യാം. എനിക്കു് ഇന്നലെ ഒരു സ്വപ്നമുണ്ടായി. നിന്നെപ്പോലെയുള്ള ഒരു യുവാവു് ഇന്നു രാവിലെ ഇവിടെ വരുമെന്നും നിനക്കു തപസ്സു ചെയ്യുവാനായി സതീകുണ്ഡം കാണിച്ചുതരണമെന്നും ഒരു മഹാപുരുഷൻ എന്നോടാജ്ഞാപിക്കുന്നതായി എനിക്കു തോന്നി. അതുകൊണ്ടാണു നിന്നെയും കാത്തിരുന്നതു്. നിന്നെ കണ്ടപ്പോൾ സ്വപ്നത്തിൽ കണ്ടതു വാസ്തവമായി തീൎന്നു. അതുകൊണ്ടു നിനക്കു

ഇവിടെ ഇരുന്നു തപസ്സു ചെയ്യാം. നിൻെറ ഇഷ്ടം പോലെ ഈ വനങ്ങളിൽ സഞ്ചരിക്കാം. അതാ ഒരു തോട്ടമുണ്ട്. അതിൽക്കൂടെ ഒരു തോട് ഒഴുകിപ്പോകുന്നുണ്ട്. അതിൽ ശുദ്ധജലം എപ്പോഴും ഉണ്ടായിരിക്കും. ആ ജലത്തിൽ സ്നാനം ചെയ്യാം. ഫലങ്ങൾ പറിച്ചു ഭക്ഷിക്കാം. ഇവയിലധികം നിൻെറ തപസ്സിനു മറെറാന്നുംതന്നെ ആവശ്യമില്ല.

ഉദയ:—അങ്ങു പറയുന്നതിൽ എനിക്കു പൂർണ്ണവിശ്വാസമുണ്ട്. ഞാൻ ഒരു വേടനെ ഇവിടെ കണ്ടുവല്ലോ. അദ്ദേഹം ഇവിടെ എങ്ങാണു താമസിക്കുന്നതു്?

ഗോസായി:—അദ്ദേഹം ഈ പ്രദേശങ്ങളിൽ ചിലപ്പോൾ നടക്കുന്നുണ്ട്. മൃഗങ്ങളെ കൊല്ലുവാനായിരിക്കുമെന്നു ഞാൻ വിചാരിക്കുന്നു.

ഉദയ:—അദ്ദേഹത്തിൻെറ ധനുസ്സും ശരവും തൂണീരവും എന്നെ ഏല്പിച്ചിരിക്കുന്നു. അവയെ അതാ ഞാൻ ആ വേപ്പിൻകൊമ്പിൽ സൂക്ഷിച്ചിരിക്കുന്നു.

ഗോസായി:—നോക്കട്ടെ! (എന്നു പോയി വില്ലും അമ്പും തൂണീരവും കൊണ്ടുവന്നു് ഉദയഭാനുവിനെ കാണിക്കുന്നു)

ഉദയ:—എനിക്കു തപസ്സുചെയ്യുവാൻ ഇവയൊക്കെ എന്തിനു്? ഇവിടെ മൃഗങ്ങളുടെ ശല്യം അധികമുണ്ടോ?

ഗോസായി:—(കുറേനേരം ആലോചിച്ചിട്ടു്) ഉണ്ടെങ്കിൽ തന്നെ തപസ്സു ചെയ്യുന്നവനു് ഇവയെന്തിനു്? അങ്ങനെ അല്ല. ശ്രീരാമനും എപ്പോഴും അമ്പും വില്ലും ധരിച്ചിരുന്നു.

ഉദയ:—അങ്ങൊരു ശ്രീരാമഭക്തനാണോ?

ഗോസായി:—അങ്ങനെ തന്നെ. ശ്രീരാമമന്ത്രംതന്നെയാണു് എന്നെ ഇപ്പോഴും ഉജ്ജീവിപ്പിക്കുന്നതു്. ആ

മന്ത്രജപത്തിൽ എനിക്കു വിശപ്പില്ല. ദാഹമില്ല. ഈ രണ്ടുമാണല്ലോ സർവ്വസംസാരകാരണമായിരിക്കുന്നതു്.

ഉദയ:—അങ്ങനെയോ? (ആലോചിച്ചിട്ടു്) ശരിയാണു്. പ്രപഞ്ചത്തെ ആട്ടുന്നതു വിശപ്പും ദാഹവും തന്നെ. ഉദരംതന്നെയാണു പ്രപഞ്ചത്തിനു കാരണം. സ്ത്രീയുമല്ല, പുരുഷനുമല്ല. സ്ത്രീയെയും പുരുഷനെയും നപുംസകനെയും ആട്ടുന്നതു വിശപ്പും ദാഹവും തന്നെ. സംശയമില്ല.

ഗോസായി:—ആ വിശപ്പും ദാഹവും നമ്മെ പീഡിപ്പിക്കുന്നില്ലെങ്കിൽ നമുക്കു സ്വസ്ഥരായിരിക്കാമല്ലോ? ജന്തുക്കളെ ഓടിക്കുന്നതും അവയുടെ വിശപ്പും ദാഹവും ആണു്. സർവ്വചരാചരങ്ങൾക്കും ഈ വിശപ്പും ദാഹവും ഉണ്ടു്. ഇവയ്ക്കു കാരണം അഗ്നി. അഗ്നി സർവ്വചരാചരങ്ങളിലും വർത്തിക്കുന്നു. അതാണു വിശപ്പും ദാഹവും ഉണ്ടാക്കുന്നതു്. വൃക്ഷത്തിനും ചെടിക്കും മുള്ളിനും വിശപ്പും ദാഹവും ഉണ്ടു്. ഈ പൃത്ഥിയിലും അഗ്നിയുണ്ടു്. വായുവിലും ഉണ്ടു്. ജലത്തിലും ഉണ്ടു്. എങ്ങും ഉണ്ടു്. എന്നിലും നിന്നിലും ഉണ്ടു്. ആ അഗ്നിയാണു സതീദേവി സ്വശരീരത്തിൽ ജ്വലിപ്പിച്ചു ശരീരത്തെ നശിപ്പിച്ചതു്.

ഉദയ:—നമുക്കു് ഇഷ്ടംപോലെ ശരീരാഗ്നിയെ ജ്വലിപ്പിക്കയും ശമിപ്പിക്കയും ചെയ്യാമോ?

ഗോസായി:—യോഗികൾ അങ്ങനെ ചെയ്യുന്നു: അങ്ങനെ അവരുടെ ശരീരം അവർ ദഹിപ്പിക്കുന്നു. യോഗാഗ്നി, പ്രാണാഗ്നി, ചിന്താഗ്നി, ജ്ഞാനാഗ്നി, ദർശനാഗ്നി, മൂലാഗ്നി, ജഠരാഗ്നി ഇങ്ങനെ ഉപാധിഭേദം

കൊണ്ടു് അഗ്നി നാനാവായിട്ടു തോന്നപ്പെടുന്നു. സ്ത്രീയും അഗ്നി, പുരുഷനും അഗ്നി, അഗ്നിയില്ലെങ്കിൽ ജീവനും ഇല്ല. അഗ്നിതന്നെ ജീവൻ.

ഉദയ:—സൂൎയ്യനോ? ചന്ദ്രനോ?

ഗോസായി:—സൂൎയ്യനും അഗ്നിതന്നെ. ചന്ദ്രൻ അഗ്നിയല്ല. അഗ്നിയുടെ വികാരങ്ങൾ ശാന്തമാക്കുന്നതു ചന്ദ്രനാകുന്നു. ചന്ദ്രനേ അമൃതകിരണനെന്നു പറയുന്നു. ചന്ദ്രനിൽ നിന്നും വരുന്ന കിരണങ്ങളാണു് ഔഷധവനസ്പതികൾക്കു് അമൃതം നൽകുന്നതു്. അമൃതം എന്നതു നമ്മെ മൃത്യുവിൽ നിന്നും രക്ഷിക്കുന്ന സാധനമാകുന്നു. അമൃതം ഇല്ലാതെ പോയാൽ അഗ്നി സൎവ്വ പ്രപഞ്ചങ്ങളും ഭസ്മമാക്കിക്കളയും. അമൃതം ചന്ദ്രനിൽ നിന്നും ജലത്തിൽനിന്നും ലഭിക്കും. അഗ്നിയും സൂൎയ്യനും എങ്ങനെ ഒന്നുപോലെയിരിക്കുന്നുവോ അതുപോലെ ചന്ദ്രനും ജലവും ചേൎന്നിരിക്കുന്നു. ചന്ദ്രൻ ജലഗോളമാണു്. സൂൎയ്യനിൽ നിന്നു പ്രകാശമേററിട്ടു ജലം പ്രകാശിക്കുന്നു. അഗ്നിയും സൂൎയ്യനും ഉഷ്ണാംശമാണു്. ചന്ദ്രനും ജലവും ശീതാംശം. ഉഷ്ണം വിശപ്പും ദാഹവും ഉണ്ടാക്കുന്നു. ശീതം അവയേ പരിഹരിക്കുന്നു. ഉഷ്ണം കൂടാതെ ശീതവും നിഷ്പ്രയോജനം. ശീതംകൂടാതെ ഉഷ്ണവും നിഷ്പ്രയോജനം. ശീതോഷ്ണംകൂടാതെ പ്രകാശവും ഉണ്ടു്. ശീതളവസ്തുക്കളും ഉഷ്ണമുള്ള വസ്തുക്കളും പ്രകാശിക്കുന്നു. സൂൎയ്യൻ ചൂടുള്ളതു്. ചന്ദ്രൻ തണുത്തതു്. രണ്ടിനും പ്രകാശമുണ്ടു്.

ഉദയ:—ഇരുളോ?

ഗോസായി:—പ്രകാശം ഉള്ളതുപോലെ ഇരുളും ഉണ്ടു്. പ്രകാശം ആകാശവും ഇരുൾ വായുവും ആകുന്നു.

ഉഷ്ണം അഗ്നിയും ശീതം ജലവും എന്നതുപോലെ വായു ഇരുളും ആകാശം ഒളിയും ആകുന്നു. ഇവ നാലും സംയോഗിച്ചിട്ടു പൃഥ്വിയും. പൃഥ്വിയിൽ നിന്നും ഉണ്ടാകുന്ന സ്വർണ്ണം രത്നം മുതലായവയും പ്രകാശമുള്ളവയാണു്. ഇതുപോലെ ഇരുണ്ട നിറമുള്ള വസ്തുക്കളും പൃഥ്വിയിൽ ഉണ്ടു്.

ഉദയ:—അപ്പോൾ സർവ്വവസ്തുക്കളും ശീതവും ഉഷ്ണവും. ഇരുളും ഒളിയും ഇങ്ങനെയുള്ള ദ്വന്ദ്വങ്ങളായി പിരിഞ്ഞിരിക്കുന്നു.

ഗോസായി:—സുഖവും ദുഃഖവും കറുപ്പും വെളുപ്പും മററു ഭാവങ്ങളും വർണ്ണങ്ങളും ഇവയുടെ സമ്മിശ്രങ്ങൾ.

ഉദയ:—അങ്ങു പറയുന്നതു് എനിക്കു ബോധപ്പെടുന്നുണ്ടു്. ഈ ദ്വന്ദ്വങ്ങളിൽ ഒന്നു് ഏറിയും മറേറതു കുറഞ്ഞും.

ഗോസായി:—ഇവയുടെ സാമ്യവും ചില വസ്തുക്കളിൽ കാണും. ബോധവും—മോഹവും—നമുക്കു ചിലപ്പോൾ ബോധമുണ്ടു്; ചിലപ്പോൾ മോഹവും—അതായതു നിദ്ര. നാം അങ്ങനെ ബോധമോഹസമ്മിശ്രമായ സത്വം.

ഉദയ:—ബോധംമാത്രമുള്ളവർ ഉണ്ടോ? മോഹം മാത്രമുള്ളവർ ഉണ്ടോ?

ഗോസായി:—ഉണ്ടു്. കല്ലും മണ്ണും അങ്ങനെ നിത്യനിദ്രയിൽ ജീവിക്കുന്ന സത്വങ്ങളാണു്. വൃക്ഷങ്ങളിൽ ബോധം കുറഞ്ഞും മോഹമേറിയുമിരിക്കും. മനുഷ്യരിൽ ബോധവും മോഹവും തുല്യം. ജന്തുക്കളിലും അങ്ങനെ ബോധമേറിയും മോഹം കുറഞ്ഞും. മോഹമേറിയും ബോധകാലം കുറഞ്ഞും ഉള്ള മനുഷ്യരും മററു ജീവി

കളും ഉണ്ടാകും. പൂർണ്ണബോധത്തിൽ ജീവിക്കുന്ന സത്വങ്ങൾ ദേവന്മാരാണു്.

ഉദയ:—പ്രകാശത്തിനും ബോധത്തിനും ഉഷ്ണത്തിനും ഇവ കാര്യകാരണങ്ങളല്ലേണോ?

ഗോസായി:—അങ്ങനെ ആയിരിക്കയില്ല. ഉപാധിഭേദം കൊണ്ടു് അങ്ങനെ ഭേദബുദ്ധി ജനിച്ചേയ്ക്കും. ഇങ്ങനെ ചിന്തിക്കുമ്പോൾ അഖണ്ഡബോധമാണു് ഈശ്വരൻ എന്നു തെളിയും.

ഉദയ:—അഖണ്ഡമോഹമായാലെന്തു്?

ഗോസായി:—അഖണ്ഡമോഹം അഖണ്ഡദുഃഖം തന്നെ.

ഉദയ:—മൂന്നാമതൊരു വസ്തുവുണ്ടോ? ഉണ്ടെങ്കിൽ എന്തു്?

ഗോസായി:—മൂന്നാമതായി ഒരു വസ്തുവുണ്ടെങ്കിൽ അതു ചലത്വവും നിശ്ചലത്വവും ആണു്. അതുപോലെ ശബ്ദവും നിശ്ശബ്ദവും ഇങ്ങനെയുള്ള ദ്വന്ദ്വങ്ങളും കാണാവുന്നതാണു്.

ഉദയ:—അവകൂടി പരിഗണനം ചെയ്യേണ്ടതല്ലയോ?

ഗോസായി:—അങ്ങനെ തന്നെ. അവയും മുമ്പേ ചൊല്ലപ്പെട്ട ദ്വന്ദ്വങ്ങളിൽ ഉൾപ്പെടും. ഇവയെല്ലാം ചേതനം എന്നും അചേതനം എന്നുമുള്ള രണ്ടു വസ്തുക്കളിൽ അടങ്ങും. ചൈതന്യവും ജഡവും. ഇവയുടെ ഭേദം ഒരുദാഹരണംകൊണ്ടു വ്യക്തമാക്കാം. ശീതവും ഉഷ്ണവും രണ്ടാണെങ്കിലും അവയും ഒന്നുതന്നെ. അവയിൽ ഒന്നിന്റെ ഏറ്റക്കുറച്ചിലിനെയാണു ശീതമെന്നും ഉഷ്ണമെന്നും വ്യവഹരിക്കുന്നതു്. ഉഷ്ണം കുറയുമ്പോൾ ശീതം വർദ്ധിക്കും. ഉഷ്ണത്തിന്റെ ആധിക്യത്തിൽ ശീതം ഉണ്ടാകുന്നു. ഇവ രാവും പകലുംപോലെ ഇരുൾ മൂർദ്ധ

ന്യത്തെ പ്രാപിക്കുന്നതു് അർദ്ധരാത്രിക്കാണു്. പി ന്നീട്ടു് ഇരുൾ കുറഞ്ഞു വെളിച്ചമാകും. വെളിച്ചം അ ധികമായി ഉച്ചയ്ക്കു് അധികം വെളിച്ചം. ഉച്ചയ്ക്കു മേൽ വെളിച്ചം കുറഞ്ഞു് ഇരുളാകും. ഇരുളിൽ വെ ളിച്ചവും വെളിച്ചത്തിൽ ഇരുളും ഉണ്ടാകും. ഏതു വെളിച്ചത്തിലും ജനാലകളോ വാതലുകളോ ഇല്ലാത്ത ഒരു മുറിയിൽ എപ്പോഴും ഇരുളുണ്ടായിരിക്കും. ഏതു തിരുളിലും വെളിച്ചം ഉണ്ടാകുന്നുണ്ടു്. അതിനാൽ അവ പരസ്പരം വിരുദ്ധങ്ങളായാലും ഒന്നിനോടൊന്നു ചേർന്നിരിക്കും. എല്ലാം ഇരുളും, ഇരുളിൽ നിന്നും വെളിച്ചം ഉണ്ടായി എന്നും, എല്ലാം ഒളിവും ആ ഒളിയിൽനിന്നു് ഇരുൾ ഉണ്ടായി എന്നും വരാം. അഗ്നി കത്തി ജ്വലിക്കുമ്പോൾ ആ ജ്വാലയുടെ ഒരു ഭാഗം വെളിച്ചവും, ധൂമം ഇരുളും ആകുന്നു. സർവ്വമൂല കാരണമായ ഒരു വസ്തുവിനു് ഇങ്ങനെ രണ്ടു ഭാവ ങ്ങൾ ഏറ്റപ്പെട്ടു; വസ്തു ഒന്നു്. അവ രണ്ടായി നമുക്കു തോന്നുന്നു. ഈ തത്വങ്ങൾക്കു വശപ്പെടാതെയുള്ളവ ഒന്നു്, കാലം. മറേറതു ദേശം. ഇവയിൽ നിറഞ്ഞി രിക്കുന്ന വസ്തുവാണു നമ്മുടെ ശരീരങ്ങൾക്കും മററു ശരീരങ്ങൾക്കും മൂലകാരണമായ വസ്തു. ആ വസ്തു വിനു് അവസ്ഥാഭാവങ്ങളുണ്ടെന്നു തോന്നുന്നു. ഏതാ ണുക്കളെക്കൊണ്ടു് ഒളിയുണ്ടാകുന്നുവോ ആ അണുക്കൾ തന്നെയാണു് ഇരുളിനെ ഉണ്ടാക്കുന്നതും. ആ പര മാണുക്കളുടെ സംഘാതഭേദങ്ങളാണു് ഒളിയായും ഇരുളായും കറുപ്പായും വെളുപ്പായും ബോധമായും മോഹമായും ചലനമായും നിശ്ചലനമായും ശബ്ദ മായും മൗനമായും നമുക്കു തോന്നുന്നതു്. പഞ്ചഭൂ തങ്ങളുടെയും ഉത്ഭവം ഈ അണുക്കളുടെ സംയോ

ഗഭേദങ്ങളാണു്. ത്രിഗുണങ്ങളുടേയും ഭേദം, ഈ അണുക്കളുടെ സംഘാതങ്ങളിൽ നിന്നും ഉണ്ടാകുന്നു.

ഉദയ:—അങ്ങനെയാണെങ്കിൽ നമ്മുടെ മമതയ്ക്കു കാരണമെന്തു്?

ഗോസായി:—പരമാണുക്കളിൽ നിക്ഷിപ്തമായും നിഗ്രഢമായും ഒരു ആകർഷണശക്തിയുണ്ടു്. പരമാണുക്കളെ തങ്ങളിൽ സംഘടിപ്പിക്കുന്നതു് ആ ശക്തിയാണു്. നമ്മെയും തങ്ങളിൽ ചേർക്കുന്നതു് ആകർഷണമാണു്. ആകർഷണമുള്ളതുപോലെ വികർഷണവുമുണ്ടു്. ഗതിയുള്ളതുപോലെ വിഗതിയും ഉണ്ടു്. രാഗം ഉള്ളതുപോലെ ദ്വേഷവുമുണ്ടു്. കാമം ഉള്ളതുപോലെ ക്രോധവുമുണ്ടു്. സൃഷ്ടി എന്നതു് ആകർഷണത്തിന്റെ ഫലം; സംഹാരം എന്നതു വികർഷണം. സൃഷ്ടിസംഹാരങ്ങളെക്കൊണ്ടു സ്ഥിതിയും ഏർപ്പെട്ടു. ബാല്യവും യൗവനവും ആകർഷണാധിക്യമുള്ള കാലം. വാർദ്ധക്യത്തിൽ വികർഷണമധികം. ആകർഷണവും വികർഷണവും കർഷണത്തിന്റെ രണ്ടു ഭാവം. 'കർഷണ'മാണു 'കൃഷ്ണ' എന്നു പറയപ്പെടുന്നതു്. പക്ഷേ അക്ഷരസ്ഥാനഭേദം ഉണ്ടു്. ഓം എന്നതും ഉമ എന്നതും പോലെ. അ-ഉ-മ-കാരങ്ങൾ ഓംആകും. ഉ-മ-അ-കാരങ്ങൾ 'ഉമാ' എന്നാകും. അതുകൊണ്ടു് ഓംകാരവും ഉമയും ഒന്നുതന്നെ.

ഉദയ:—അങ്ങയുടെ ശ്രമം അഭിനന്ദനീയം. സർവ്വദ്വൈതപ്രപഞ്ചങ്ങളേയും അദ്വൈതത്തിൽ പര്യവസാനിപ്പിക്കുന്ന ശ്രമം നല്ലതു്. ഈ മമതയും, രാഗദ്വേഷാദികളുടെ ഫലം തന്നെ എന്നു് എനിക്കു ബോധപ്പെടുന്നുണ്ടു്. അങ്ങയുടെ പാദങ്ങളിൽ എന്റെ

അനന്തനമസ്കാരം ഭവിക്കട്ടെ. എന്റെ തപസ്സിനു സിദ്ധിച്ച ഈ ഭാഗ്യം തന്നെ ഭാഗ്യം.

ഗോസായി:—ഹേ! അങ്ങനെയാണോ? അതിൽ ദൈവാനുഗ്രഹമാണു മുമ്പിട്ടു നില്ക്കുന്നതു്. അങ്ങയ്ക്കു ശിവശക്തിയേ കാണുവാൻ കഴിഞ്ഞതാണു മഹാഭാഗ്യം. മററു സർവ്വവും ആ ദർശനത്തിന്റെ ഫലമായിട്ടു പിന്നാലെയുണ്ടു്.

ഇങ്ങനെ ഉദയഭാനു സതീകുണ്ഡത്തിൽ താമസിച്ച ദിവസങ്ങളിലൊക്കെ പല വിലയേറിയ സംഭാഷണങ്ങൾ ഉണ്ടായി. അവയെ ഒക്കെ ഒരിക്കൽ കാണുവാൻ കാലം ഏറ്റവും പോരാ. ഉദയഭാനുവിന്റെ ഈ തപസ്സ് എത്ര കാലത്തേയ്ക്കുണ്ടായിരുന്നു എന്നറിയുവാൻ തരമില്ല. ഒടുവിൽ അവൻ ഗോസായിയുടെ അനുമതിയോടുകൂടി സതീകുണ്ഡം വിട്ടുപോയി. പിന്നീടു് ഉദയഭാനു പർവ്വതഗുഹകളിലേയ്ക്കോ അതല്ല, ദക്ഷിണഭാഗങ്ങളിലേയ്ക്കോ പുറപ്പെട്ടതെന്നു് ഇപ്പോഴും അറിയുവാൻ തരമില്ല. ഒന്നു തീർച്ചയാക്കാം. പർവ്വതങ്ങളിലേയ്ക്കു കേറിയ ഉദയഭാനു അല്ല ഇറങ്ങിവന്ന ഉദയഭാനു എന്നതു് ഉദയഭാനുവിനു നല്ലതുപോലെ ബോധംവന്നു. ഉദയഭാനുവിനെ പർവ്വതഗുഹകളിൽനിന്നും പുറത്തു വിട്ടിട്ടു ധർമ്മപുരിയിലേയ്ക്കും മധുപുരിയിലേയ്ക്കും നമ്മുടെ ശ്രദ്ധകൾ ആകർഷിക്കാം.



# അദ്ധ്യായം 17.

## കശികിയുടെ വിവാഹം.

കശികിയേ ഗാനോത്സവത്തിൽ കണ്ടവരാരും മറന്നിരിക്കയില്ല. അവളുടെ വിവാഹം മറെറാരു ഗാനോത്സവ വിശേഷംതന്നെ ആയിരുന്നു. വരനായി തിരഞ്ഞെടുത്തതു് ഒരു കീചകനെയാണു്. കീചകന്മാർ നാട്ടിലൊട്ടധികം ഉണ്ടു്. യാദവന്മാരെപ്പോലെതന്നെ കീചകന്മാരെയും ധർമ്മക്ഷേത്രത്തിലേ കോസ്സു് പോററിവരുന്നു. സുരൂപവും ദുഷ്ടതയും അലസതയും എല്ലാംകൂടി ഏകീകരിക്കുന്നുണ്ടെങ്കിൽ ആ യോഗം അത്യധികം വികസിക്കുന്നതു യാദവരിലും കീചകരിലും ആണു്. ആഹാരം, നിദ്ര, മൈഥുനം, വിനോദം പരദൂഷണം, പരഹസനം ഇവയാണു് ഇവരുടെ ജീവിതവൃത്തികൾ. പഠിപ്പുള്ളവരും ഇവരിൽ ഏറെയുണ്ടു്. അവരുടെ ദുർവൃത്തികൾ അവരിൽ ഉറച്ചുപോയിട്ടുള്ളതുകൊണ്ടു് അവയെ മാററുന്നതിനു് അവരുടെ ഏതു കാവ്യാലങ്കാര ജ്ഞാനത്തിനും കവനങ്ങൾക്കും ശക്തിയില്ല. വേശ്യാലമ്പടതം പുരുഷന്മാക്കും, ദാസലമ്പടതം സ്ത്രീകൾക്കും നിത്യം പഴക്കമുള്ള തൊഴിലാണു്. വണ്ടിക്കാരും പാചകന്മാരും ആട്ടക്കാരും പാട്ടുകാരും ക്രൂരന്മാരും ശേവുകക്കാരും ആണു് ഈ വക സ്ത്രീകളെ ഒട്ടിനില്ക്കുന്നവർ. സ്ത്രീകൾക്ക കാമസംതൃപ്തി നൽകുന്നവരും ഇവർതന്നെ. ഇവരുടെ കാവ്യപഠനം വേശ്യാലമ്പടത്തിനുള്ള ഒരുക്കമാണു്. കാവ്യങ്ങളിൽ കാണുന്ന കാളിദാസപ്രഭൃതികളുടെ സ്ത്രീവർണ്ണനകളും അധരവിമർശങ്ങളും ശൃംഗാരചേഷ്ടകളും ഇവർ ബാല്യത്തിലേ അദ്ധ്യാപകന്മാരിൽ നിന്നും ഗ്രഹിച്ചു് അവരുടെ ജീവിതത്തേ രൂപീകരിച്ചിട്ടുള്ളവരായിരിക്കും. ഇവർ

വേല ചെയ്യാതെ ധൎമ്മക്ഷേത്രത്തിന്റെ ഭരണകൎത്താക്കന്മാരുടെ കാമക്രീഡകൾക്കായി ജീവിക്കുന്നവരാകുന്നു. ഇങ്ങനെ ധൎമ്മക്ഷേത്രം മുടിക്കുന്ന രണ്ടുവൎഗ്ഗക്കാരുടെ രണ്ടു് അരുമസന്താനങ്ങളുടെ വിവാഹമാണു് ഈ അദ്ധ്യായത്തിന്റെ വിഷയമായിരിക്കുന്നതു്. കല്യാണപ്പന്തലുകൾ, വിരുന്നുപുരകൾ, സദിരുമണ്ഡപങ്ങൾ, കലവറകൾ, നടപ്പന്തലുകൾ കൃത്രിമോദ്യാനങ്ങൾ, ആട്ടക്കാർ നാടകക്കാർ, ബാൻഡുകാർ, വാദ്യക്കാർ, ചെണ്ടക്കാർ, അമ്പാരികൾ, പല്ലക്കുകൾ, വെടികൾ, വെടിക്കെട്ടുകൾ, ഘോഷയാത്രകൾ ഇവയെല്ലാം വിവാഹത്തിന്റെ ഒഴിച്ചുകൂടാത്ത ആവശ്യങ്ങളാണു്. ആഭരണങ്ങളുണ്ടാക്കുന്ന തട്ടാന്മാരും, സർവ്വാണി വാങ്ങുന്ന പട്ടന്മാരും, ഊട്ടുകാരായ നമ്പൂരിമാരും, പോററിമാരും, സേവകന്മാരായ തിരുമുൽപാടന്മാരും, പണ്ടാലകളും കോയിൽ പണ്ടാലകളും, കീചകന്മാരും, ഉപകീചകന്മാരും, തമ്പിമാരും, തനയന്മാരും, അതിഥികളായും കാൎയ്യക്കാരായും തിങ്ങിക്കൂടുന്ന കൂട്ടങ്ങൾ വിവാഹോത്സവത്തിന്റെ പങ്കുകാരാകുന്നു. വിചിത്രാന്നങ്ങളും വിശേഷക്കറികളും ബോളി, ലാഡു മുതലായ അപ്പങ്ങളും പായസങ്ങളും വിവിധങ്ങളായ പപ്പടകങ്ങളും ഉപ്പേരികളും പരിപ്പു് നൈ മുതലായ ദ്രവ്യങ്ങളും യഥേഷ്ടം സംഭരിക്കുന്നതിനു് അവൎക്കു് ഏതും പ്രയാസമുണ്ടായിരുന്നില്ല. ധൎമ്മപുരിയിലെ നാഗരികാംഗനമാർ ഉടുത്തൊരുങ്ങി ആഭരണങ്ങളും അണിഞ്ഞു പൂവും ചൂടി താംബൂലചൎവ്വണവും ചെയ്തു കൊഞ്ചിയും കുഴഞ്ഞും, ആടിയും ചാഞ്ചാടിയും, ഭ്രമണം ചെയ്യുന്നതു കുലടന്മാൎക്കും വിടന്മാൎക്കും സുന്ദരകാഴ്ചകളായിരുന്നു. ദാസീജനങ്ങൾ അൎദ്ധനഗ്നകളായി കുചങ്ങളും തുറന്നിട്ടു് പാത്രങ്ങളും തട്ടങ്ങളും പാനകളും തുടയ്ക്കുന്നതും പന്തലുകളിൽ കൂടെ ഓടി നടക്കുന്നതും ആരിലും ജുഗുപ്സ ഉണ്ടാക്കാതെയിരി

ക്കയില്ല. ഉദ്യോഗസ്ഥന്മാർ ചമഞ്ഞൊരുങ്ങി വമ്പന്മാരായി മുമ്പിട്ടു നില്ക്കുവാൻ ബദ്ധപ്പെടുന്ന കാഴ്ചകളും വിവാഹോത്സവത്തിന്റെ പ്രധാനാംശങ്ങളാണ്. ഓട്ടങ്ങളും, പല്ലിളിപ്പുകളും, അഭിനയങ്ങളും, ഞെളിവുകളും, തള്ളലുകളും അവരുടെ ഒഴിച്ചുകൂടാത്ത സഹകരണങ്ങളായി വിവാഹം കാണുന്നതിനു കൂട്ടം കൂടുന്നവരുടെ ദൃഷ്ടികൾക്കും ജല്പനങ്ങൾക്കും വിഷയങ്ങളായിരിക്കുന്നു. ഇങ്ങനെ മൂന്നു വർഗ്ഗക്കാർ — ഉദ്യോഗസ്ഥന്മാർ—കീചകന്മാർ— യാദവന്മാർ—വിവാഹമണ്ഡപത്തിന്റെ മൂന്നു ഭാഗങ്ങളിലുമായി ചമഞ്ഞൊരുങ്ങി സ്ഥിതിചെയ്യുന്നുണ്ട്. അവകൾ വെററില ചുരുട്ടികൊടുക്കുന്നവരും, കോളാമ്പി പിടിക്കുന്നവരും, വീശുന്നവരും ഇങ്ങനെ പല വികലന്മാർ അരികുകളിൽ ചുററിട്ടുള്ള തൂണികളോടുകൂടി പന്തൽത്തൂണുകളെപ്പോലെ നില്ക്കുന്നതും കാണേണ്ട കാഴ്ചതന്നെ. വെളിയടയ്ക്കകത്തു മറയാതെ മറഞ്ഞുനിന്നു ശിരസ്സുമുതൽ പാദംവരെ നവരത്നഖചിതങ്ങളായ സ്വർണ്ണാഭരണങ്ങൾകൊണ്ടും, രത്നമാലകൾകൊണ്ടും രത്നവളകൾകൊണ്ടും കനകാംബരങ്ങൾകൊണ്ടും മൂടി നില്ക്കുന്നവരും ഇരിക്കുന്നവരും ആയ പൊന്നമ്മമാരുടെയും തങ്കമ്മമാരുടെയും കനകമ്മമാരുടെയും നോട്ടങ്ങളും കടാക്ഷങ്ങളും അവരുടെ രൂപലാവണ്യങ്ങൾ ആസ്വദിക്കുവാൻ കൊതിക്കുന്ന കീചകന്മാരുടെയും യാദവന്മാരുടെയും ഭ്രമിക്കുന്ന കണ്ണുകൾക്കു ലഭിച്ച പുതുമകളും കുതൂഹലങ്ങളും, നാഗസ്വരങ്ങൾ കുഴലുകൾ മദ്ദളങ്ങൾ തമിലുകൾ കൈമണികൾ മുതലായ ഗാനങ്ങളോടും താളങ്ങളോടും കലർന്നുള്ള നാദങ്ങളും, സാമ്പ്രാണിത്തിരികൾ പൂമാലകൾ പൂച്ചെണ്ടുകൾ പുഷ്പങ്ങൾ മുതലായവയിൽനിന്നു പൊങ്ങുന്ന സുഗന്ധങ്ങളും, കവികളുടെ സ്തോത്രങ്ങളായും കീർത്തനങ്ങളായും കാഴ്ചക്കാരുടെ ജല്പനകളായും പുറപ്പെ

ട്ടുന്ന ആരവങ്ങളും: കല്യാണപ്പന്തലിന്റെ പുറത്തു കാവൽക്കാരാൽ തടയപ്പെട്ടു തിങ്ങിക്കൂടിക്കിടക്കുന്ന ഉടുത്തും ഉടുക്കാതെയുമുള്ള പണ്ടാരങ്ങളുടെയും ഇരപ്പാളികളുടെയും ആശാഭംഗങ്ങളും, വിരുന്നുപുരകൾക്കു പുറമേ ഭക്ഷണം കിട്ടാതെ വിശന്നും ദാഹിച്ചും ഇരിക്കുവാനും നില്ക്കുവാനും നടക്കുവാനും കഴിയാത്ത അന്ധന്മാരുടെയും അംഗഹീനന്മാരുടെയും അന്തഃശാപങ്ങളും, ചെന്ന് വിവാഹമണ്ഡപത്തിൽ സ്ഥിതിചെയ്യുന്ന കനകവിഗ്രഹമായ കല്കിയുടെയും അവളുടെ വരനാകുവാൻ ചമഞ്ഞൊരുങ്ങി സക്ഷമനായിരിക്കുന്ന മണവാളന്റെയും ദാമ്പത്യജീവിതം രൂപവൽക്കരിക്കുന്നതായിട്ടുള്ള സുമുഹൂർത്തത്തിൽ അവർ ഏററവും പാവനമായ വിവാഹശപഥത്താൽ പ്രബദ്ധരായി. ആ സമയത്തു മുഴങ്ങിയ ഇടിനാദങ്ങൾപോലെയുള്ള വെടികളും, വാദ്യങ്ങളും ആർപ്പുവിളികളും വിവാഹഖ്യാതി ധർമ്മക്ഷേത്രവാസികളെ അറിയിക്കുന്നവയായിട്ടു് ആകാശത്തിലേയ്ക്കു പൊങ്ങി. വധൂവരന്മാർ കൈകോർത്തു പിടിച്ചുംകൊണ്ടു് കല്യാണമണ്ഡപത്തിൽനിന്നും ഇളകി, വാദ്യഘോഷങ്ങളോടും അകമ്പടിക്കാരോടും ധൂപദീപക്കററികളോടും അഷ്ടമംഗളങ്ങളോടും ദീപയഷ്ടികളോടും കൂടി പുറത്തു് അലങ്കരിച്ചു വച്ചിട്ടുണ്ടായിരുന്ന കനകപ്പല്ലക്കിൽ കയറി ഇരുന്നു. ഉദ്യോഗസ്ഥന്മാരും യാദവന്മാരും കീചകന്മാരും പല്ലക്കിന്റെ മുമ്പിൽ അണിയിട്ടുനിന്നു വാദ്യഘോഷങ്ങൾ ആസ്വദിക്കുന്ന ഭാവത്തിൽ തലകുലുക്കിയും, കൈവീശിയും, തമ്മിൽ പിറുപിറുത്തും അകമ്പടിക്കാരായി ഘോഷയാത്രയിൽ ചേർന്നു. അഷ്ടമംഗല്യതാലങ്ങളും കൈദീപങ്ങളും ഏന്തിയുംകൊണ്ടു് രണ്ടുവരികളായി പിരിഞ്ഞു് ഉദ്യോഗസ്ഥന്മാരെയും, യാദവന്മാരെയും കീചകന്മാരെയും അകത്തിയടക്കിക്കൊണ്ടും വാദ്യക്കാരെയും കുഴൽക്കാരെയും മററുമേളക്കാ

രെയും മുമ്പിലാക്കിക്കൊണ്ടും എല്ലാവക്കും പുറമേ ചുറ്റിലും മുമ്പിലും പിമ്പിലും ചരിക്കുന്ന മേനാവുകളെയും കുതിരവണ്ടികളെയും ചുററിക്കൊണ്ടും ദീപയഷ്ടികൾ നിരന്നു നടന്നുതുടങ്ങി. മേനാവുകളിലും വണ്ടികളിലും പൂ ചൂടിയ തലകളും രത്നംപതിച്ച നാസികകളും, രത്നക്കമ്മലുകൾ വഹിക്കുന്ന ശ്രോത്രങ്ങളും കണ്ഠം നിറയെ ചുറ്റിക്കിടക്കുന്ന സ്വൎണ്ണാഭരണങ്ങളും, രത്നമാലകളും, പുറത്തു നീട്ടിയും കൊണ്ടും, അവരുടെ വാഹനങ്ങളെ പിടിച്ചും, അവരുടെ കടാക്ഷങ്ങൾ കൊതിച്ചും, മെല്ലെ മെല്ലെ ചരിക്കുന്ന കാമുകന്മാരേയും നോക്കി പുഞ്ചിരി തൂകിയും, ധൎമ്മപുരിയിലേ പൊന്നമ്മമാരും കനകമ്മമാരും തങ്കമ്മമാരും കുശികിയുടെ പല്ലക്കിന്റെ പിന്നാലേ കുശികിയെ അനുഗ്രഹിക്കുന്ന ഭാവത്തോടുകൂടി പിന്തുടന്നു. പല്ലക്കിനു നാലുചുററും പൂക്കൾ നിറയെയുള്ള കുട്ടകൾ വഹിച്ചുകൊണ്ടു ചിലരും, അവയിൽനിന്നു പൂ വാരി പല്ലക്കിന്റെ അകത്തും പുറത്തും വീഴത്തക്കവണ്ണം എറിഞ്ഞുകൊണ്ടു മററു ചിലരും, ഈ ഘോഷയാത്രയ്ക്കു പൂമഴ വൎഷിപ്പിക്കുന്നവരായി അതിന്റെ അപ്രധാനമല്ലാത്ത അംഗങ്ങളായിരുന്നു. രണ്ടുകൂട്ടം മനുഷ്യർ വെടിവെപ്പുകാരും, നിലാത്തിരി മത്താപ്പ് കുടച്ചക്രം മുതലായ ദീപക്കാഴ്ചകൾ പ്രദൎശിപ്പിക്കുന്നവരുമായി ഘോഷയാത്ര ആരംഭിക്കുന്നവരായും അവസാനിപ്പിക്കുന്നവരായും കാണപ്പെട്ടു. പല്ലക്കിനകത്തു ചുററി നോക്കി ലജ്ജകൂടാതെയുള്ള ചിരികളോടുകൂടിയ കുശികിയും, അവൾക്കഭിമുഖമായി തലപൊക്കി മാലകളും അണിഞ്ഞു കിരീടവും ധരിച്ചു ഞെളിഞ്ഞിരിക്കുന്ന അവളുടെ വരനും, എല്ലാവരുടെയും, ശ്രദ്ധകൾ ആകൎഷിക്കുന്നവരായി എല്ലാവരാലും ഹസിക്കപ്പെട്ടു. കുശികിയുടെ കൺപോളകളിൽ തേച്ചിട്ടുള്ള മഷിയും, പുരികക്കൊടികൾ കറുപ്പിക്കുന്ന

കരിയും, നെററിയിലെ രത്നപ്പൊട്ടുകളും, നെററിയിലേയ്ക്കു ശിരസ്സിൽനിന്നും തൂങ്ങിക്കിടക്കുന്ന കിങ്ങിണികളും, കൈവിരലുകളിൽ പ്രകാശിക്കുന്ന മോതിരങ്ങളും, വളകളും, ആരെയും വിസ്മയിപ്പിക്കുന്നവയായിരിക്കുന്നു. പല്ലക്കിന്റെ മുകളിലേ തട്ടിൽ തൂക്കിയിരിക്കുന്ന മാലകളും, മണികളും, പല്ലക്കിനകത്തേയ്ക്കു വന്നുചേരുന്ന പുഷ്പങ്ങളും, ധൂപക്കുറ്റികളുടെയും ദീപക്കുററികളുടെയും പ്രഭയും ധൂമവും സുഗന്ധം വഹിക്കുന്നവയായിട്ടു കൗശികിയുടെ കണ്ണുകളിൽ ഭൃങ്ങളെപ്പോലെ വിഭ്രമണം ചെയ്യുന്ന കറുത്ത ഗണികകൾക്കു ദുസ്സഹങ്ങളായിരുന്നു.

ഈ ഘോഷയാത്ര കാണുന്നവർക്കു് ഇങ്ങനെ പല രസാവഹങ്ങളായ ഭാഗങ്ങൾ ആസ്വദിക്കുവാനുണ്ടെങ്കിലും അവയെക്കാൾ ആ ഘോഷയാത്രയുടെ നായകനായ ദുര്യോധനന്റെ പ്രതാപങ്ങളും, മന്ദഹാസങ്ങളും, മുഖഗോഷ്ഠികളും, ആശകളും ആണു് അത്യധികം കൗതുകം നൽകിയതു്. ഈ യാത്ര ഏകദേശം ഒരു മണിക്കൂറുനേരം മുമ്പോട്ടുപോയി വഴിയരികെയുള്ള ഒരു മണിമാളികയുടെ താഴെ എത്തിയപ്പോൾ വിശ്രമിക്കുവാനെന്നപോലേ പത്തുമിനിട്ടുനേരം അവിടെ എല്ലാവരും തനിയെ അമ്പരന്നു നിന്നുപോയി. ആ മണിമാളികയുടെ ഒരു കിളിവാതലിൽക്കൂടി ഈ ഘോഷയാത്ര കാണുവാനായി മുഖം അനക്കാതെ കണ്ണുകൾ മാത്രം നീട്ടിക്കൊണ്ടു നിന്നിരുന്ന ഒരു വൃദ്ധപുരുഷൻ എല്ലാവരുടെയും അഭിവന്ദനങ്ങൾ അർഹിക്കുന്നവനെന്നപോലെ നിന്നിരുന്നു. ആ വൃദ്ധപുരുഷന്റെ ശിരഃകമ്പനം കണ്ടു ഘോഷയാത്ര മുമ്പോട്ടു വീണ്ടും ചരിക്കുവാൻ തുടങ്ങി. ദുര്യോധനൻ ആ മാളികയുടെ ഉടമസ്ഥനെന്ന ഭാവത്തിൽ അണിമുറിച്ചു മാളികയ്ക്കകത്തുപോയ വൃദ്ധപുരുഷനേ സമീപിച്ചു് ആ വൃദ്ധപുരുഷങ്കൽ

നിന്നും എന്തോ ഗംഭീരസന്ദേശം വഹിക്കുന്നവനായി അലക്ഷ്യഭാവത്തിൽ വീണ്ടും വന്നു് ആ ഘോഷയാത്ര അധികംദൂരം പോകുംമുമ്പേ അതിൽ ചേന്നു് ആ യാത്രയ്ക്കു് അനുജ്ഞനൽകി. ദുര്യോധനൻ ഈഘോഷയാത്രയിൽ ഒരു ഓടുന്ന കേന്ദ്രംപോലെ കുറേനേരം പല്ലക്കിനു മുമ്പിലുള്ള ഉദ്യോഗസ്ഥന്മാരോടും കീചകന്മാരോടും യാദവന്മാരോടും സംഭാഷണം ചെയ്യുന്നവനായിട്ടും, കുറേനേരം പല്ലക്കിന്റെ പുറകിൽ കുടന്ന മേനാവുകളിൽ കാലുനീട്ടിയിരിക്കുന്ന അംഗനമാരോടു ചാടുവാക്യങ്ങൾ ഉച്ചരിച്ചും, ചിലപ്പോൾ അവരുടെ മുടികളിൽ തൂങ്ങിക്കിടക്കുന്ന രത്നങ്ങളെ സ്വാംഗുലികളെക്കൊണ്ടു് ആട്ടിയും, ചിലപ്പോൾ പല്ലക്കു ചുമക്കുന്നവൎക്കു ഘോരാജ്ഞകൾ നല്കിയും, ചിലപ്പോൾ കൗശികിയെ രക്ഷിച്ചുകൊള്ളുവാനായി മണവാളനെ നിയോഗിച്ചും, ആ ഘോഷയാത്രയിൽ ചേന്ന എല്ലാ ജനങ്ങളുടെയും ഓശ്ശാനങ്ങളെ സ്വീകരിച്ചും ആമോദിതനായി.

എന്നാൽ ഈ ഘോഷയാത്ര സമംഗളമായി പൎയ്യവസാനിക്കുവാൻ സംഗതിയായില്ല. വഴിമദ്ധ്യേ വെടിക്കുറ്റികൾ പൊട്ടിത്തെറിച്ചു മൂന്നുനാലുപേർ ചാവുകയും, ചിലരുടെ കണ്ണു പൊട്ടുകയും, ചിലരുടെ തല പൊട്ടുകയും ചെയ്യുന്ന ദുർലക്ഷണങ്ങളായി അകമ്പടിക്കാർ നിശ്ചയിച്ചു. ഈ സന്ദർഭത്തിൽത്തന്നെ കൗശികിപ്പൊന്നമ്മയുടെ അടുക്കൽ മറെറാരു പൊന്നമ്മയും ചെന്നിരിക്കുന്നതായി വധൂവരന്മാൎക്കു തോന്നി അവർ ഉറക്കെ ക്രുകിപ്പോയി. ശരീരം മുഴുവനും രക്തമണിഞ്ഞ രണവസ്ത്രങ്ങളോടും, രക്തകഞ്ചുകങ്ങളോടും, ഹസ്തപാദങ്ങളോടും, ബീഭത്സാകൃതിയിലുള്ള ഒരു സത്വമാണു പല്ലക്കിൽ ഇരുന്ന വധൂവരന്മാരെ ഭയപ്പെടുത്തിയതു്. ആ സത്വം പല്ലക്കിനകത്തു ദൃശ്യമായതിനടുത്ത ക്ഷണത്തിൽ ദുര്യോധനന്റെ മുമ്പിലും എത്തി അവനെയും ഭയപ്പെടുത്തി. അവന്റെ നിലവിളികൾ

കേട്ടു് അനുചരന്മാർ ബദ്ധപ്പെട്ടു് അടുത്തപ്പോൾ ആ സത്വവും അവിടെനിന്നു മറഞ്ഞതായിക്കണ്ടു പലരും വിസ്മയാന്ധന്മാരായി. ഏവംവിധത്തിൽ ഘോഷയാത്ര മടങ്ങി കല്യാണമണ്ഡപത്തിലെത്തുമ്പോൾ അർദ്ധരാത്രി കഴിഞ്ഞിട്ടില്ല. പിന്നീടുണ്ടായ താംബൂലദാനങ്ങളും പുഷ്പവിതരണങ്ങളും സമ്മാനങ്ങളും അതിഥികളുടെ യാത്രകളും അനുയാത്രകളും തീൎന്നിട്ടു് ദുൎയ്യോധനനും വധൂവരന്മാരും കല്യാണമണ്ഡപത്തിൽനിന്നും മറയുംമുമ്പേ കല്യാണോത്സവത്തിന്റെ ചരമരംഗമായ നാടകാഭിനയശാലയ്ക്കു് അതിഥികളേ ക്ഷണിക്കയുണ്ടായി. അർദ്ധരാത്രിയിൽ ലഘൂപാഹാരങ്ങളും പാനീയങ്ങളും യഥേഷ്ടം എല്ലാവൎക്കും നകുലസഹദേവാദികളുടെ പരിശ്രമവിശ്രമാദികളോടുകൂടി നൽകിയിട്ടു പിരിഞ്ഞുപോകാത്ത പ്രഭുക്കന്മാരും അംഗനമാരും നാടകശാലയിൽ പ്രവേശിച്ചു സ്ഥിതരായി. നാടകാരംഭമേ ദുൎയ്യോധനന്റെ വരവു ആകാംക്ഷിച്ചുംകൊണ്ടു സദസ്യരേ തെല്ലുനേരം അക്ഷമന്മാരാക്കി. സദസ്യരുടെ മുന്നണിയിൽ ദുൎയ്യോധനന്റെ സിംഹാസനത്തിനു് ഇരുപുറങ്ങളിലുംരണ്ടാസനങ്ങൾ വധൂവരന്മാൎക്കായിതയാറാക്കിയിരുന്നു. ഭാനുമതി, ഗാന്ധാരി, ഗാന്ധവി മുതലായ ഗൃഹനായികമാരും, അവരെപ്പോലെയുള്ള യാദവസ്ത്രീകളുടെ ഓച്ഛാനങ്ങളോടുംകൂടി നാടകശാലയുടെ പുറകിൽ അതിലേയ്ക്കായി പ്രത്യേകം അലങ്കരിച്ചിരുന്ന വളപ്പിനകത്തു വന്നുചേൎന്നു. ഒടുവിൽ ദുൎയ്യോധനനും വധൂവരന്മാരും വരികയും സദസ്യർ ആകെ എഴുന്നേറ്റുനിന്നു കുമ്പിടുകയും കവികൾ ഗാനം ചെയ്യുകയും ചെയ്തിട്ടു നാടകാഭിനയം ആരംഭിക്കുവാൻ ഉള്ള കല്പന ദുൎയ്യോധനന്റെ വദനാരവിന്ദത്തിൽനിന്നു മെല്ലെ പുറപ്പെട്ടുപോയി തിരശ്ശീലയ്ക്കകത്തു മറഞ്ഞിരിക്കുന്ന അഭിനയക്കാരെ അറിയിച്ചു.

—:(*):—

# അദ്ധ്യായം 18.

---

കളിപ്പാങ്കുളം—(അവശിഷ്ടം)

ഗാനോത്സവത്തിന്റെ ചരമമായി ഒരു നാടകം അഭിനയിച്ചതായും ഒടുവിൽ ക്ഷുഭിതനായ നകുലൻ നാടകശാലവിട്ടു പോയതായും പറഞ്ഞിട്ടുണ്ടല്ലോ. ആ നാടകത്തിന്റെ അവശിഷ്ടം ശ്രുതി കാണണമെന്നു കൗശികി ആഗ്രഹിച്ചതുകൊണ്ടു കളിപ്പാങ്കുളത്തിന്റെ കളിക്കാതെയുള്ള രംഗങ്ങൾ നാടകക്കാർ അതിഭംഗിയായി അഭിനയിച്ചു. അവരുടെ തിരശ്ശീലകളിൽ വരച്ചു വർണ്ണപ്പെടുത്തിയിരുന്ന കളിപ്പാങ്കുളവും ആ കുളത്തിന്റെ നടുവിൽ ഉണ്ടായിരുന്ന പാറകളും തസ്കരൻതമ്പിയുടെ രമ്യമായ ഹർമ്മ്യവും അംബ—അംബിക—അംബാലികമാരുടെ വസതികളും പായങ്ങൾക്കും ചിത്രമെഴുത്തുകാരന്റെ സാമർത്ഥ്യത്തിനും എന്തു വൈഭവമുണ്ടോ ആ വൈഭവം കാണിക്കുന്നവയായിരുന്നു. ആദ്യത്തെ രംഗം ദുര്യോധനന്റെയും അംബ അംബിക അംബാലികമാരുടെയും ഒരു സംഭാഷണമായിരുന്നു.

അംബിക:—ഈ പാറ ഈ കുളത്തിൽ കിടക്കുന്നതുവരെ എന്തു സുഖമാണു നമുക്കുള്ളതു്?

ദുര്യോ:—എന്താണു നിവൃത്തി?

അംബാലിക:—പാറയെ പിളക്കുവാൻ ആരുംതന്നെ ഇല്ലയോ? നമ്മുടെ ഉപ്പും ചോറും തിന്നുന്നവർ ആരും തന്നെ ഇല്ലെന്നു വന്നുവോ?

അംബ:—അവർ എന്താണു ചെയ്യുക? പാറ അവിടെ ഉറച്ചുപോയി. ഒരു വെറും ഭ്രതക്കണ്ണാടി പാറയായതു നമുക്കു് അനർത്ഥത്തിനു തന്നെ.

ദുര്യോ:—ആ ഭൂതക്കണ്ണാടിയുണ്ടാക്കിയ കൊല്ലനേ തല്ലി കൊല്ലുവാൻ ജരാസന്ധനുമായി വ്യവസ്ഥചെയ്തിട്ടുണ്ട്.

രംഗം ൨—ക്ഷുദ്രകവീഥി.

ക്ഷുദ്രകന്മാർ കൂട്ടംകൂടി അവരുടെ നാഥനായ ദുർമ്മുഖനെ മുമ്പിലാക്കിയുംകൊണ്ടു കളിപ്പാറകളത്തിലേയ്ക്കു പുറപ്പെടുന്നു. അവർ ഒന്നൊഴിയാതെ ഉടുത്തൊരുങ്ങി തലയിൽക്കെട്ടും കെട്ടി ആഹ്ലാദങ്ങളോടുകൂടി പുറപ്പെട്ടു. ക്ഷുദ്രനായകനു നിസ്സാരത്വം വരാതെയിരിക്കുവാനായി ക്ഷുദ്രകന്മാരിൽ നാലുപേർ ബലവാന്മാരായവർ മുമ്പോട്ടുവന്നു തമ്മിൽ കൈ കോർത്തുപിടിച്ചുണ്ടാക്കിയ ആസനത്തിൽ പ്രക്ഷുദ്രകനെ ഇരുത്തി പുറപ്പെട്ടു. പന്തക്കാറികൾ പലരും വഹിച്ചിരുന്നു. ആ ഘോഷയാത്ര കാണുവാനായി തസ്കരൻതമ്പിയും അംബ അംബികാദികളും മേടകളിൽ സന്നിഹിതരായി. ക്ഷുദ്രകർ നേരേ ചെന്നു കളത്തിൽ ചാടി പാറയിലെത്തി അതിന്മേൽ കയറിനിന്നു ചിലർ പാട്ടുകൾ പാടുകയും ചിലർ ആടുകയും ചെയ്തു. അവരുടെ കത്തികളെടുത്തു പാറ പൊളിക്കുവാൻ ശ്രമിച്ചതിൽ കത്തികൾ പൊട്ടിയതേ ഉള്ളു എന്നുകണ്ടു് കളത്തിൽ ചാടി ചത്തുകളഞ്ഞാലോ എന്നിങ്ങനെ പലരും വിചാരിച്ചു. തലയ്ക്കു പിടിച്ചിരുന്ന ലഹരി തീർന്നപ്പോൾ സാഹസങ്ങൾക്കു് ഒരുമ്പെടാതെ വിശ്രമിക്കുവാനായി ആ പാറയിൽ കിടന്നതും നിദ്ര പ്രാപിച്ചതും ഒരു ക്ഷണത്തിൽ കഴിഞ്ഞു. നിദ്രയിൽ അധിഷ്ഠാനദേവതയായ 'കാളി' പ്രക്ഷുദ്രകനു പ്രത്യക്ഷമായിയൊന്നും അവളുടെ കോപത്തിൽ ആ ക്ഷുദ്രകവംശംമുഴുവനും സംഹരിച്ചു കളയുമെന്നും പ്രക്ഷുദ്രകൻ സ്വപ്നം കണ്ടു് ഉറക്കെ കൂകിപ്പോയി. അവർ കാളിമാതാവിന്റെ പാദങ്ങളിൽ വീണു ഭൂതക്കണ്ണാടിയുണ്ടാ

ക്കിയ കൊല്ലന്റെ ദയെ പ്രാൎത്ഥിക്കയും ചെയ്തു; എന്നിട്ടു ദേവിയുടെ കൈയിൽ ഉണ്ടായിരുന്ന ഗദകൊണ്ടു പാറപ്പുറത്തു് ഒരു രന്ധ്രമുണ്ടാക്കി ആ രന്ധ്രത്തിൽക്കൂടി നോക്കുവാൻ ആവശ്യപ്പെട്ടു. ക്ഷുദ്രകനായകൻ അങ്ങനെ പാറപ്പുറത്തിനകത്തു നോക്കുമ്പോൾ ഒരു ക്ഷൗരകപ്പരിഷയേയും ഒരു ക്ഷൗരകവീഥിയേയും ആണെ കാണുവാൻ സംഗതിയായതു്. അവന്റെ വംശസ്ഥാപനം ചെയ്ത ഒരു നായർസ്ത്രീയേയും അവളെ ക്ഷുദ്രംചെയ്തു വശപ്പെടുത്തിക്കൊണ്ടുപോയ ഒരു ക്ഷൗരകനെയും കണ്ടറിഞ്ഞു തന്റെ വംശമൂലമോൎത്തു ലജ്ജിച്ചു തന്നെത്താനേ ശപിച്ചുംകൊണ്ടു കണ്ണുതുറന്നു. അവർ എല്ലാവരും വെറും പാറയിൽ കിടക്കുന്നതായിക്കണ്ടു വമ്പിച്ച ക്ഷൗരകഭാഷയിൽ കൊല്ലനേ ശപിച്ചും ലജ്ജിച്ചും അവിടെനിന്നും നിൎഗ്ഗതരായി.

മൂന്നാംരംഗം—വീണ്ടും അംബ–അംബാലിക–അംബികമാർ ഇവരുടെ വിലാപനവും തസ്കരൻതമ്പിയുടെ യുദ്ധസംരംഭവും നാടകക്കാർ അഭിനയിച്ചു സാധാരണമായിട്ടു തസ്കരൻതമ്പിയും അംബാദികളും കളിപ്പാങ്കളും കാൎയ്യാന്വേഷണത്തിനായി ഒരു യോഗം കൂട്ടുക പതിവാണു്. ആ സമ്മേളനത്തിൽ ചില നാ—ട്ടികളും ചില പ—ട്ടികളും ഹാജരുണ്ടായിരിക്കും.

തസ്ക–തമ്പി:—ആരെടാ അവിടെ? ആ കുഞ്ചുതമ്പി എന്റെ ഭ്രാ·········എവിടെ?

ഭൃത്യ:—ഇവിടെ വന്നു കാത്തുനിൽക്കുന്നു. തൃക്കൺ പാൎത്താലും.

ത–തമ്പി:—ഹാ! എന്തു്? ആ പാറയേ ദഹിപ്പിക്കുവാൻ കഴിവില്ലേ?

ക്ഷുദ്ര–നാ:—പ്രയാസം. ആ പാറയേ പിളൎക്കുവാൻ ഖട്ടോൽക്കചനും കൂട്ടരും, ഭവഭൂതിയും കൂട്ടരും, നക

ലരും കൂട്ടരും ശ്രമിച്ചു. സാധിച്ചില്ല. ഞങ്ങളുടെ ശ്രമവും വ്യർത്ഥംതന്നെ. അതെന്തു്? ആ പാറയെ രക്ഷിക്കുന്നതായ ഒരു ഘോരദേവതയെ ഞാൻ ഇന്നലെ നിദ്രയിൽ കണ്ടു.

ത-തമ്പി:—കണ്ടുവോ? എന്തു രൂപം? എന്തു വർണ്ണം? എന്താണു പറഞ്ഞതു്?

ക്ഷുദ്ര-നാ:—എന്റെ അച്ഛൻ ആരായിരുന്നു എന്നു പാറയ്ക്കകത്തു കാണിച്ചുതന്നു. ഒന്നും പറഞ്ഞില്ല.

ത-തമ്പി:—നിന്റെ അച്ഛൻ ആരു്? ഒരു ക്ഷുരകനല്ലയോ?

ക-തമ്പി:—എന്റെ അച്ഛനും നിന്റെ അച്ഛനും ഒരാളല്ലയോ?

ത-തമ്പി:—ഒരാളോ? ഞാൻ നിന്നെപ്പോലെയോ ഇരിക്കുന്നതു്? അമ്മ ഒന്നു് അച്ഛൻ രണ്ടു്.

ക-തമ്പി:—ആരാണു് അവിടുത്തെ അച്ഛൻ?

ത-തമ്പി:—ഒരു നമ്പൂരിയോ, തിരുമുൽപാടോ, ഒരു തമ്പുരാനോ? അതോ ഒരു പാർവത്യകാരനോ?

ക-തമ്പി:—സ്വപ്നത്തിൽ കണ്ടതു് നമ്മുടെ അമ്മയും ഇടത്തും വലത്തും ഒരു ക്ഷുരകനും, പൂവാലനും.

ത-തമ്പി:—നീ എങ്ങനെ അറിഞ്ഞു?

ക-തമ്പി:—ഒരുവന്റെ ഒരു കൈയിൽ വലയും, മറേറ കൈയിൽ ഒരു ചൂണ്ടയും: മററവന്റെ കൈയിൽ ഒരു കത്തി.

ത-തമ്പി:—ഓഹോ! കഷ്ടം! ഇങ്ങനെയുള്ള സ്ത്രീ എന്തിനു ജീവിച്ചിരിക്കുന്നു?

ക-തമ്പി:—ജീവിച്ചിരിപ്പില്ലല്ലോ.

ത-തമ്പി:—പിന്നെ നമ്മുടെ അച്ഛൻ ഒരു നമ്പൂരിയാണെന്നു പറഞ്ഞേയ്ക്കു.

ക-തമ്പി:—അങ്ങനെ ചെയ്യാം. മാനം വിടാമോ? കാൎയ്യം എങ്ങനെയും ഇരിക്കട്ടെ.

ത-തമ്പി:—ഇന്നു രാത്രിയിൽ പാറപ്പിളപ്പിനായി പുറപ്പെടണം. എട്ടുവീടന്മാരെയും മാടമ്പിമാരെയും വരുവാൻ ശട്ടം കെട്ടണം.

ക-തമ്പി:—അങ്ങനെ ചെയ്യാം. ഏതുവിധത്തിലും പാറ പിളൎന്നുണ്ട്. സത്യംതന്നെ സത്യം. സത്യംതന്നെ സത്യം.

ത-തമ്പി:—എടാ! അംബാലിക എവിടെ?

ക-തമ്പി:—അവർ മൂന്നമ്മമാരും ഇതാവരുന്നു. [എന്നു പറഞ്ഞുപോകുന്നു.]

ത-തമ്പി:—വിശേഷമായി ഇന്നു പാറപിളൎവാൻ പോകുന്നു.

സ്ത്രീ:—വേണ്ട വേണ്ട. പാറപ്പൊടി വന്നു കണ്ണിൽ വീണാൽ കണ്ണു പൊട്ടിപ്പോകുമേ! വേണ്ട വേണ്ട.

ത-തമ്പി:—കണ്ണുപോയാലെന്താ? പാറ ഇല്ലാതെ ആകട്ടെ. ഇന്നാട്ടിലേ കഥ ഒന്നും അറിയാറില്ലയോ? ആ സ്വരൂപം ആരെ വിളിച്ചു കൂട്ടുകയോ എന്തോ ഒക്കെ പരിഭ്രമം കാട്ടുന്നു.

ക-തമ്പി:—നാട്ടാർ അവളോടു ചേരും. ഈ യാദവന്മാരും കീചകന്മാരും മതിയാകുമോ?

ത-തമ്പി:—അവർ മാത്രമോ? നമ്മുടെ വ്യവസായത്തിനു, മുഗിലനും സൈന്യവും എത്തും.

അംബ:—എന്നാൽ നന്നായി. മുഗിലൻ ഇന്നോ നാളെയോ എത്തും. ആ കൊച്ചുതമ്പുരാനും കോയിത്തമ്പുരാനും

വരട്ടെ. നോക്കിയിരിപ്പിൻ പടച്ചിയുടെ ഒരു അസ്ത്രം. രണ്ടു തലയും പോക്കു്.

അംബ:—ഈ പാറയെക്കൂടി നശിപ്പിക്കുമോ?

അംബിക:—നോക്കിയിരിക്കുവിൻ. ഇന്നു് എന്തായാലും ഞാൻ തന്നെ പോയി പാറപ്പുറത്തിനെ ദഹിപ്പിച്ചിട്ടുവരാം. നാളെ രാവിലെ പാറയെന്ന പേരുപോലും ശേഷിക്കയില്ല. നോക്കിയിരിപ്പിൻ.

അംബ:—പാറയെ രക്ഷിക്കുന്ന ദേവതയോ?

ത—തമ്പി:—ദേവത സാരമില്ല. ദേവതയ്ക്കു കുറെ അപ്പമോ, വറയോ, പൊരിയോ, കരിക്കോ മതി. അല്ലെങ്കിൽ ആട്ടം, കോഴിയും അറുത്തു് രക്തം കൊടുക്കാം. നമുക്കെന്താ നഷ്ടം? നാട്ടുകാരുടെ പണം. മുഗിലനും കൊണ്ടുപോകട്ടെ കുറേയൊക്കെ.

അംബ:—എന്റെ ഈശ്വരാ! മുഗിലൻ വന്നു് ഈ പാറയേയും ദഹിപ്പിച്ചു് ആ കൊല്ലനേയും നശിപ്പിക്കണേ!

ത—തമ്പി:—ആകട്ടെ; നോക്കിയിരിക്കുവിൻ. ഇന്നു രാത്രിയിൽ 'കളിപ്പാങ്കുളം' എങ്ങനെയാണു കളിക്കുന്നതെന്നു നോക്കിയിരിക്കുവിൻ.

അംബിക:—അങ്ങനെ തന്നെ. കാണുവാൻ ഞങ്ങളും ഉണർന്നിരിക്കും.



# അദ്ധ്യായം 19.

കശികിയുടെ വിവാഹാനന്തരം.

കശികിയുടെ വിവാഹം കഴിഞ്ഞു. കശികിയും കീചകനും പ്രത്യേകം പ്രത്യേകം താമസവും ആയി. കശികിയുടെ ആജ്ഞ അങ്ങനെയായിരുന്നു. കശികി തനിയേ മതി എന്നും ആവശ്യപ്പെടുമ്പോൾ കീചകനെ വരുത്തിക്കൊള്ളാമെന്നും നിശ്ചയിച്ചതിൽ ധൃതരാഷ്ട്രരും ദുര്യോധനനും ഗാന്ധാരിക്കും അത്യധികം സന്തോഷമുണ്ടായി. കശികി എങ്കിലും ധൃതരാഷ്ട്രരുടെ അടുക്കൽ സദാ ഉണ്ടായാൽ കുറെ ആശ്വാസം. ധൃതരാഷ്ട്രരുടെ 'കെട്ടിയിരിപ്പും' 'കുത്തിരുപ്പും' ഭാനുമതി തട്ടിക്കൊണ്ടുപോകാതെയിരുന്നാൽ മതി. കശികിയോ ഗാന്ധാരിയുടേയും ഗാന്ധവിയുടേയും ഉന്മാദം കണ്ടും കേട്ടും തന്റെ സ്ഥാനത്തെ ധൃതരാഷ്ട്രരുടെ ചാപല്യത്തിൽ പ്രതിഷ്ഠിച്ചു കഴിഞ്ഞു. ധൃതരാഷ്ട്രരുടെ ചാപല്യം കശികി നല്ലപോലെ അറിഞ്ഞിട്ട് അവളുടെ കാമസംപൂർത്തിക്കുള്ള അവസരങ്ങൾ ആ ചപലന്റെ മൃഗീയചേഷ്ടകളാൽ കണ്ടറിഞ്ഞു. വൃദ്ധനായ ധൃതരാഷ്ട്രരും ബാലികയായ കശികിയും അവരുടെ കുപ്രസിദ്ധമായ രഹസ്യാചരണത്തിൽ അനുമോദിക്കുന്നവരായി. കശികിയുടെ ഭർത്താവായ കീചകനെ അടുത്തുൺമാളികയും സവാരിവണ്ടിയും നൽകി പ്രത്യേകം താമസിപ്പിച്ചു. അയാൾക്ക് ആവശ്യമുള്ള വെപ്പാട്ടികളേ പുലർത്തുന്നതിനുള്ള പണവും നൽകിവന്നു. കശികിക്കു ധൃതരാഷ്ട്രരുടെ അന്തഃപുരത്തോടു ചേർന്ന് ഒരു ശൃംഗാരമണ്ഡപം നിർമ്മിച്ചിരുന്നു. ആ ശൃംഗാരമണ്ഡപം ഏതു വൃദ്ധന്റെയും പെൺകൊതി

ഇളക്കുന്നതായിരുന്നു. ധൃതരാഷ്ട്രർ എത്ര വൃദ്ധനായിരുന്നാലും ശൃംഗാരമണ്ഡപത്തിൽ എത്ര യുവാവിനേയും എത്ര യുവതിയേയും ശൃംഗാരചേഷ്ടകളാൽ ലജ്ജിപ്പിക്കത്തക്ക സാമർത്ഥ്യത്തോടുകൂടിയിരുന്നു. കുശികിയെ ശൈശവംമുതൽക്കെ ധൃതരാഷ്ട്രർ അത്യധികം വാത്സല്യത്തോടുകൂടി തന്റെ പ്രേമോല്ലാസങ്ങൾക്കു സ്വാധീനപ്പെടുത്തി. അവൾക്ക് ഇഷ്ടംപോലെയുള്ള സഹവാസങ്ങളും സംസർഗ്ഗങ്ങളും വിനോദങ്ങളും നർത്തനങ്ങളും അനുഭവിച്ചു വന്നു. വിവാഹം അവളുടെ കാമചാപല്യങ്ങളെ രക്ഷിക്കുവാൻ ഉള്ള ഒരു തന്ത്രമായിരുന്നു. അവൾ സ്വതന്ത്ര—ഇഷ്ടംപോലെ ചരിക്കുന്നവൾ—ഇഷ്ടംപോലെയുള്ള യുവാക്കന്മാരുമായി സഹവസിക്കുന്നവൾ. അവൾക്കു ലോകബോദ്ധ്യത്തിനായി ഒരു വിവാഹോത്സവവും. ചമഞ്ഞിരിക്കുവാനായി ഒരു ഭർത്താവിനെയും നല്കി എന്നേ ഉള്ളൂ. അവളുടെ സർവക്രീഡകളുടേയും രസത്തെ ഭുജിക്കുന്നവനായി കുശികിയുടെ പിന്നാലെ കുശികിയുടെ ഘനത്ത പൃഷ്ഠവുംതാങ്ങി നടക്കുന്നതിനാൽ ധൃതരാഷ്ട്രർ രാജ്യകാര്യങ്ങളേയും കുടുംബകാര്യങ്ങളേയും തന്റെ ചാപല്യങ്ങൾക്ക് ഒരു കാലത്തു വശപ്പെടുത്തിയിരുന്ന ഗാന്ധർവിയേയും ഗാന്ധാരിയേയും അവരുടെ ഗോഷ്ഠികളേയും വിസ്മരിച്ചു കഴിഞ്ഞു. അവരും ഇന്നത്തെ കുശികിയെപ്പോലെ ധൃതരാഷ്ട്രരുടെ വാനരചാപല്യങ്ങൾക്കു വശപ്പെട്ടിരുന്നു എന്നും അവരുടെ സർവചേഷ്ടകളുടെയും രസങ്ങൾ അനുഭവിച്ചിരുന്നു എന്നും ഉള്ള സംഗതികൾ വിസ്മരിച്ച് അവരെ ധൃതരാഷ്ട്രരുടെ മന്ദിരത്തെ ഒരു ഉന്മാദശാലയാക്കി ഒഴിച്ചിട്ട് അതിൽ അടച്ച് അവരുടെ കാമോല്ലാസങ്ങൾ തടഞ്ഞ് അവരുടെ താപങ്ങളും ഉൾത്താപങ്ങളും വർദ്ധിപ്പിച്ചു. ധൃതരാഷ്ട്രർക്ക് അമ്മയെന്നോ മകൾ എന്നോ ഭാര്യ

എന്നോ ഉള്ള ഭേദാഭേദങ്ങളില്ല. സ്ത്രീ എന്നും പുരുഷ നെന്നും ഉള്ള ഭേദവും ധൃതരാഷ്ട്രർക്കു ഗണനീയമാ യിരുന്നില്ല. അമ്മ, മകൾ, മകളുടെ മകൾ ഇങ്ങനെ മൂന്നു തലമുറകളെ സപത്നികളാക്കുവാൻ യോഗവും ഭാഗ്യവും കൗശലവും ഉള്ള ഒരു മഹാനുഭാവനാണു ധൃത രാഷ്ട്രർ. യുവതികളായ സ്ത്രീകളെയോ പുരുഷന്മാരെയോ വൃദ്ധന്മാരുടെ അടുക്കൽ ചേർത്തുകിടത്തുന്നതുകൊണ്ടു് അ വരുടെ ചൂടാസ്പദിച്ചു് അവരുടെ യൗവനം ആ വൃദ്ധന്മാ ൎക്കു യൗവനത്തെ നൽകുമെന്നു ചില ഗ്രന്ഥയോഗികൾ വിശ്വസിക്കുന്നു. ഇങ്ങനെ വൃദ്ധന്മാർ യുവാക്കന്മാരാകു വാൻ കഴിയുമത്രേ. ധൃതരാഷ്ട്രർ നിത്യയുവാവാണെന്നു ധൃതരാഷ്ട്രർ തന്നെ ബോധിച്ചിരിക്കുന്നു. ആ യൗവനം രക്ഷിക്കുന്നതിനു യുവസംഘങ്ങളേയും, പരമൗഷധ ങ്ങളായി സ്വീകരിച്ചിരുന്നു. ജന്തുരസങ്ങളെ പാനംചെയ്തു ജീവനെ രക്ഷിക്കുന്നതുപോലെ മനുഷ്യരസങ്ങളെ ഭുജിച്ചു യൗവനത്തെ രക്ഷിക്കുന്നവരും ധൃതരാഷ്ട്രരെപ്പോലെ പലരും ഉണ്ടായിരിക്കാം. എന്തായാലും ധൃതരാഷ്ട്രരും അന്തഃപുരവും അന്തഃപുരത്തിൽ അടച്ചിട്ടുള്ള പല യുവാക്കന്മാരും ഗാന്ധാരി മുതലായ സ്ത്രീകളും ധൃതരാഷ്ട്ര രുടെ ജീവിതാവശ്യങ്ങളായിരുന്നു. ആ അന്തഃപുരത്തിന്റെ താക്കോൽ ദുര്യോധനന്റെയും ഭാനുമതിയുടേയും അധീന ത്തിൽ ആണു്. അനേകം യുവാക്കന്മാരും യുവതികളും ആ അന്തഃപുരത്തിൽ പുക്കു് അകാലനാശം പ്രാപിച്ചിട്ടുണ്ടു്. പല ജീവികളേയും കൊന്നു് ഒരു മനുഷ്യന്റെ ജീവനെ രക്ഷിക്കുന്ന നീതി ഈ കാലത്തു് ഏർപ്പെട്ടിരിക്കുന്നു. പല യുവാക്കന്മാരെയും യുവതിമാരെയും നശിപ്പിച്ചു യൗവനം പരിരക്ഷിക്കുന്നതിനു ധൃതരാഷ്ട്രർ തന്റെ ദ്രവ്യ

വും അധികാരവും വിനിയോഗിച്ചുവരുന്നതു രഹസ്യമല്ല. ജീവരസം തന്നെയാണു സർവ്വ ജന്തുക്കൾക്കും സുഖം കൊടുക്കുന്നതു്. മനുഷ്യനു് വാഗ്രസവുംകൂടി പ്രധാനം. രസത്തെ ഭുജിക്കുന്ന ജിഹ്വ. വാക്കിൽ ആണു് അധികം രസം അറിയുന്നതു്. ജീവിച്ചിരിക്കുന്നതേ ഒരു രസം. ആ ജീവന്റെ രസമേ രസം. അതേ ജീവരസം. ആ ജീവരസം ആസ്വദിച്ചു. ഗാന്ധർവി, ഗാന്ധാരി, ഭാനുമതി മുതലായ യോഗിനികളും, ധൃതരാഷ്ട്രർ, ദുര്യോധനൻ മുതലായ യോഗികളും സന്തോഷം പ്രാപിക്കുന്നു. അവരുടെ സന്തോഷം ദുഃഖത്തിന്റെ സോപാനം. സത്തുക്കളുടെ ദുഃഖം സന്തോഷത്തിന്റെ സോപാനം. അങ്ങനെയാണു പ്രപഞ്ചാനുഭൂതികളൊക്കെ. ആടിനേ തല്ലിക്കൊന്നു് ഇടിച്ചു ചതച്ചു് വേവിച്ചെടുക്കുന്ന രസം ആട്ടിൻരസം. കോഴിയേ കൊന്നു് ആ ശവത്തെ ഇടിച്ചുചതച്ചു വേവിച്ചെടുക്കുന്ന രസം കോഴിരസം. അതുപോലെ മനുഷ്യനെ കൊല്ലാതെ ഇടിച്ചുപിഴിഞ്ഞെടുക്കുന്ന രസം മനുഷ്യരസം. ഈ രസങ്ങളൊക്കെ ജീവരസങ്ങളാണു്. അവയിൽ മനുഷ്യരസം തന്നെ ജീവരസം. പാൽ പശുവിന്റെ ജീവരസം. പശു ജീവിച്ചിരിക്കുമ്പോൾ അതിനെ കൊല്ലാതെ എടുക്കുന്നതാണു പാൽ. അതുപോലെ ഒരു മാതാവിന്റെ സ്തനത്തിൽനിന്നും ജീവരസം ശിശുവിന്റെ വായിലേയ്ക്കു പോകുന്നു. അതു ശിശുവിന്റെ പോഷണം. ഒരു കോഴിയേ തല്ലിക്കൊല്ലുന്നതു വേദന. അതിന്റെ മാംസം തിന്നുന്നതു മനുഷ്യനു സുഖവും സന്തോഷവും. ഇങ്ങനെ സുഖവും ദുഃഖവും തമ്മിൽ ചേൎന്നിരിക്കുന്നു. ഒരു ജന്തുവിനു സുഖം— മറെറാന്നിനു് ആ സുഖം കാരണം ദുഃഖം. ഇങ്ങനെ സുഖവും ദുഃഖവും പ്രപഞ്ചത്തിൽ കലൎന്നിരിക്കുന്നു. ഇങ്ങനെ അനേകം യുവാക്കന്മാരുടെയും യുവതിമാരുടെയും ജീവര

സം അനുദിനം ഭുജിച്ചു പ്രാരബ്ധം ക്ഷയിപ്പിക്കുന്ന ധൃതരാഷ്ട്രർ തന്റെ മകനായ ദുര്യോധനന്റെയും ഗാന്ധാരി മുതലായ സ്ത്രീ കീടങ്ങളുടെയും അഭിമുഖമായിട്ടു് കൗശികിയെ അന്തേവസിപ്പിച്ചുകൊണ്ടും അവളുടെ കാമുകന്മാരുടെ വികൃതികളെ ഭുജിച്ചു് ആനന്ദിച്ചുകൊണ്ടും ധർമ്മക്ഷേത്രത്തിനു് അധർമ്മമൂലമായി വാഴുന്നു.

കൗശികി:—അപ്പാ, ഈ ദീപകൻ ഞാൻ വായിച്ചുകൊണ്ടിരിക്കുമ്പോൾ ജനാലിൽക്കൂടെ വന്നു നോക്കുന്നു. എനിക്കു പേടിയാകുന്നു. എന്നെ പഠിക്കാൻ സമ്മതിക്കുന്നില്ല. ശാസ്ത്രിയാർ വന്നു കാവ്യം പഠിപ്പിക്കുമ്പോൾ ഇയാൾ വന്നു് ഒളിഞ്ഞുനിന്നു കേൾക്കുന്നു. മറിയമ്മസാർ വന്നു് ഇംഗ്ലീഷു പഠിപ്പിക്കുമ്പോൾ മറിയമ്മയെക്കണ്ടു് അയാൾ ചിരിക്കുന്നു.

ധൃത:—അങ്ങനെ ചെയ്യുവാൻ അയാൾക്കു കാര്യമില്ല. എന്റെ പൊന്നമ്മയെ ഉപദ്രവിക്കാൻ പാടില്ല.

കൗശികി:—അപ്പാ, ആ വണ്ടിക്കാരനു നല്ല സൗന്ദര്യം, നല്ല ചുണ, നല്ല കരുത്തു്. എനിക്കു വണ്ടി ഓടിക്കാൻ പഠിച്ചാൽ കൊള്ളാമെന്നുണ്ടു്.

ധൃത:—നല്ലതു മകളേ നല്ലതു്. നിനക്കു വണ്ടി ഓടിക്കാമെങ്കിൽ എന്റെ വണ്ടിയിൽ കയറി നമുക്കു രാത്രയിൽ ഒരുമിച്ചു സഞ്ചരിക്കാമെല്ലൊ.

കൗശികി:—അപ്പാ, വണ്ടിക്കാരൻ കൂടെ വേണ്ടേ? അപ്പനു വണ്ടി ഓടിക്കാൻ അറിയാമോ? ഞങ്ങൾ വണ്ടിക്കകത്തു് ഇരുന്നുകൊള്ളാം.

ധൃത:—അതല്ലയോ നല്ലതു്? എനിക്കും എന്റെ മകളുടെ കളി കാണാമല്ലോ. വിശേഷം.

കശികി:—കളി കാണാം. കളിയുടെ രസം ഭുജിക്കുന്നതും കാണുന്നതും അച്ഛനല്ലയോ?

ധൃത:—നിന്റെ കളി കാണുവാനും ഭുജിക്കുവാനും തന്നെയാണു നിന്റെ പിന്നാലേ നടക്കുന്നതു്.

കശികി:—അച്ഛാ, അച്ഛനു് ഇനി ഭാനുമതിയും സീതയും എന്തിനു്? അച്ഛനു വയസ്സായില്ലേ?

ധൃത:—ച്ഛേ, എനിക്കു വയസ്സായാലെന്തു്? എന്നും എനിക്കു ചെറുപ്പം തന്നെ.

കശികി:—അച്ഛൻ എന്നും ചെറുപ്പമായിരിക്കണേ. അമ്മൂമ്മയ്ക്കു വയസ്സധികമായി. എന്നിട്ടും ചെറുപ്പക്കാരായ പിള്ളകളെക്കണ്ടാൽ ദീനത്തിനു് ഒട്ടു ശാന്തിയുണ്ടു്. നന്നെ മെലിഞ്ഞുപോയി.

ധൃത:—ഓ ഒരുകാലത്തു് അവൾ മഹാരസികത്തിയായിരുന്നു. നിന്റെ അമ്മ അന്നു നന്നാ ചെറുപ്പം-കൊച്ചുകുട്ടി-കഥയില്ലാത്തപെണ്ണു്-നിന്നെപ്പോലെ-

കശികി:—അച്ഛാ, അമ്മയും കിഴവിയായിപ്പോയല്ലോ. രണ്ടു കാലിപ്പുകയില കരിച്ചുപൊടിച്ചു കുടിക്കുമ്പോൾ അമ്മയ്ക്കും ചെറുപ്പം വരും. അമ്മയും അമ്മൂമ്മയെപ്പോലെ ചെറുപ്പക്കാരായ തവണക്കാരെക്കണ്ടാൽ...

ധൃത:—ആ സാധു അവളുടെ ഇഷ്ടംപോലെ ഇരിക്കട്ടെ. അമ്മയായി, മകളായി. അവരുടെ പാടു്. അവരുടെ തവണക്കാരായിട്ടു പിള്ളകളെത്തന്നെ നിയമിക്കുന്നുണ്ടു്. എന്തുചെയ്യാം. ആ പിള്ളകൾ ഒക്കെ വേഗത്തിൽ ഓടിപ്പോകുന്നു.

കശികി:—നോക്കണം അച്ഛാ എന്റെ അടുക്കൽ വരുന്ന പിള്ളകളോടുന്നുണ്ടോ? ഞാൻ പറയുന്നതുപോലെ

കേൾക്കും. അച്ഛനെക്കാണുമ്പോൾ എന്തു ഭക്തി. അച്ഛാ, അവൾക്കു ധാരാളം പണം കൊടുക്കണേ.

ധൃത:—മകളുടെ ഇഷ്ടംപോലെ.

കുശികി:—അച്ഛാ, ഈ കീചകനെക്കളയണം. എനിക്കു വേണ്ട.

ആറെട്ടുഭാരം പൊന്നു തൂക്കിത്തരികിലും
ആലിട്ട ജാതിയും എനിക്കുവേണ്ടാ
പത്തരമാററുള്ള തങ്കം തരികിലും
പട്ടരുജാതിയും എനിക്കുവേണ്ടാ
വാഴപ്പഴംതിന്നു തോടേ തരികിലും
ബാലപ്പുരുഷനേ എനിക്കുവേണ്ടു.

ധൃത:—എന്റെ മകൾ തങ്കക്കട്ടിതന്നെ. കനകക്കട്ടി തന്നെ.

കുശികി:—അച്ഛാ, ഈ കീചകന്മാരേ കളഞ്ഞാലെന്തു്?

ധൃത:—കളയാം. വരട്ടെ. കുറേദിവസം കഴിയട്ടെ. നിന്റെ പ്രസവം കഴിയട്ടെ. ആളുകളെന്തു പറയും?

കുശികി:—അച്ഛാ, എന്റെ മുറിയിൽ കടക്കാതിരിക്കുവാൻ ശട്ടംകെട്ടണേ. എന്റെ മുമ്പിൽ കാണരുതു്.

ധൃത:—അങ്ങനെ ശട്ടംകെട്ടാം. തങ്കത്തിന്റെ മുമ്പിൽ അയാൾക്കു് എന്തു കാര്യം?

കുശികി:—അതല്ലേ! എന്തു കാര്യം? പിശാചിനെപ്പോലെ കറുകറുത്ത ഒരു തടിയൻ. അച്ഛാ, എന്നെക്കളിപ്പിച്ചതാണു്. ചിററമ്മയും ചിററപ്പനും കൂടി എന്നെപ്പററിച്ചതാണു്. അവർ എന്നെ മകളെന്നു വിളിച്ചു മടിയിലിരുത്തി ലാളിച്ചുകൊണ്ടിരുന്നതു് ഇതിനാണോ? ഈ പട്ടിക്കഴുവേറികളെ എന്റെ കഴുത്തിൽ കെട്ടിയിടുവാനോ?

ധൃത:—വേണ്ട. പോകട്ടെ. അയാൾക്കു നൂറു രൂപ അടുത്തുണ്ടുംകൊടുത്തു പിരിച്ചുകളയാം.

കൗശികി:—അയാളെ ഇവിടെ എങ്ങും കാണരുതു്.

ധൃത:—അങ്ങനെ ചെയ്യാം. ചിററമ്മയും ചിററപ്പനും അയാളേ പേടിച്ചുകൊണ്ടിരിക്കട്ടെ.

കൗശികി:—അച്ഛാ, അവൾ കറുത്ത കറുത്ത കന്നുകാലി മേയ്ക്കുന്ന പിള്ളകളെപ്പോലെ കറുത്തിരിക്കുന്ന നായ്ക്കുട്ടിയും മററും മതി. ഇയ്യാളെക്കൂടെ പാർപ്പിച്ചു കൊള്ളട്ടെ.

ധൃത:—അവരുടെ പാട്ടുപോലെ ആയിക്കൊള്ളട്ടെ. എന്റെ മകൾ അവരുടെ കെണിയിൽ പെടരുതേ. നിന്റെ അമ്മയെ പററിച്ചതു് അവർ തന്നേ. ആ സാധു...

കൗശികി:—അച്ഛൻ സമ്മതിച്ചതെന്തിനു്?

ധൃത:—എനിക്കു് എന്തു ചെയ്യാം. ദുര്യോധനൻ പറഞ്ഞതു കേൾക്കാതെയിരുന്നാൽ ഇന്നു ചോറു കിട്ടുകയില്ല. ചോറാണോ പ്രധാനം! ആ ജീവരസം വേണ്ടേ? അതിന്നെവിടെപ്പോകും?

കൗശികി:—അച്ഛനു ഞാൻ സൂപ്പുണ്ടാക്കി തരുന്നില്ലേ?

ധൃത:—അതുമതി. എന്റെ മകളുടെ സൂപ്പും അതിവിശേഷം. ആ മാതിരി സൂപ്പുണ്ടാക്കുന്നതിനു് നിന്റെ അമ്മയ്ക്കോ അമ്മൂമ്മയ്ക്കോ അറിഞ്ഞുകൂടാ. ദേവന്മാർ പോലും ഇഷ്ടപ്പെടുന്നു. ഈ സൂപ്പുണ്ടാക്കുവാൻ എന്റെ മകൾക്കേ അറിയാവൂ. (എന്നു തങ്കക്കുട്ടിയെ ആലിംഗനം ചെയ്യുന്നു.)

കൗശികി:—അച്ഛാ അച്ഛനു വയസ്സായി. ഈ സൂപ്പില്ലാതെയിരുന്നാൽ വേഗത്തിൽ ചത്തുപോകും.

ധൃത:—അതു് ഈ പിശാചുക്കൾക്കു് അറിയാമോ?

കൗശികി:—എനിക്കറിയാം. ദിവസം പത്തുപ്രാവശ്യം വേണമെങ്കിലും സൂപ്പുണ്ടാക്കി അച്ഛനു തരാം.

ധൂത:—സൂപ്പുണ്ടാക്കുവാൻ പൂവൻകോഴി വേണ്ടേ? പിടക്കോഴി—നീയുണ്ടു്.

കുശികി:—അച്ഛാ, പണംകൊടുത്താൽ എത്ര പൂവൻകോഴി വേണമെങ്കിലും കിട്ടും. നമ്മുടെ നാട്ടിൽ പൂവൻകോഴികളെ ധാരാളം കിട്ടുമല്ലോ. നാടൻകോഴികളാണു സൂപ്പിനു നല്ലതു്. നല്ല ഇറച്ചിയും മുട്ടയും തിന്നുന്ന പൂവൻകോഴികളുണ്ടല്ലോ. പിന്നെ വാടലുകളും വവ്വാലുകളും കീചകന്മാരും നമുക്കെന്തിനു്?

ധൂത:—കുശികിയുടെ ഹിതംപോലെ. അച്ഛാ, അതാ ഒരു പൂവൻകോഴിയെ പിടിച്ചുകൊണ്ടു വരുന്നു. ആ തവണക്കാരിതന്നെ മിടുക്കി.

ധൂത:—എ—എത്ര തവണക്കാരികളുണ്ടു്?

കുശികി:—പത്തുപേർ.

ധൂത:—ഒരു തവണക്കാരി ഒരു ദിവസം ഒരു പൂവൻകോഴിയെ വീതം കൊണ്ടുവന്നാലും പത്തു കോഴി—സൂപ്പിനു കിട്ടുമല്ലോ?

കുശികി:—തവണക്കാരികൾ അധികം വേണം. തവണക്കാരുംകൂടെയിരിക്കട്ടെ.

ധൂത:—പെണ്ണുങ്ങൾക്കു തവണക്കാരായി ആണുങ്ങളോ? വല്ലതും വല്ലവരും പറകയില്ലേ?

കുശികി:—എന്താണു പറയുവാനുള്ളതു്? കൊച്ചമ്മയ്ക്കു് എത്ര തവണക്കാരികൾ—എത്ര തവണക്കാർ?

ധൂത:—തവണക്കാരും ഇരിക്കട്ടെ. എന്റെ തവണക്കാരുണ്ടല്ലോ.

കുശികി:—അവരൊക്കെ വേഗത്തിൽ കിഴവന്മാരായിപ്പോകുന്നു. അതെന്തു്?

ധൂത:—എന്തോ?

കശികി:—അച്ഛൻ ഇവിടെത്തന്നെയിരിക്കണേ. ഞാൻ സൂപ്പുണ്ടാക്കിക്കൊണ്ടു വരാം—(എന്നു പോകുന്നു.)

അവൾ പോയി സ്വല്പനേരം കഴിയുംമുമ്പ് അവളുടെ കാലടികൾ പിന്തുടൎന്നു ധൃതരാഷ്ട്രരും നടന്നു. കശികി അവളുടെ കശാപ്പുമുറിക്കകത്തു ചെന്നപ്പോൾ അവിടെ പൂവൻകോഴിയെയും പിടിച്ചുകൊണ്ടു ഒരു തവണക്കാരി നിൽപുണ്ടായിരുന്നു. അവളുടെ കൈയിൽനിന്നും പൂവൻകോഴിയേ പിടിച്ചുപറിച്ചിട്ടു അവന്റെ പൂവിനെ അവളുടെ കണ്ണിലും മുഖത്തും ചേൎത്തു പിടിച്ചു മണപ്പിച്ചുംകൊണ്ടു് ആ പൂവിനെ ഒട്ടുനേരം അവളുടെ അധരാചുംബനങ്ങൾകൊണ്ടു നനച്ചു. പൂവൻകോഴി ഇരുവകനമ്മങ്ങൾക്കു വശപ്പെട്ടില്ലെങ്കിലും കൂകുവാൻ ധൈൎയ്യപ്പെടാതെ പൂച്ചയുടെ വായിൽ അകപ്പെട്ട എലിയെപ്പോലെ അവളുടെ കൈക്രിയകൾക്കു് അടങ്ങിക്കിടന്നു. എന്തു സമ്പ്രദായമോ? പൂവൻകോഴിയേ കൊല്ലുംമുമ്പേ കോഴിയുടെ ജീവരസത്തെ അവൾ അമൃതപാത്രത്തിൽ ശേഖരിച്ചുകൊണ്ടിരിക്കുമ്പോൾ 'ഞാനും കണ്ടേ' എന്നു പറഞ്ഞുംകൊണ്ടു് ധൃതരാഷ്ട്രരും അകത്തു കടന്നു് അമൃതപാത്രം വാങ്ങി സേവിക്കയും പാത്രത്തിൽ ഒട്ടിയിരുന്ന സൂപ്പു നക്കിക്കുടിക്കയും ചെയ്തു. അതുകൊണ്ടും തൃപ്തിപ്പെടാതെ കശികിയുടെ ഹസ്തങ്ങളിൽനിന്നും തെററി ചത്തതുപോലെ കിടക്കുന്ന പൂവൻകോഴിയേ മുമ്പു കശികി ചെയ്തതുപോലെ മുത്തുകയും അതിന്റെ ശിരസ്സിലുള്ള പൂവിനെ വീണ്ടും വീണ്ടും ചുംബനംകൊണ്ടു നനയ്ക്കുകയും ചെയ്തു. ഇങ്ങനെ കോഴികളെ കൊല്ലാതെ തന്നെ അവയുടെ രസം എടുക്കുവാൻ നന്നായി

ശീലിച്ചിട്ടുള്ള കുശികി പാചകചിന്താമണിപ്രയോഗങ്ങളെയും അതിശയിക്കുന്ന സ്വാദുണ്ടാക്കുന്നവളായി ധൃതരാഷ്ട്രരുടെ ചുംബനാലിംഗനാദികൾകൊണ്ടു സംതൃപ്തയായി കളിമുറിയിലേയ്ക്കു പോയി.

—:(*):—

# അദ്ധ്യായം 20.

## ഗുളികോദയം.

നകുലസഹദേവാദികൾ, മധുപുരിയിലെ ഭന്ദ്രയുദ്ധത്തിനു വേണ്ടപോലെ സഹായിച്ചവരായിട്ടും ധർമ്മപുരിയിലേയ്ക്കു മടങ്ങി കൃതാർത്ഥരായില്ല. കൃതാർത്ഥരാവുക എന്നാൽ വേറേയൊന്നും ചെയ്യേണ്ടതായിട്ടില്ല എന്നു തോന്നുന്നവരാവുക എന്നാണല്ലോ അർത്ഥം. അവർ, ഇങ്ങനെ കാമചാരിക്കു വേണ്ടി നുഴച്ചതും ഉഴച്ചതും ദുര്യോധനന്റെ വാലു പിടിച്ചതും അവനു കുടപിടിച്ചതും എല്ലാം സ്വാർത്ഥപൂരണത്തിനായിരുന്നു. ധർമ്മദാരങ്ങളെ വിററും പണയംവച്ചും, സ്വാർത്ഥങ്ങൾ നിർവഹിക്കുന്നതിനു ഒരുങ്ങിയിരിക്കുന്ന ധർമ്മക്ഷേത്രത്തിലെ ഉദ്യോഗസ്ഥവർഗ്ഗം മനുഷ്യവർഗ്ഗത്തിൽ ചേർന്നതായിരിക്കുവാൻ വഴിയില്ല. കാമചാരിയുടെ കാമങ്ങൾ യഥേഷ്ടം നിർവഹിക്കാത്ത ഉദ്യോഗസ്ഥന്മാർ ധർമ്മക്ഷേത്രത്തിൽ എത്രയുണ്ടു? അതിനു ആദ്യം ചാടിപ്പുറപ്പെട്ടതു ദുര്യോധനന്റെ രസികപ്രിയയായ ഭാനുമതി തന്നെയായിരുന്നു. അവളും കാമചാരിയുമായുള്ള അർദ്ധരാത്രസമ്മേളനങ്ങൾ ധർമ്മക്ഷേത്രത്തിൽ എവരും അറിഞ്ഞിട്ടുള്ളതാണു്. കാമചാരിയുടെ ഇഷ്ടത്തിനായി കീചക

ന്മാർ നാട്ടിലെങ്ങും നല്ലപെണ്ണുങ്ങളെ നായാടിത്തുടങ്ങിയതും അവരിൽ പലരും ധൎമ്മപുരിയിലെത്തി ഗാൎഹസ്ഥ്യജീവിതം ഉറപ്പിച്ചതും ആക്കും ചൊല്ലുവാൻ പാടില്ലാത്തതല്ല. ധൃതരാഷ്ട്രർപോലും ഗാന്ധാരിയേയും ഗാന്ധവിയേയും കാമചാരിയുടെ തൃപ്തിക്കായി പറഞ്ഞയയ്ക്കുവാൻ ഒരുമ്പെട്ടിരുന്നു. കാമചാരി ധൎമ്മക്ഷേത്രം ദഹിപ്പിച്ചു കളയും എന്നാണു സാധുവായ ധൃതരാഷ്ട്രർ വിചാരിച്ചതു്. ഒടുവിൽ കാമചാരിയേ ധൎമ്മക്ഷേത്രത്തിലുള്ളവരിൽ ഒരു കമനി—അങ്ങാടിയിലും അരമനയിലും ഒരുപോലെ ആടിനടന്ന ഒരു കമനീമണി സ്വാധീനപ്പെടുത്തി എന്നതു പക്ഷേ ധാൎമ്മികന്മാൎക്കു് അഭിമാനഹേതുകമല്ലെന്നു് അവർ വിധിക്കുമായിരിക്കും. എങ്കിലും ഒരു അംബുജവിലാസവും, ധൎമ്മപുരിയുടെ രമ്യഹൎമ്മ്യങ്ങളുടെ ഗണത്തിൽ പെട്ടു. ചരിത്രകാരന്റെ തൂലികയ്ക്കു വിഷയമാകുവാനുണ്ടു്. കാമചാരി പെരുമ്പടപ്പുകളെയും നമ്പിടി—തറയിൽകൂടെ നടക്കാത്ത—കൊല്ലന്മാരെയും കീഴടക്കി ഒരുകാലത്തു വാണിരുന്നു. കാമചാരിയെ അടിയറവെപ്പിക്കാൻ ധൎമ്മക്ഷേത്രത്തിലെ കമനിക്കേ സാധിച്ചിട്ടൊള്ളു. ധൃതരാഷ്ട്രരുടെ ചാപലങ്ങൾ ഒരിടത്തു്, ദുര്യോധനന്റെ കുത്സിതങ്ങൾ മറ്റൊരിടത്തു്, ഗാന്ധാരിയുടെ വിഹാരങ്ങൾ വേറൊരിടത്തു്, ഭാനുമതിയുടെ കൃത്യങ്ങൾ ഇനിയൊരിടത്തു്, കൗശികിയുടെ കുചേഷ്ടകൾ അവയെ എല്ലാം അതിശയിച്ചുംകൊണ്ടു പൊങ്ങിനില്ക്കുന്നു. ധൎമ്മക്ഷേത്രത്തിന്റെ രാജഭണ്ഡാരം മുഴുവനും കുലടകളുടെയും കുടിലന്മാരുടെയും കുതന്ത്രപ്രയോഗങ്ങൾക്കായി വിനിയോഗിക്കപ്പെടുന്നതു കണ്ടും കേട്ടും ധാൎമ്മികന്മാർ മൂലകളിലും മുക്കുകളിലും ഒളിച്ചിരുന്നു മുറുമുറുക്കുന്നുണ്ടു്. നകുലനു ചില രാജബിരുദുകളൊക്കെ ലഭിച്ചു; പല സൗജന്യങ്ങളും ധൃതരാഷ്ട്രർ നൽകി. എന്നാലും നകു

ലനെ നശിപ്പിച്ച ജ്ഞാനദേവത നകുലപത്നിയെയും സന്താനങ്ങളെയും കൂടി ഏരിപ്പിക്കുമെന്ന നിലയിൽ നകുലൻ കരഞ്ഞും നെടുവീർപ്പിട്ടും ഉദയഭാനുവിനെ ശപിച്ചും അശ്വത്ഥാമാവിനെ ശകാരിച്ചും ചീഞ്ഞ ശരീരം ഉപേക്ഷിക്കേണ്ടിവന്നു. സഹദേവനും ചത്തില്ലെങ്കിലും ചത്തപോലെതന്നെയായി. ഭീമാചാര്യനും വേഗത്തിൽ തുലഞ്ഞുപോയി. ദുര്യോധനനെ കൊല്ലുവാൻ പഞ്ചപാണ്ഡവരിൽ ആരും തന്നെ ശേഷിച്ചില്ല. ഘടോൽകചൻ, അഭിമന്യു, വിദുരർ, മാന്ധാതാവു് മുതലായവർ ദുര്യോധനപാദം വണങ്ങി ശ്രേയസ്സും അപശ്രേയസ്സും സമ്പാദിച്ചു് അവരവരുടെ ശ്മശാനങ്ങളിൽ അവരവരുടെ ശവക്കുഴികളും തോണ്ടുന്നവരായി ജീവിതം ക്ലേശിപ്പിക്കുന്ന കഥകളും ഇവിടെ നമുക്കു വിസ്മരിക്കേണ്ടതാണു്. അപക്വാക്കളും ധർമ്മക്ഷേത്രത്തിൽ ഒരു ഗണനീയനിലയും ഇല്ലാതെ ആയിട്ടു് ധാർമ്മികന്മാരുടെ സന്തോഷം കൊതിച്ചുംകൊണ്ടു് അങ്ങുമിങ്ങും കുന്നുകളിലും കുഴികളിലും മെലിച്ചു വസിക്കുന്നു. ദുര്യോധനപാദങ്ങളെ നമിക്കുവാനും ദുര്യോധനഹസ്തങ്ങളിൽ കാണിക്കകളിടുവാനും ധർമ്മപുത്രന്മാരും ഭീമന്മാരും അർജ്ജുനന്മാരും നകുലന്മാരും സഹദേവന്മാരും, കർണ്ണന്മാരും ധാരാളം മുളച്ചുവരുന്നുണ്ടു്. എന്നിട്ടു്, ധൃതരാഷ്ട്രരും, ദുര്യോധനനും, ദുശ്ശാസനനും, ഗാന്ധാരിപ്രഭൃതികളും, അവരുടെ ഓമനക്കുട്ടിയും അവരുടെ സർവ്വചാപല്യങ്ങളും ഏകീകരിച്ച ശൂർപ്പണഖയുടെ മോഹിനീവേഷം ധരിച്ച കൗശികിയും ധർമ്മപുരിയിൽ ശേഷിച്ചിരിക്കുന്നു. ധൃതരാഷ്ട്രർ മന്ത്രിപദം ഏൽക്കുവാൻ രണ്ടുലക്ഷം വെള്ളി കാണിക്കയിടേണ്ടിവന്നു. ഇന്നു് ആ മന്ത്രിയുടെ പഞ്ചവിംശൽവർഷത്തെ ഭരണംകൊണ്ടു ധർമ്മക്ഷേത്രം ഒരു കോഴക്ഷേത്രമായി പരിണമിച്ചു.

കാമചാരി, വന്നപോലെതന്നേ ധൎമ്മക്ഷേത്രം വി ട്ടുപോകേണ്ടിവന്നു. പോകുമ്പോൾ അയാൾ വിചാരിച്ചു പോലെ—ധൎമ്മക്ഷേത്രത്തിലെ ആഭിജാത്യസന്താനങ്ങളെ ദ്രോഹിച്ചപോലെ—ചക്രവൎത്തിയേ ചതിക്കുവാൻ ഒത്തില്ല. കാമചാരിക്കു പകരം ദുൎയ്യോധനന്റെ സൂചനപ്രകാരം ധൃതരാഷ്ട്രർ തന്റെ കാൎയ്യദൎശിയായി മാന്ദിയെ നിയ മിച്ചു. ശനീശ്വരന്റെ പുത്രനും ശത്രുവും ആണു മാന്ദി. അവനെ ഗുളികനെന്നും പറയുന്നുണ്ട്. ഗുളികനെന്ന നാമ മാണു മാന്ദിക്കു പ്രിയമേറിയതു്. ആ ഗുളികനും ദുൎയ്യോധ നന്റെ ഹിതപ്രവൎത്തകനായി ധൃതരാഷ്ട്രരെ മയക്കി ത്തന്നെ തന്റെ ഉദ്യോഗകൃത്യങ്ങൾ നിൎവ്വഹിച്ചു.

ഗുളികൻ:—കേട്ടുവോ? ഉദയഭാനു മരിച്ചു എന്നു കേട്ടു വല്ലോ.

ദുൎയ്യോധനൻ:—ഈശ്വരാനുഗ്രഹം. അൎജ്ജുനനും ചത്തു. ശ്രുട്ടുകാരൻ ഉദയഭാനുവും ചത്തു. ദ്രുണപുത്രാദി പരും ചത്തു. ഇനിയാരുണ്ടു്? അശ്വത്ഥാമാവോ— കാട്ടിൽ പോയി തപസ്സു ചെയ്യട്ടെ—“ചത്തതിനൊ ക്കുമേ ജീവിച്ചിരിക്കിലും.”

ഗുളി:—അങ്ങനെ പറയാവുന്നതല്ല. അശ്വത്ഥാമാവിനു ജനസമ്മതം ഏറെയുണ്ടു്. എളുപ്പമല്ല.

ദുൎയ്യോ:—ഛേ, എന്റെ ക്ഷുരകസൈന്യം മതിയാകയില്ലേ അശ്വത്ഥാമാവിനെ നശിപ്പിക്കുവാൻ?

ഗുളി:—ജരാസന്ധനും ശകുനിക്കും ധൂമകേതുവിനും വീരാ സുരനും കഴിയാത്തതിനു നമുക്കു് എന്തു ചെയ്യാം?

ദുൎയ്യോ:—ഹേ, എന്നാല്യോ. നോക്കിയിരിക്കണം. ക്ഷുദ്രകാ ചാൎയ്യനെക്കൊണ്ടു് എളുപ്പത്തിൽ നേടിയേക്കാം. കുബേരനേ കൊന്ന ക്ഷുദ്രകൎമ്മവും കൎത്താവും ഉണ്ടു്.

ഗുളി:—എന്തോ? ആകപ്പാടെ ശോഭനമല്ല. വല്ലാത്ത് കാൎയ്യത്തിന് ഒരുമ്പെടേണം.

ദുൎയ്യോ:—ഹേ, നോക്കിയിരിക്കണം. തിരുവില്ലാത്തവനായ ഒരു കണിയാൻ അന്നുതന്നെ കൊന്നിട്ടേനേ. അവൻ അശ്വത്ഥാമാവിൻെറ ഒരു പ്രതിമ അരിമാവുകൊണ്ടുണ്ടാക്കി അതിൽ വെടിവച്ച് അശ്വത്ഥാമാവിനെ കൊന്നുവല്ലോ.

ഗുളി:—എന്തോ? ഇപ്പോഴും ജീവിച്ചുതന്നെയിരിക്കുന്നു.

ദുൎയ്യോ:—അതുപോ? ഒരു മഹാസുദൎശനഹോമംകൊണ്ട് അശ്വത്ഥാമാവിനെ കൊല്ലുവാൻ കഴിഞ്ഞില്ല. നമുക്ക് ഇരുന്നൂറു രൂപാ നഷ്ടം. ആ മന്ത്രക്കാവതിയും ചത്തു.

ഗുളി:—ധൃതരാഷ്ട്രർ എന്തു പറയുന്നുവോ?

ദുൎയ്യോ:—അശ്വത്ഥാമാവു ചിരഞ്ജീവിയാണ്. അയാളേ വിട്ടുകളയുക. ശ്രീകൃഷ്ണസ്വാമിക്കും അശ്വത്ഥാമാവിനെ കണ്ടു ഭാരതയുദ്ധത്തിൽ സേനാധിപത്യം വഹിക്കരുതെന്നു യാചിക്കേണ്ടിവന്നു.

ഗുളി:—അതുപോലെ അശ്വത്ഥാമാവു യുദ്ധത്തിനു പുറപ്പെടാഞ്ഞാൽ നമുക്കു ഭാഗ്യം.

ദുൎയ്യോ:—ഹോ. അവന് എന്തുചെയ്യുവാൻ കഴിയും? ഒന്നുമില്ല.

ഗുളി:—എന്തോ? ധൎമ്മപുരിയിൽ ഒരു വിശേഷമുണ്ടായിരിക്കുന്നു.

ദുൎയ്യോ:—എന്താണ്? എന്താണ്?

ഗുളിക:—'നവകന്യക'മാർ എന്നു പ്രസിദ്ധരായ വനിതാസംഘം ഇവിടെ എത്തിയിരിക്കുന്നു. എങ്ങും ഉള്ള സ്ത്രീകളുടെ അഭിമാനം രക്ഷിക്കുന്നതാണ് അവരുടെ ജോലി.

ഉദ്യോ:—അവർ എവിടെ?

ഗുളി:—അവർ വന്നു് ഒരു കൂടാരവും അടിച്ചു താമസിക്കുന്നു. സ്ത്രീകൾ കൂട്ടം കൂട്ടമായി അവരെ കാണുവാൻ എത്തുന്നുണ്ടു്. രാപ്പകൽ ഭേദംകൂടാതെ സ്ത്രീകൾ അവരുടെ അടുക്കൽ പോകുന്നുണ്ടു്. സ്ത്രീകളേ നമുക്കെന്തുചെയ്യുവാൻ കഴിയും? ബ്രിട്ടീഷ്ഗവൎമ്മെൻറും അവരോടു തോററുപോയിരിക്കുന്നു.

ഉദ്യോ:—ഇതു പുരാണകാലമല്ല. സ്ത്രീകൾ അവതരിച്ചു ശത്രുവധം ചെയ്യുന്ന കാലമൊക്കെ കടന്നുപോയി.

ഗുളി:—അങ്ങനെ അല്ല. അവർ പറയുന്നതും വിശേഷമായിരിക്കുന്നു. ഭണ്ഡാസുരൻ, മഹിഷാസുരൻ, മധുകൈടഭന്മാർ ഇവരെപ്പോലെയുള്ള രണ്ടു സുംഭനിസുംഭന്മാർ സ്ത്രീഹന്താക്കളായിട്ടു ധൎമ്മക്ഷേത്രത്തിൽ അവതരിച്ചിരിക്കുന്നുവത്രേ. അവരെ സംഹരിക്കുന്നതിനാണു് എത്തിയിരിക്കുന്നതുപോലും. എന്തുകൂത്തോ?

ഉദ്യോ:—അവരേ കാണുവാൻ നമ്മേ സമ്മതിക്കുമോ?

ഗുളി:—ഛെ, അവർ പുരുഷന്മാരെ അവരുടെ കൂടാരത്തിനടുക്കെ പോകുവാൻ സമ്മതിക്കുന്നില്ല. അവൎക്കു വേണ്ട സഹായം ചെയ്തുകൊടുക്കുന്നതിനു മധുപുരിയിൽ നിന്നും എഴുതിവന്നിട്ടുണ്ടു്.

ഉദ്യോ:—സ്ത്രീകളെത്തന്നെ പറഞ്ഞയച്ചാലോ?

ഗുളി:—പ്രയാസം. അവർ ഒന്നും പറയുന്നില്ല. രഹസ്യമത്രേ. രഹസ്യംപോലും. അവർ കടൽതീരത്തിലും മൈതാനത്തിലും സ്ത്രീകളേ വിളിച്ചുകൂട്ടി പ്രസംഗങ്ങൾ നടത്തുന്നു. എന്താണു പറയുന്നതെന്നും വിവരമില്ല.

ദുര്യോ:—നമ്മുടെ ഭാൎയ്യമാരെ നമുക്കു പറഞ്ഞയയ്ക്കാം. അവർ നമ്മോടു വന്നു പറയുമല്ലോ.

ഗുളി:—അവിടെപ്പോകുന്ന പെണ്ണുങ്ങൾ ഒക്കെ ഭൎത്താക്കന്മാരേ മറന്നുകളയുന്നു. അവരെ ആദരിക്കുന്നില്ല. മാസപ്പടിമുഴുവനും അവരെ ഏല്പിച്ചിട്ടും രഹസ്യമൊന്നും വിട്ടുപറയുന്നില്ല. എന്താണു മാൎഗ്ഗം?

ദുര്യോ:—മാൎഗ്ഗമുണ്ടു്. നമുക്കും രണ്ടു സ്ത്രീകളായി അവരുടെ യോഗങ്ങളിൽ ചേൎന്നാലോ?

ഗുളി:—നല്ല ആലോചന. കാൎയ്യം പറ്റിപ്പോകും. പക്ഷേ, നാം സ്ത്രീവേഷംകെട്ടി ചെന്നാൽ പാൎവ്വതിദേവിയുടെ ശാപമേററ പുരുഷന്മാരെപ്പോലെ സ്ത്രീകളായിപ്പോയാലോ? കഷ്ടമല്ലേ?

ദുര്യോ:—സുഖമല്ലേ? എളുപ്പം. ധൃതരാഷ്ട്രരെ കളിപ്പിക്കുവാൻ കുറെക്കൂടി എളുപ്പം. ആ വൃദ്ധനെ കളിപ്പിക്കുവാൻ ഞാൻ സ്ത്രീവേഷം ചമഞ്ഞു ചിലപ്പോൾ വൃദ്ധന്റെ മുമ്പിൽ നൃത്തം ചെയ്യുന്നുണ്ടു്. അദ്ദേഹത്തിനു സ്ത്രീവേഷം കെട്ടിച്ചെല്ലുന്ന പുരുഷന്മാരോടു പ്രത്യേകം ഇഷ്ടമേറും. അതിനു് അഞ്ചോ എട്ടോ യുവാക്കന്മാരേ സ്ത്രീവേഷം കെട്ടീട്ടു് അയയ്ക്കുന്നുണ്ടു്. അതാണു ജോലി. അല്ലാതെ ധൃതരാഷ്ട്രർ കിഴങ്ങുകയില്ല. ആ ദ്രവ്യവും പെട്ടിപ്പുറത്തേയ്ക്കു വരുന്നതല്ല.

ഗുളി:—സ്ത്രീകളായാൽ പോരെന്നുണ്ടോ?

ദുര്യോ:—അതു കാമചാരിക്കു്—സ്ത്രീകളേ വേണ്ട. പുരുഷവേഷം കെട്ടി ചെല്ലുന്ന സ്ത്രീകളേ കാമചാരിക്കു്

ഇഷ്ടം. എത്ര സ്ത്രീകൾ രാത്രിയിൽ പുരുഷന്മാരെപ്പോലെ ഉടുപ്പും തലപ്പാവും ബൂട്സും ധരിച്ചു കാമചാരിയുടെ ഭോഗാശ്രമത്തിലെയ്ക്കെത്തുന്നുണ്ടു്.

ഗുളി:—പുരുഷവേഷം കെട്ടുന്ന സ്ത്രീകളും സ്ത്രീവേഷം കെട്ടുന്ന പുരുഷന്മാരും നന്നായി ധൎമ്മക്ഷേത്രത്തിനു ചേരുന്നവർ തന്നെ.

ദുൎയ്യോ:— എന്തെല്ലാമാണു നവകന്യകമാരുടെ വട്ടം?

ഗുളി:— എന്തോ? എനിക്കനുഭവപ്പെട്ടതു ഞാൻ പറയാം. മാസപ്പടി വാങ്ങി അപ്പിടി അവളെ എഴുപ്പിക്കണമെന്നു കല്പന വന്നുകഴിഞ്ഞു. അവളെ കണ്ടു സംസാരിക്കുവാൻ അവളുടെ സമയം അറിഞ്ഞു വേണമത്രെ. പിന്നത്തെക്കഥ കാലത്തും വൈകുന്നേരവും മീറ്റിംഗിനു പോകുവാൻ ചമയുകയായി. പൗഡറും, ഉടുപ്പും കുപ്പായവും, വണ്ടിയും, മോട്ടാറും എന്നു വേണ്ട പെണ്ണുങ്ങൾ പൊടിപൊടിക്കുന്നു. അവരുടെ നാദം ധൎമ്മപുരിയിലെങ്ങും മുഴങ്ങുന്നു. സ്ത്രീസ്വാതന്ത്ര്യം എന്നു വിളികേൾക്കാറായി.

ദുൎയ്യോ:—നമുക്കു് ഇന്നു രാത്രിയിലെ പ്രസംഗം കേൾക്കാൻ പോകാം. കൂടെ വരുമല്ലോ.?

ഗുളി:—ഹേ! വേണ്ടാത്ത കാൎയ്യം. പെണ്ണുങ്ങളോടു മല്ലിടാതെയിരിക്കയാണു നല്ലതു്.

ദുൎയ്യോ:—അങ്ങനെ അല്ല. നാം അറിഞ്ഞിരിക്കണം അവരുടെ മറിമായങ്ങളൊക്കെ.

ഗുളി:—എന്നാൽ അങ്ങനെതന്നെ. വൈകുന്നേരം തമ്മിൽ കാണാം.

ദുര്യോ:—അകമ്പടിക്കാരായി ചിലർ കൂടിയിരിക്കട്ടെ. നമ്മുടെ കുംഭോദരൻ, കുണ്ഡോദരൻ, അച്ചിപ്പുണ്ണികർ, ഉണ്ണിയപ്പൻ മുതലായവരും വരട്ടെ.

ഗുളി:—ഇങ്ങനെ പുരുഷത്വമില്ലാത്തവർ വേറെ ഇല്ല. ഇവരെക്കൊണ്ടു ചമഞ്ഞൊരുങ്ങി നടക്കുവാനേ കൊള്ളൂ.

ദുര്യോ:—നമുക്കും പടയുണ്ടു്. പെണ്ണുങ്ങളോടു യുദ്ധംചെയ്യുവാൻ നമുക്കും ഒരു പടയുണ്ടു്.

ഗുളി:—ആണുങ്ങളാരെങ്കിലും ആ പടയിൽ ചേരുമോ? പെണ്ണുങ്ങളോ ഇല്ലല്ലോ.

ദുര്യോ:—ആണും പെണ്ണും കെട്ടവർ ഉണ്ടല്ലോ. അവരുടെ പടത്തലവൻ ധൃതരാഷ്ട്രർ.

ഗുളി:—ഹാ!

ദുര്യോ:—ഞാനും ഒരു കപ്പിത്താൻ. പിന്നെ മററുള്ളവർ ഒക്കെയുണ്ടു്. നമുക്കു പോകാം. (എന്നു മറയുന്നു)



മൂന്നാംഭാഗം കഴിഞ്ഞു.

# ഞങ്ങളുടെ ചില പുസ്തകങ്ങൾ

| | രൂ. | ണ. |
|---|---|---|
| വേലുത്തമ്പിദളവാ | 4 | 0 |
| മാർത്താണ്ഡവർമ്മ | 2 | 0 |
| ധർമ്മരാജാ | 3 | 0 |
| മാർത്താണ്ഡവർമ്മ in English | 5 | 0 |
| മാർത്താണ്ഡവർമ്മ in Tamil | 3 | 0 |
| അന്യാപദേശശതകം | 1 | 4 |
| മയൂരസന്ദേശം | 0 | 12 |
| ശുകസന്ദേശം | 3 | 8 |
| മേഘദൂത് | 1 | 4 |
| കാദംബരീകഥാസാരം | 1 | 4 |
| ഭാഷാരഘുവംശം | 1 | 8 |
| നാലുഭാഷാകാവ്യങ്ങൾ | 1 | 0 |

| | രൂ. |
|---|---|
| പാക്കനാർ | 1 |
| രാജാരവിവർമ്മ | 4 |
| ഇത്തിക്കണ്ണികൾ | 1 |
| തത്വകഥാമാലിക | 0 |
| സരോജിനി | 0 |
| കഥാസൗരഭം | 1 |
| കഥാരത്നമാല | 1 |
| നർത്തകി | 0 |
| വിരഹതാപം | 2 |
| മോപ്പസങ്ങിന്റെ ചെറുകഥകൾ | 1 |
| പ്രേതങ്ങൾ | 1 |
| ധൂമകേതുവിന്റെ ഉദയം | 1 |
| കേരളപുത്രൻ | 2 |
| സർവസാക്ഷി | 1 |

ഇവ കൂടാതെ മററു പുസ്തകങ്ങൾക്കു വിപുലമായ പുസ്തകവിവരപ്പട്ടികയ്ക്കു ആവശ്യപ്പെടുക.

**കമലാലയാ ബുക്ക് ഡിപ്പോ**

**തിരുവനന്തപുരം-1**

